# കേനോപനിഷത്തു്.

(ശാങ്കരഭാഷ്യസഹിതം.)

പരിഭാഷകന്മാർ:

**പി. കെ. നാരായണപിള്ള** ബി. എ., ബി. എൽ.

മഹോപാദ്ധ്യായൻ **എൻ. രാമൻപിള്ള.**

# കേനോപനിഷത്തു്.

(ശാങ്കരഭാഷ്യസഹിതം.)

പരിഭാഷകന്മാർ:

**പി. കെ. നാരായണപിള്ള** ബി. എ., ബി. എൽ.

മഹോപാദ്ധ്യായൻ **എൻ. രാമൻപിള്ള.**

പ്രകാശകന്മാർ:

**സദാനന്ദ പ്രസിദ്ധീകരണസംഘം**

**സദാനന്ദപുരം.**

**1—ാംപതിപ്പു് കോപ്പി 2000.**

**വില: 15 രൂപ.**

**1991.**

# കേനോപനിഷത്തു്.

## ശാങ്കരഭാഷ്യസാരത്തോടുകൂടിയത്

പരബ്രഹ്മത്തെ പ്രതിപാദിക്കുന്ന 'കേനേഷിതം' എന്നു തുടങ്ങിയുള്ള ഉപനിഷത്തു പറയുന്നതിനായി ഒൻപതാം അദ്ധ്യായം ആരംഭിച്ചിരിക്കുന്നു. ഇതിനുമുമ്പു് എല്ലാ കർമ്മങ്ങളും പറഞ്ഞുതീർത്തു. എല്ലാ കർമ്മങ്ങൾക്കും ആശ്രയഭൂതനായ പ്രാണന്റെ ഉപാസനങ്ങളും കർമ്മാങ്ഗങ്ങളായ സാമങ്ങൾക്ക വിഷയങ്ങളായ ഉപാസനങ്ങളും പറഞ്ഞുകഴിഞ്ഞു. അനന്തരം, ഗുരുശിഷ്യപരമ്പരയാകുന്ന വംശം അനുഷ്ഠിക്കേണ്ടവയും ഗായത്രസാമങ്ങളിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നവയുമായ നിത്യകർങ്ങൾ പറയപ്പെട്ടു. ഇപ്രകാരം പറഞ്ഞിട്ടുള്ള കർമ്മത്തേയും ജ്ഞാനത്തേയും വേണ്ടവിധത്തിൽ അനുഷ്ഠിച്ചാൽ അതു് നിഷ്കാമനായ മോക്ഷേച്ഛുവിനു സത്വശുദ്ധിക്കുതകും. സകാമനും ജ്ഞാനരഹിതനുമായിട്ടുള്ളവനാകട്ടെ, വെറും ശ്രൗതങ്ങളും സ്മാർത്തങ്ങളും ആയ കർമ്മങ്ങളുടെ അനുഷ്ഠാനംകൊണ്ടു ദക്ഷിണമാർഗ്ഗപ്രാപ്തിയും വീണ്ടും ജനനവുമുണ്ടാകും. ശാസ്ത്രവിഹിതമല്ലാത്ത സ്വാഭാവികമായ പ്രവൃത്തികൊണ്ടാകട്ടെ, പശുമുതൽ സ്ഥാവരങ്ങൾവരെയുള്ള അധോഗതിയാണു് ഉണ്ടാകുന്നതു്. ''അഥൈതയോഃ പഥോർന്ന കതരേണ ച നതാനീമാനിക്ഷുദ്രാണ്യസകൃദാവർത്തീനി ഭൂതാനി ഭവന്തി; ജായസ്വ മ്രിയസ്വേത്യേതത്തൃതീയം സ്ഥാനം'' (ജ്ഞാനമാർഗ്ഗം, കർമ്മമാർഗ്ഗം എന്നുള്ള രണ്ടു മാർഗ്ഗങ്ങളിൽ ഏതെങ്കിലും ഒന്നിൽക്കൂടി പ്രവർത്തിക്കാത്ത ക്ഷുദ്രങ്ങളായ ജീവജാലങ്ങൾ പല പ്രാവശ്യം ജനിക്കയും മരിക്കയും ചെയ്യുന്നു; ജനിക്ക മരിക്ക എന്നതാണു മൂന്നാമത്തെ സ്ഥാനം) എന്നു ശ്രുതിപറയുന്നു. ''പ്രജാ ഹ തിസ്രോ അത്യായമീയുഃ'' (ജരായുജങ്ങൾ അണ്ഡജങ്ങൾ ഉദ്ഭിജ്ജങ്ങൾ എന്ന മൂന്നുവിധത്തിലുള്ള സൃഷ്ടികളും, പിതൃയാനം, ദേവയാനം എന്ന രണ്ടു മാർഗ്ഗങ്ങളെയുംവിട്ടു

കഷ്ടമായഗതിയെ പ്രാപിച്ചു എന്നു കാണിച്ചിട്ടുള്ളതും ഈ അർത്ഥത്തെത്തന്നെ കാണിക്കുന്നു.

വിശുദ്ധനായതിനും [illegible] ഈ ജന്മത്തിലോ മുജ്ജന്മത്തിലോ ചെയ്തിട്ടുള്ള പുണ്യാതിശയത്താൽ, ബാഹ്യവും അനിത്യവുമായ [illegible] സുഖത്തിൽനിന്നു (സാമ്രാജ്യമായ സ്വർഗ്ഗാദിയും [illegible] യാഗാദിയുമായി [illegible] വന്ന്, സർവാന്തര്യാമിയായ ആത്മാവിനെ [illegible] [illegible] 'കേന ഷിതം' എന്നതുടങ്ങിയുള്ള ശ്രുതികൊണ്ടു [illegible] പോകുന്നു. കഠോപനിഷത്തിലും 'പരാഞ്ചി ഖാനി വ്യതൃണത് സ്വയം ഭൂസ്തസ്മാത് പരാങ് പശ്യതി നാന്തരാത്മൻ: കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷദാവൃത്തചക്ഷുരമൃതത്വമിച്ഛൻ'' (ഈശ്വരൻ ഇന്ദ്രിയങ്ങളെ പുറത്തേയ്ക്കു മുഖമുള്ളവയായിട്ടാണു സൃഷ്ടിച്ചിരിക്കുന്നതു്. അതിനാൽ അവ പുറത്തേയ്ക്കുമാത്രമേ നോക്കുന്നുള്ളു—പുറമേയുള്ള പദാർത്ഥങ്ങളെ മാത്രമെ കാണുന്നുള്ളു; അന്തരാത്മാവിനെ കാണുന്നില്ല. അപൂർവമായി ധീരനായ (ബുദ്ധിമാനായ) ഒരുവൻ അമൃതത്വത്തെ (മോക്ഷത്തെ) ആഗ്രഹിച്ചു നോട്ടത്തെ ഉള്ളിലേയ്ക്കു തിരിച്ചുവിട്ടു സർവാന്തര്യാമിയായ ആത്മാവിനെ കാണു എന്നു വരാം) എന്നു പറഞ്ഞിട്ടുണ്ടു്.'' ''പരീക്ഷ്യ ലോകാൻ കർമ്മചിതാൻ ബ്രാഹ്മണോ നിർവേദമായാന്നാസ്ത്യകൃതഃ കൃതേന'' (കർമ്മംകൊണ്ടു സിദ്ധിക്കുന്ന സ്വർഗ്ഗാദിലോകങ്ങളുടെ ഗുണദോഷങ്ങളെ പരീക്ഷിച്ചറിഞ്ഞു ബ്രാഹ്മണൻ വൈരാഗ്യത്തെ കൈക്കൊള്ളണം. സ്വാഭാവികമായുള്ളതു കർമ്മത്താൽ ലഭിക്കത്തക്കതല്ല) എന്നും ''തദ്വിജ്ഞാനാർത്ഥം ഗുരുമേവാഭിഗച്ഛേത് സമിൽപാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം'' (ആ പ്രത്യഗാത്മാവിനെ അറിയുന്നതിനു് കാഴ്ചദ്രവ്യങ്ങളോടുകൂടി വേദജ്ഞനും, ബ്രഹ്മനിഷ്ഠനുമായ ഗുരുവിൻെറ അടുക്കൽതന്നെ ചെല്ലണം) എന്നുംമററും ആഥർവണത്തിലും പറഞ്ഞിട്ടുണ്ടു്. ഇങ്ങനെ വിരക്തനായവനമാത്രമേ പ്രത്യഗാത്മവിഷയമായ വിജ്ഞാനത്തെ ശ്രവിക്കുന്നതിനും മനനംചെയ്യുന്നതിനും അറിയുന്നതിനും സാമർത്ഥ്യമുണ്ടാകയുള്ളു. വിരക്തിയില്ലാതെ ബാഹ്യവിഷയങ്ങ

ളിൽ മനസ്സുപ്രവേശിച്ചിരിക്കുന്നവന് ആത്മാവിനെ അറിയു വാൻ ആഗ്രഹമുണ്ടാകയില്ല. ഉണ്ടായാലും അതു ഫലത്തിൽ അവസാനിക്കയുമില്ല.

ഈ പ്രത്യഗാത്മാവായ ബ്രഹ്മത്തെക്കുറിച്ചുള്ള വിജ്ഞാ നത്താൽ സംസാരത്തിനു ബീജവും കാമകർമ്മങ്ങളിൽ പ്രവ ർത്തിക്കുന്നതിനു കാരണവുമായ അജ്ഞാനം തീരെ നശിക്കും. ''തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ'' എന്നുള്ള മന്ത്രവർണ്ണനത്താലും, ''തരതി ശോകമാത്മവിത്'' (ആത്മ ജ്ഞാനി ശോകത്തെ തരണംചെയ്യുന്നു) എന്നും ''ഭിദ്യതേ ഹൃദയഗ്രന്ഥിഃഛിദ്യന്തേ സർവസംശയാഃ ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാപരേ'' (കാര്യകാരണങ്ങൾ ഒന്നായുള്ള ആ ആത്മതത്വത്തെ ദർശിച്ചാൽ, അഹങ്കാരം നശിക്കും, സംശയങ്ങളെല്ലാംതീരും, കർമ്മങ്ങൾ മുഴുവൻ ക്ഷയിക്കും) എന്നും മററുമുള്ള ശ്രുതികളാലും ഈ അർത്ഥം സിദ്ധിക്കുന്നു. കർമ്മത്തോടുകൂടിയ ജ്ഞാനംകൊണ്ടും ഈ അജ്ഞാനനാശം സിദ്ധിക്കുമല്ലോ എന്നാണെങ്കിൽ അതില്ല. വാജസനേയകത്തിൽ അതിനു വേറെയൊന്നു ഫലം പറഞ്ഞി ട്ടുള്ളതു്. അതിൽ, 'യാ യാ മേ സ്യാത്'' എന്നു പ്രസ്താവി ച്ചിട്ട് 'പുത്രേണായം ലോകോജയ്യോ നാന്യേന കർമ്മണാ; കർമ്മണാ പിതൃലോകോ വിദ്യയാ ദേവലോകഃ' (ഈ ലോകത്തെ പുത്രനെക്കൊണ്ടുതന്നെ ജയിക്കണം; മറെറാരു കർമ്മംകൊണ്ടു സാധിക്കയില്ല; കർമ്മംകൊണ്ടു പിതൃലോകവും വിദ്യകൊണ്ടു ദേവലോകവും സിദ്ധിക്കും) എന്നാണു പറഞ്ഞിരിക്കുന്നതു്. ഇതിൽ കർമ്മസഹിതമായ ജ്ഞാനം കൊണ്ട് അജ്ഞാനനിവൃത്തി വരുമെന്നില്ലല്ലോ പറഞ്ഞിട്ടു ള്ളതു്. നേരെമറിച്ച് ആത്മാവല്ലാത്ത, മനുഷ്യലോകം, പിതൃ ലോകം, ദേവലോകം എന്ന മൂന്നു ലോകങ്ങളെ ഫലമായി പറഞ്ഞിരിക്കയും ചെയ്യുന്നു. ഇതുകൂടാതെ അതിൽത്തന്നെ സംന്യാസവിധിയ്ക്കു ഹേതു, 'കിം പ്രജയാ കരിഷ്യാമോ യേഷാം നോ ഽയമാത്മാ ഽയം ലോകഃ'' എന്നു പറഞ്ഞിട്ടു മുണ്ട്. ഇതിന്റെ അർത്ഥം:—''പ്രജ കർമ്മം കർമ്മസഹിത മായ ജ്ഞാനം ഇവ മനുഷ്യലോകം പിതൃലോകം ദേവലോകം ഇവ സിദ്ധിക്കുന്നതിനേ കാരണമാകയുള്ളു. ആത്മലോകത്തെ പ്രാപിക്കുന്നതിന് അവ കാരണങ്ങളല്ല. അതിനാൽ അവ

കൊണ്ടു നമുക്കു യാതൊരു പ്രയോജനവുമില്ല. പലപ്രയത്നങ്ങളെ ക്കൊണ്ടു സാധിക്കേണ്ടവയും അനിത്യങ്ങളുമായ ഭൂർഭുവസ്സ്വർ ലോകങ്ങൾ മൂന്നും നമുക്കുവേണ്ട; എന്തെന്നാൽ, സ്വാഭാവി കവും ജനനമോ ജരയോ മരണമോ ഭയമോ ഇല്ലാത്തതും, കർമ്മംകൊണ്ടു വർദ്ധിക്കയോ ക്ഷയിക്കയോ ചെയ്യാത്തതും നിത്യവുമായ ലോകത്തെയാണു നാം ആഗ്രഹിക്കുന്നതു്. അതു നിത്യമായതുകൊണ്ടു അതു സാധിക്കുന്നതിനു് അവി ദ്യയെ നീക്കിയാൽമാത്രം മതി; അല്ലാതെ മറ്റൊരുസാധനം കൊണ്ടുണ്ടാകേണ്ട. അതിനാൽ, പ്രത്യഗാത്മാവായ ബ്രഹ്മ ത്തെക്കുറിച്ചുള്ള വിജ്ഞാനത്തോടുകൂടി എല്ലാ ഏഷണകളേയും ഉപേക്ഷിക്കതന്നെയാണു വേണ്ടതു്, എന്നാണു് ബ്രഹ്മവി ഷയകമായ ജ്ഞാനം കർമ്മത്തോടൊരുമിച്ചിരിക്കയുമില്ല. എന്തെന്നാൽ, കർമ്മത്തിൽ, സാധ്യം, സാധനം എന്നിങ്ങ നെയുള്ള പല ഭേദജ്ഞാനങ്ങളും കൂടാതെ കഴികയില്ല. പ്രത്യ ഗാത്മവിഷയകജ്ഞാനത്തിലാകട്ടെ, സകല ഭേദജ്ഞാനവു മസ്തമിച്ചുപോകുന്നു; ആ സ്ഥിതിക്കു് അവ രണ്ടും ഒരുമിച്ചിരി ക്കുന്നതെങ്ങനെ? എന്നുമാത്രമല്ല, ബ്രഹ്മവിജ്ഞാനം വിധിയനുസരിച്ചുചെയ്യുന്ന പ്രയത്നംകൊണ്ടുണ്ടാകേണ്ടതല്ല; അതിനാൽ വിധിക്കു വിഷയവുമല്ല. കർമ്മങ്ങളെല്ലാം വിധിയ്ക്കു വിഷയങ്ങളാകുന്നതാനും. അതിനാലും അവതമ്മിൽ വിരുദ്ധങ്ങളാണു്. അതിനാൽ, ബാഹ്യങ്ങളായ ദൃഷ്ടങ്ങളോ അദൃഷ്ടങ്ങളോ ആയ സാധ്യങ്ങളിൽനിന്നും സാധനങ്ങളിൽ നിന്നും വിരക്തനായിട്ടുള്ളവനു് ഉണ്ടാകുന്ന പ്രത്യഗാത്മാ വിനെക്കുറിച്ചുള്ള ജിജ്ഞാസയെത്തന്നെയാണു്, 'കേനേഷി തം' ഇത്യാദി ശ്രുതി കാണിക്കുന്നതു്. ഇതു് സൂക്ഷ്മമായ വസ്തു വിനെക്കുറിച്ചു പറയുന്നതാകയാൽ സുഖമായി മനസ്സിലാകു ന്നതിനുവേണ്ടി ശിഷ്യനും ഗുരുവും തമ്മിലുള്ള ചോദ്യവും ഉത്തരവുമായി പറഞ്ഞിരിക്കുന്നു. വെറും യുക്തികളെക്കൊണ്ടു് ഈ വിഷയം മനസ്സിലാക്കുവാൻ സാധിക്കുന്നതല്ലെന്നും ഇതുകൊണ്ടുതന്നെ സൂചിപ്പിച്ചിരിക്കുന്നു. "നൈഷാ തർക്കേണ മതിരാപനേയാ" (യുക്തികൊണ്ടു ഈ അറിവു ലഭിക്കുന്നതല്ല) എന്നു ശ്രുതിയും പറയുന്നു. "ആചാര്യവാൻ പുരുഷോ വേദ" (ആചാര്യനുള്ള പുരുഷൻ അറിയും) എന്നും 'തദ്വിദ്ധി പ്രണിപാതേന, പരിപ്രശ്നേന, സേവയാ ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനസ്തത്ത്വദർശിനഃ" (നമസ്കാരം,

വിനയപൂർവകമായ ചോദ്യം, ശുശ്രൂഷ ഇവകൊണ്ടു തത്വജ്ഞന്മാർ ജ്ഞാനം ഉപദേശിക്കും) 'ആചാര്യാദ്ധൈവ വിദ്യാ വിദിതാ സാധിഷ്ഠം പ്രാപത്'' (ആചാര്യനിൽനിന്ന് അറിയപ്പെട്ടാൽ മാത്രമേ വിദ്യ ശോഭനമായ ഫലത്തെ പ്രാപിപ്പിക്കയുള്ളൂ) എന്നും മററും ശ്രുതികളിലും സ്മൃതികളിലും നിയമവുമുണ്ട്. അതിനാൽ, ഒരുവൻ പ്രത്യഗാത്മവിഷയമായ ജ്ഞാനമല്ലാതെ മറെറാരു ശരണവും കാണാഞ്ഞ്, അഭയവും നിത്യവും ശിവവും അചലവുമായിട്ടുള്ളതിനെ ആഗ്രഹിച്ചുകൊണ്ട്, 'കേനേഷിതം' ഇത്യാദി ചോദിക്കുന്നു എന്നു കല്പിച്ചിരിക്കുന്നു.

സഹനാവവതു സഹനൗ ഭുനക്തു
സഹവീര്യം കരവാവഹൈ
തേജസ്വിനാവധീതമസ്തു
മാവിദ്വിഷാവഹൈ

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

ആപ്യായന്തു മമാങ്ഗാനി വാക്പ്രാണശ്ചക്ഷുഃശ്രോത്ര—മഥോബലമിന്ദ്രിയാണി ച സർവാണി സർവം ബ്രഹ്മൗപനിഷദം മാഹം ബ്രഹ്മ നിരാകര്യാം മാ മാ ബ്രഹ്മ നിരാക—രോദനിരാകരണമസ്ത്വനിരാകരണം മേസ്തു തദാത്മനി നിരതേയ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു.

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

ഓം കേനേഷിതം പതതി പ്രേഷിതം മനഃ?
കേന പ്രാണഃ പ്രഥമഃ പ്രൈതി യുക്തഃ?
കേനേഷിതാം വാചമിമാം വദന്തി?
ചക്ഷുഃശ്രോത്രം ക ഉ ദേവോ യുനക്തി?

കേന = ആരാൽ = ഏതുകർത്താവിനാൽ
ഇഷിതം = ഇഷിതമായിട്ടോ = ഇച്ഛാമാത്രത്താൽ പ്രേരിതമായിട്ടോ
പ്രേഷിതം = പ്രേഷിതമായിട്ടോ = പ്രേഷണം ചെയ്യപ്പെട്ടതായിട്ടോ = അയയ്ക്കപ്പെട്ടതായിട്ടോ,

| | |
|---|---|
| മനഃ | = മനസ്സ് = അന്തഃകരണം |
| പതതി | = പതിക്കുന്നു? = സ്വവിഷയങ്ങളെ പ്രാപിക്കുന്നു? |
| പ്രഥമഃ | = പ്രഥമനായ = മുഖ്യനായ = എല്ലാ ഇന്ദ്രിയവൃത്തികളെയും സഹായിക്കുന്ന |
| പ്രാണഃ | = പ്രാണൻ = പ്രാണവായു = നാസികാദ്വാരസഞ്ചാരിയായ വായു |
| കേന യുക്തഃ | = ആരാൽ പ്രേരിപ്പിക്കപ്പെട്ടിട്ട് |
| പ്രൈതി | = പ്രഗമിക്കുന്നു = തൻെറ വ്യാപാരത്തിനായിപ്പോകുന്നു? |
| കേന | = ആരാൽ |
| ഇഷിതാം | = ഇച്ഛിക്കപ്പെട്ടിട്ടുള്ള = ആരുടെ ഇച്ഛയാൽ പ്രേരിതമായ |
| ഇമാം വാചം | = ഈ വാക്കിനെ = ശബ്ദരൂപമായ വാക്കിനെ |
| വദന്തി | = വദിക്കുന്നു? = ലോകത്തിലുള്ളവർ പറയുന്നു? |
| ചക്ഷുഃശ്രോത്രം ച | = ചക്ഷുരിന്ദ്രിയത്തെയും ശ്രോത്രേന്ദ്രിയത്തെയും |
| കഃ ഉ ദേവഃ | = ഏതൊരു ദേവൻ ഏതു ദ്യോതനസ്വരൂപൻ |
| യുനക്തി | = യോജിപ്പിക്കുന്നു? = അതതിൻെറ വിഷയങ്ങളിലേയ്ക്കു പ്രേരണചെയ്യുന്നു? |

ഭാഷ്യം—ആഭീക്ഷ്ണ്യം എന്നും (വീണ്ടും വീണ്ടും എന്നുള്ളത്) ഗതി എന്നുമർത്ഥത്തിലുള്ള 'ഇഷ്'ധാതു ഇവിടെച്ചേരായ്കയാൽ 'ഇഷ ഇച്ഛായാം' എന്നുള്ള ഇച്ഛാർത്ഥകമായ ധാതുവിൻെറ രൂപമാണ് 'ഇഷിതം' എന്നുള്ളതെന്ന് അറിയാം. എന്നാൽ, അതിൻെറ നിഷ്ഠാന്തമായ രൂപം 'ഇഷ്ടം' എന്നല്ലാതെ 'ഇഷിത'മെന്ന് ഇട്ടോടുകൂടി വന്നതെങ്ങിനെ? ഇച്ഛാർത്ഥകമായ ധാതു അനിട്ടാണല്ലോ, എന്നാ

ശങ്കിക്കേണ്ട, ഇതു ഛന്ദസ്സിലെ പ്രയോഗമാകയാൽ ഇട്ടോടു കൂടി പ്രയോഗിച്ചിരിക്കയാണു്. അതിൽത്തന്നെ 'പ്ര' എന്ന ഉപസർഗ്ഗം ചേർന്നുണ്ടായതാണ 'പ്രേഷിതം' എന്ന രൂപം. ആകട്ടെ, 'ഇഷിതം' എന്നോ 'പ്രേഷിതം' എന്നോ ഉള്ള വിശേഷണങ്ങളിൽ ഒന്നുകൊണ്ടുതന്നെ 'പ്രേരണംചെയ്യപ്പെട്ടതു്', എന്ന അർത്ഥം കിട്ടുകയില്ലേ? പിന്നെ എന്തിനാണു് രണ്ടുംകൂടി പ്രയോഗിച്ചിരിക്കുന്നതു്? എന്നു നോക്കാം:— പ്രേഷിതം എന്നുമാത്രം പറകയാണെങ്കിൽ, പ്രേഷണംചെയ്യുന്നതാരു്? പ്രേഷണം എങ്ങനെയുള്ളതു്? എന്നുള്ള വിശേഷങ്ങളെപ്പററി ആകാംക്ഷയുണ്ടാകും. ഇഷിതമെന്നുള്ളതുകൂടി ഉണ്ടായിരുന്നാൽ ആരുടെ ഇച്ഛാമാത്രത്താൽ പ്രേഷണം ചെയ്യപ്പെട്ടതു് എന്നുള്ള അർത്ഥവിശേഷം തീർച്ചപ്പെട്ടുപോകുന്നതിനാൽ മുമ്പറഞ്ഞ ആകാംക്ഷയ്ക്കു രണ്ടിനും നിവൃത്തി വരുന്നു. എന്നാൽ, ഈ അർത്ഥമാണു് വിവക്ഷിതമെങ്കിൽ 'കേനേഷിതം' എന്നുമാത്രംമതി; പ്രേഷിതമെന്നുവേണ്ട, എന്നുമാത്രമല്ല അതുണ്ടായിരുന്നാൽ ശബ്ദംകൂടുതലുണ്ടായിരുന്നാൽ അർത്ഥവും കൂടുതലുണ്ടായിരിക്കണമെന്ന നിയമമനുസരിച്ചു്, കർമ്മംകൊണ്ടോ മനസ്സുകൊണ്ടോ വാക്കുകൊണ്ടോ ആരാൽ പ്രേഷണംചെയ്യപ്പെട്ടതു് എന്ന അർത്ഥമാണു് മനസ്സിലാക്കേണ്ടിവരുന്നതു്. അതു ചോദ്യത്തിന്റെ സ്വഭാവത്തിനു ചേരുന്നതുമല്ല. എന്തെന്നാൽ അനിത്യവും കർമ്മജന്യവുമായ ദേഹാദിസങ്ഘാതത്തിൽനിന്നു വിരക്തനായ ഒരുവൻ, അതിൽനിന്നു വേറേ ആയിട്ടുള്ളതും കൂടസ്ഥവും നിത്യവുമായ വസ്തുവിനെ അറിവാൻ ആഗ്രഹിച്ചുകൊണ്ടു ചോദിക്കുന്നതാണു് ഇച്ചോദ്യമെന്നു്, ചോദ്യമുണ്ടായതുകൊണ്ടുതന്നെ അറിയാം. അങ്ങനെ അല്ലെങ്കിൽ, ഇച്ഛ, വാക്കു്, കർമ്മം ഇവയാൽ ദേഹാദിസംഘാതംതന്നെയാണു് പ്രേരണംചെയ്യുന്നതെന്നു് എല്ലാവർക്കും അറിയാവുന്നതിനാൽ ചോദ്യത്തിനു് അർത്ഥമില്ലെന്നു വരും. ഇങ്ങനെയും പ്രേഷിതശബ്ദത്തിനു അർത്ഥം വെളിപ്പെടുന്നില്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. സംശയമുണ്ടായിട്ടു ചോദിക്കുന്ന ചോദ്യമല്ലായ്കയാൽ പ്രേഷിതശബ്ദത്തിനു് അർത്ഥവിശേഷമുണ്ടായിരിക്കയും വേണം. ലോകത്തിൽ പ്രസിദ്ധമായിരിക്കുന്നതുപോലെ ദേഹാദികാര്യകാരണസംഘാതമാണോ മനസ്സുമുതലായവയെ പ്രേരണംചെയ്യുന്നതു്? അതോ സ്വതന്ത്രനും

ദേഹാദിസംഘാതത്തിൽനിന്നു ഭിന്നനും ആയ ആത്മാവിന്റെ ഇച്ഛാമാത്രത്താൽ പ്രേരണംചെയ്കയാണോ? എന്നുള്ള അർത്ഥം കാണിക്കുന്നതിനുവേണ്ടിയായിരുന്നാൽ 'ഇഷിതം' 'പ്രേഷിതം' എന്ന രണ്ടു വിശേഷണവും ഉപപന്നമാകും.

ആകട്ടെ, മനസ്സ് സ്വതന്ത്രമാണെന്നും അതിന്റെ വിഷയങ്ങളിൽ അതു തനിയെ ചെല്ലുകയാണെന്നും പ്രസിദ്ധമാണല്ലോ. ആ സ്ഥിതിക്ക് ആ വിഷയത്തിൽ എങ്ങനെ ചോദ്യമുണ്ടാകും? എന്നു ചോദിച്ചാൽ പറയാം;—മനസ്സ് സ്വതന്ത്രമായിട്ടാണ് പ്രവർത്തിക്കയും നിവർത്തിക്കയും ചെയ്യുന്നതെങ്കിൽ ആരും അനിഷ്ടത്തെ ചിന്തിക്കയെന്നതുണ്ടാകയില്ലായിരുന്നു. ആളുകൾ അറിഞ്ഞുകൊണ്ടുതന്നെ അനർത്ഥത്തെ സങ്കല്പിക്കാറുമുണ്ട്. അത്യുഗ്രമായ ദുഃഖത്തിനിടയുള്ള കാര്യങ്ങളിൽപ്പോലും, തടുത്താലും, മനസ്സു പ്രവർത്തിക്കതന്നെ ചെയ്യുന്നു. അതിനാൽ മനസ്സു തനിയേ പ്രവർത്തിക്കുന്നു എന്നു വിചാരിപ്പാൻ പാടില്ല; 'കേനേഷിതം' ഇത്യാദി ചോദ്യം യുക്തംതന്നെ.

എല്ലാ ഇന്ദ്രിയങ്ങളും അതാതിന്റെ വിഷയങ്ങളിൽ പ്രവർത്തിക്കുന്നതിനു പ്രാണൻ ഉണ്ടായിരിക്കണമല്ലോ. അതിനാൽ 'പ്രഥമനായ' എന്നതു പ്രാണന്റെ വിശേഷണമാണ്. (2)

ഇപ്രകാരം ചോദിച്ച യോഗ്യനായ ശിഷ്യനോടു ഗുരു, മനസ്സു മുതലായ കരണങ്ങളെയെല്ലാം അതതിന്റെ വിഷയത്തിലേയ്ക്കു പ്രേരിപ്പിക്കുന്നതു ഏതു ദേവനാണെന്നും എങ്ങനെയാണെന്നും പറയുന്നു-

മന്ത്രം—ശ്രോത്രസ്യ ശ്രോത്രം മനസോ മനോയ-
ദ്വാചോ ഹ വാചം സ ഉ പ്രാണസ്യ പ്രാണ
ശ്ചക്ഷുഷശ്ചക്ഷുഃ; അതിമുച്യ ധീരാഃ
പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി. 2

യത് = യാതൊന്നു ഹേതുവായിട്ട്
സഃ ഉ = അദ്ദേഹംതന്നെ=ആ ദേവൻതന്നെ

ശ്രോത്രസ്യ = ശ്രോത്രത്തിനു് = ശ്രവിപ്പാനുള്ള ഇന്ദ്രിയത്തിനു് = ശബ്ദങ്ങളെ ഗ്രഹിപ്പാനുള്ള കരണത്തിനു്

ശ്രോത്രം = ശ്രോത്രമായും = ശ്രവണശക്തിക്കു കാരണമായും

മനസഃ = മനസ്സിനു് = അന്തഃകരണത്തിനു

മനഃ = മനസ്സായും = തൻെറ വിഷയങ്ങളെ സങ്കല്പിക്ക നിശ്ചയിക്ക മുതലായതു ചെയ്യുന്നതിനുള്ള സാമർത്ഥ്യത്തിനു നിമിത്തമായും

വാചഃ = വാഗിന്ദ്രിയത്തിനു = ശബ്ദങ്ങളെ പുറപ്പെടുവിക്കുന്ന കരണത്തിനു്

വാചം = വാക്കായും = ശബ്ദോച്ചാരണത്തിനുള്ള സാമർത്ഥ്യത്തിനു നിദാനമായും

പ്രാണസ്യ പ്രാണഃ = പ്രാണവായുവിനു തൻെറ വ്യാപാരം ചെയ്യുന്നതിനുള്ള സാമർത്ഥ്യം കൊടുക്കുന്നതായും

ചക്ഷുഷഃ = ചക്ഷുസ്സിനു് = രൂപങ്ങളെ ഗ്രഹിക്കുന്ന നേത്രേന്ദ്രിയത്തിനു്

ചക്ഷുഃ = ചക്ഷുസ്സായും = രൂപഗ്രഹണസാമർത്ഥ്യത്തെ പ്രദാനം ചെയ്യുന്നതായും.

(ഭവതി) = ഇരിക്കുന്നുവോ,

തസ്മാത് = അതിനാൽ

(ജ്ഞാത്വാ) = അറിഞ്ഞിട്ടു് = ഇപ്രകാരമാണു് ബ്രഹ്മത്തെ അറിഞ്ഞിട്ടു്

ധീരാഃ = ധീരന്മാർ = ബുദ്ധിമാന്മാർ

അതിമുച്യ = അതിമോചിച്ചിട്ടു് = ശ്രോത്രം മുതലായതാണു് ആത്മാവെന്നുള്ള വിചാരത്തെ ഉപേക്ഷിച്ചു്

അസ്മാത് ലോകാത് = ഈ ലോകത്തിൽനിന്നു് = പുത്രമിത്ര കളത്രാദികളിൽ എൻെറ [illegible] എന്നുമുള്ള വിചാരത്തെ [illegible]

| | | |
|---|---|---|
| | | പെരുമാററമാകുന്ന ഈ ലോകത്തിൽ നിന്നു് = എല്ലാ ഏഷണകളിലുംനിന്നു് |
| പ്രേത്യ | = | പ്രശമിച്ചിട്ടു് = നിവർത്തിച്ചിട്ടു് = പിൻതിരിഞ്ഞിട്ടു് |
| അമൃതാഃ | = | അമൃതന്മാരായി = മരണമില്ലാത്തവരായി |
| ഭവന്തി | = | തീരുന്നു. |

ഭാഷ്യം—നീ ചോദിച്ച ദേവൻതന്നെയാണു്, ശ്രോത്രേന്ദ്രിയത്തിന്ന ശബ്ദഗ്രഹണത്തിന്നും മനസ്സിന്ന സങ്കല്പാദികൾ നടത്തുന്നതിന്നും നാക്കിന്ന ശബ്ദങ്ങളെ ഉച്ചരിക്കുന്നതിന്നും പ്രാണവായുവിന്ന തന്റെ വ്യാപാരങ്ങൾ നടത്തുന്നതിന്നും ചക്ഷുരിന്ദ്രിയത്തിന്ന രൂപഗ്രഹണത്തിന്നുമുള്ള സാമർത്ഥ്യത്തിന്ന നിമിത്തമായിരിക്കുന്നതു്. അതിനാൽ അപ്രകാരമുള്ളതാണു് ബ്രഹ്മമെന്നറിഞ്ഞിട്ടുള്ള ബുദ്ധിമാന്മാർ ആത്മാവല്ലാത്ത ശ്രോത്രാദികളിൽ ആത്മാവെന്ന വിചാരത്തെവിട്ടു് എല്ലാ ഏഷണകളേയും പരിത്യജിച്ച് മരണമില്ലാത്ത അവസ്ഥയെ പ്രാപിക്കുന്നു.

ആകട്ടെ, "ചക്ഷുഃ ശ്രോത്രം ക ഉ ദേവോ യുനക്തി?" (ചക്ഷുസ്സിനേയും ശ്രോത്രത്തെയും ഏതൊരു ദേവനാണു് അതാതിന്റെ വിഷയത്തിലേക്കു് പ്രേരണചെയ്യുന്നതു്?) എന്നല്ലേ ചോദ്യം? അതിന്ന അവൻ ശ്രോത്രത്തിന്ന ശ്രോത്രമാണു്, ചക്ഷുസ്സിന്ന ചക്ഷുസ്സാണു് എന്നൊക്കെയാണോ ഉത്തരം പറയേണ്ടതു്? ഇന്നവിധത്തിലുള്ള ആളാണു് ശ്രോത്രം മുതലായവയെ പ്രേരിപ്പിക്കുന്നതു് എന്നല്ലേ ശരിയായ ഉത്തരം? എന്നു ചോദിക്കുന്നു എങ്കിൽ, പറയാം:—ആ ദേവനെ മറെറാരുവിധത്തിൽ മനസ്സിലായിട്ടില്ല. മഴ മുതലായവയെ പ്രയോഗിക്കുന്നവനു് അവയുടെ വ്യാപാരത്തിനപുറമേ സ്വന്തമായി വ്യാപാരമുള്ളതായി നമുക്കറിയാവുന്നതുപോലെ ശ്രോത്രാദികളെ പ്രയോഗിക്കുന്നവനു് അവയുടെ വ്യാപാരത്തിനപുറമേ വേറേ വ്യാപാരമുള്ളതായി നമുക്കറിയാമായിരുന്നുവെങ്കിൽ ഈ ഉത്തരം ശരിയല്ലെന്നു വരുമായിരുന്നു. എന്നാൽ ഇവിടെ, തമ്മിൽ ചേർന്നുനില്ക്കുന്ന ശ്രോത്രാദികളുടെ ആലോചന, സങ്കല്പം, നിശ്ചയമെന്ന രൂപത്തിലുള്ള

വ്യാപാരമാകുന്ന ഫലനിഷ്പത്തികൊണ്ടു്, ശ്രോത്രാദികളെ പ്രയോഗിക്കുന്നവനെ ഊഹിക്കുന്നതേയുള്ളു. തമ്മിൽ കൂടിച്ചേർന്നിരിക്കുന്നതെല്ലാം അന്യന്റെ പ്രയോജനത്തിനായി പ്രയോഗിക്കപ്പെടുന്നതായിരിക്കും ശ്രോത്രാദികൾ തമ്മിൽ കൂടിച്ചേർന്നിരിക്കുന്നതിനാൽ അവയും ഗൃഹം മുതലായതു പോലെ അന്യന്റെ പ്രയോജനത്തിനായി പ്രയോഗിക്കപ്പെടുന്നവയാണു്, എന്നുള്ള അനുമാനംകൊണ്ടാണു് ശ്രോത്രാദികളോടു ചേരാതെനില്ക്കുന്ന ഒരാൾ അവയെ പ്രയോഗിക്കുവാനായി ഉണ്ടെന്നു് അറിയുന്നതു്. അല്ലാതെ മഴ മുതലായവ പ്രയോഗിക്കുന്നവനെപ്പോലെ സ്വന്തവ്യാപാരത്തോടു കൂടി, ശ്രോത്രാദികളെ പ്രയോഗിക്കുന്നവൻ പ്രത്യക്ഷപ്പെടുന്നില്ല. അതിനാൽ 'ശ്രോത്രത്തിനു ശ്രോത്ര'മായിട്ടുള്ളവൻ എന്നു തുടങ്ങിയുള്ള ഉത്തരം ചോദ്യത്തിനു് അനുരൂപംതന്നെ.

ആകട്ടെ, ശ്രോത്രത്തിനു ശ്രോത്രം' എന്നും മററും പറയുന്നതിന്റെ അർത്ഥമെന്താണു്? ശ്രോത്രത്തിനു മറെറാരു ശ്രോത്രം കൊണ്ടാവശ്യമില്ല; വെളിച്ചത്തിനു മറെറാരു വെളിച്ചം വേണ്ടല്ലോ, എന്നുള്ള ആക്ഷേപത്തിനു വകയില്ല. അതിന്റെ അർത്ഥം:—ശ്രോത്രേന്ദ്രിയം മുതലായവസ്തു അതതിന്റെ വിഷയമായ ശബ്ദാദികളെ ഗ്രഹിക്കുന്നതിനു സാമർത്ഥ്യമുള്ളതായി നാം കാണുന്നുണ്ടു്; ആ സാമർത്ഥ്യം ശ്രോത്രാദികൾക്കു്, അവയുടെ ചൈതന്യവും നിത്യവും എല്ലാത്തിനും ഉള്ളിൽ ഉള്ളതും അവയിൽ ചേർന്നിരിക്കുന്നതുമായ ആത്മജ്യോതിസ്സുള്ളപ്പോൾമാത്രമേ ഉള്ളൂ, ഇല്ലാത്തപ്പോൾ ഇല്ല; എന്നാണു്. അതിനാൽ അതു ശരിയായ ഉത്തരംതന്നെ. ഈ അർത്ഥത്തെത്തന്നെ, "ആത്മനൈവായം ജ്യോതിഷാ ƒ സ്തേ" (ആത്മജ്യോതിസ്സുകൊണ്ടുതന്നെയാണു് ഇതു സ്ഥിതി ചെയ്യുന്നതു്.) "തസ്യ ഭാസാ സർവമിദം വിഭാതി" (അദ്ദേഹത്തിന്റെ ജ്യോതിസ്സുകൊണ്ടുതന്നെയാണു് ഇതെല്ലാം വിളങ്ങുന്നതു്.) "യേന സൂര്യസ്തപതി തേജസേദ്ധഃ" (ആത്മജ്യോതിസ്സുകൊണ്ടുതന്നെയാണു സൂര്യൻ തേജസ്സുകൊണ്ടു ദീപ്തനായി തപിപ്പിക്കുന്നതു്) എന്നും മററും വേറേ ശ്രുതികളും പറയുന്നു. 'യദാദിത്യഗതം തേജോ ജഗദ്ഭാസയതേഖിലം ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം പ്രകാശയതി ഭാരത!' (ആദിത്യന്റെ തേജസ്സു ലോകത്തെ എല്ലാം പ്രകാശിപ്പിക്കുന്നതുപോലെ ആത്മചൈതന്യം ശരീരംമുഴവൻ പ്രകാശിപ്പിക്കുന്നു) എന്നു

ഗീതയിലും 'നിത്യോ നിത്യാനാം ചേതനശ്ചേതനാനാം' (അതു നിത്യങ്ങളിൽ നിത്യവും ചേതനങ്ങളിൽ ചേതനവുമാകുന്നു) എന്നു കാഠകത്തിലും പറഞ്ഞിട്ടുണ്ടു്.

ശ്രോത്രം മുതലായതുതന്നെയാണു്, ചേതനമായിട്ടും ആത്മാവായിട്ടുമുള്ളതെന്നു പ്രസിദ്ധമാണു്. വാസ്തവത്തിൽ അവ ചേതനങ്ങളോ ആത്മാവോ അല്ല എന്നു കാണിക്കയാകുന്നു ഇവിടെ ചെയ്തിട്ടുള്ളതു്. വിദ്വാന്മാരുടെ ബുദ്ധിക്കു ഗ്രഹിക്കുവാൻ കഴിയുന്നതും, എല്ലാററിനും ഏററവുമുള്ളിൽ ഉള്ളതും കൂടസ്ഥവും ജന്മമോ ജരയോ മരണമോ ഭയമോ ഇല്ലാത്തതും, ശ്രോത്രാദികൾക്കുള്ള സാമർത്ഥ്യത്തിനു നിമിത്തവുമായി ഒരു വസ്തുവുണ്ടു് എന്നുള്ള ഉത്തരവും അതിന്റെ അർത്ഥവും ശരിതന്നെ. ആന്തരമായ ചൈതന്യജ്യോതിസ്സിനാൽ പ്രകാശിപ്പിക്കപ്പെടാതിരുന്നാൽ അന്തഃകരണത്തിനു തന്റെ വിഷയമായ സങ്കല്പം നിശ്ചയം മുതലായവസ്സു സാമർത്ഥ്യമുണ്ടാകുന്നതല്ല. അതിനാൽ ആണു് 'മനസ്സിനു മനസ്സാകുന്നു' എന്നു പറഞ്ഞതു്. 'യത്' എന്നുള്ളതു യസ്മാത്' (യാതൊരു കാരണത്താൽ) എന്ന അർത്ഥത്തിൽ എല്ലാററിനോടും ചേരുന്നു. അതിനാൽ, യാതൊന്നുഹേതുവായിട്ടു ശ്രോത്രത്തിനു ശ്രോത്രമായിരിക്കുന്നുവോ യാതൊന്നുഹേതുവായിട്ടു മനസ്സിനു മനസ്സായിരിക്കുന്നുവോ എന്നെല്ലാം അർത്ഥം പറഞ്ഞുകൊള്ളണം. 'വാചോഹ വാചം' എന്നതിൽ 'വാചം' എന്ന ദ്വിതീയയെ പ്രഥമയായി മാററണം. എന്നാൽ, 'വാചോഹ വാചം' എന്നതനുസരിച്ചു 'പ്രാണസ്യ പ്രാണഃ' എന്നതിനെ 'പ്രാണസ്യ പ്രാണം' എന്നാക്കിക്കൂടേ? എന്നാണെങ്കിൽ അതു പാടില്ല; ഒന്നു പലതിനെ അനുസരിക്കയാണു ന്യായമായിട്ടുള്ളതു്, അല്ലാതെ പലതു് ഒന്നിനെ അനുസരിക്കയല്ല. 'വാചം' എന്നതിനെ 'വാക്' എന്നു മാററിയാൽ മതി. 'സ ഉ' 'പ്രാണസ്യ പ്രാണഃ' എന്ന രണ്ടു ശബ്ദത്തേയും അനുസരിക്കുന്ന എന്ന ഗുണം ഉണ്ടാകും. എന്നുമാത്രമല്ല, ചോദിച്ചതിന്റെ ഉത്തരം പ്രഥമകൊണ്ടു നിർദ്ദേശിക്കേണ്ടതുമാണു്. പ്രാണന്റെ പ്രാണനസാമർത്ഥ്യം ആത്മജ്യോതിസ്സിന്റെ സാന്നിധ്യംകൊണ്ടുണ്ടാകുന്നതാണു്. ആത്മാവിനാൽ അധിഷ്ഠിതമല്ലാത്തതിനു പ്രാണനമുണ്ടാവുകയില്ലല്ലോ. അതിനാൽ ആണു്, 'പ്രാണസ്യ

പ്രാണഃ' എന്നു പറഞ്ഞതു്. 'കോ ഹ്യേവാന്യാത്. കഃ പ്രാണ്യാദ് യദേഷ ആകാശ ആനന്ദോ ന സ്യാൽ' (സർവ്വവ്യാപിയായ ആനന്ദസ്വരൂപൻെറ സാന്നിദ്ധ്യമില്ലാതിരുന്നാൽ ആരു ശ്വസിക്കും? ആരു ജീവിക്കും?) 'ഊർദ്ധ്വം പ്രാണമുന്നയത്യപാനം പ്രത്യഗസ്യതി' (പ്രാണനെ മേല്പോട്ടു കൊണ്ടുവരികയും അപാനനെ ഉള്ളിലേയ്ക്കു അയയ്ക്കുകയും ചെയ്യുന്നു) എന്നും മററും ശ്രുതികളിൽ പറയുന്നു. ഇതിലും 'യേന പ്രാണഃപ്രണീയതേ തദേവ ബ്രഹ്മത്വം വിദ്ധി'' (എതിനാൽ പ്രാണവായു അതിൻെറ വ്യാപാരത്തിലേയ്ക്കു പ്രേരണം ചെയ്യപ്പെടുന്നുവോ അതുതന്നെ ബ്രഹ്മമെന്നു നീ അറിഞ്ഞുകൊൾക) എന്നു പറയും.

ആകട്ടെ, ശ്രോത്രം മുതലായ ഇന്ദ്രിയങ്ങളെപ്പററി പ്രസ്താവിക്കുമ്പോൾ നാസികാദ്വാരസഞ്ചാരിയായ വായുവിനെയല്ലയോ ഗ്രഹിക്കേണ്ടതു്? വാസ്തവംതന്നെ; പ്രാണശബ്ദം കൊണ്ടു ഘ്രാണപ്രാണനെയാണു് ഗ്രഹിച്ചിട്ടുള്ളതു്.

ഈ ശ്രുതിയുടെ അഭിപ്രായം:—എല്ലാ കരണകലാപ (സമൂഹ)വും പ്രവർത്തിക്കുന്നതു് ആരുടെ പ്രയോജനത്തിനായിട്ടാകുന്നുവോ അതുതന്നെയാണു ബ്രഹ്മം, എന്നാണു്. ചോദിച്ചവൻെറ ഉദ്ദേശ്യം ചോദിച്ച കാര്യമറിയണമെന്നാകയാലും, 'അമൃതാ ഭവന്തി' എന്നു ഫലശ്രുതിയുള്ളതുകൊണ്ടും അമൃതത്വത്തെ പ്രാപിക്കുന്നതു ജ്ഞാനംകൊണ്ടാകയാലും 'ജ്ഞാത്വാ' എന്ന പദം അദ്ധ്യാഹരിച്ചു്, ശ്രോത്രത്തിനും ശ്രോത്രം ഇത്യാദികൊണ്ടു പറഞ്ഞ ലക്ഷണങ്ങളോടുകൂടിയ ബ്രഹ്മത്തെ അറിഞ്ഞിട്ടു് എന്നു അർത്ഥം പറയണം. അറിഞ്ഞിട്ടു മുക്തിയെ പ്രാപിക്കുമെന്നതുകൊണ്ടുതന്നെ ശ്രോത്രാദികളിലുള്ള ആത്മഭാവത്തെ ഉപേക്ഷിച്ചിട്ടു് എന്നുകൂടി സിദ്ധിക്കുന്നു. ശ്രോത്രാദികളെ ആത്മാവെന്നു ധരിച്ചിട്ടാണല്ലോ അവയാകുന്ന ഉപാധിയോടുകൂടി അവയുടെ രൂപത്തിൽ ജനിക്കയും മരിക്കയും സംസാരദുഃഖങ്ങളെ അനുഭവിക്കയും ചെയ്യുന്നതു്. അതിനാലാണു് ശ്രോത്രാദിക്കും, ശ്രോത്രാദിയാണു് ആത്മാവെന്നറിഞ്ഞു ശ്രോത്രാദികളിലുള്ള ആത്മഭാവത്തെ ഉപേക്ഷിച്ചിട്ടു് എന്നു പറഞ്ഞതു്. ധീരന്മാർ എന്നു പറഞ്ഞതു് അങ്ങിനെ ശ്രോത്രാദികളിലുള്ള ആത്മഭാവത്തെ പരിത്യജിക്കുന്ന ബുദ്ധിമാന്മാരെയാണു്. വിശിഷ്ടബുദ്ധിയുള്ളവർക്ക

ല്ലാതെ അതു പരിത്യജിക്കുവാൻ സാധിക്കയില്ലല്ലോ. ഇപ്ര കാരം ശ്രോത്രാദികളിലുള്ള ആത്മഭാവത്തെ ഉപേക്ഷിച്ച സർവൈഷണകളേയും കൈവെടിയുന്നവർ മരണമില്ലാത്ത വരായിത്തീരുമെന്നതിലേയ്ക്കു "ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ" (കർമ്മംകൊ ണ്ടോ പുത്രനെക്കൊണ്ടോ അല്ല ത്യാഗംകൊണ്ടാണു് ചിലർ അമൃതത്വത്തെ പ്രാപിച്ചിട്ടുള്ളതു്) എന്നും 'പരാഞ്ചി ഖാനി വ്യതൃണൽ—ആവൃത്തചക്ഷുരമൃതത്വമിച്ഛൻ' എന്നും, "സദാ സർവ്വേ പ്രമുച്യന്തേ കാമാ—അത്ര ബ്രഹ്മ സമശ്നു തേ" (ഹൃദയത്തിലുള്ള കാമങ്ങളെയെല്ലാം വിടുമ്പോൾ ഇവിടെത്തന്നെ ബ്രഹ്മത്തെ പ്രാപിക്കുന്നു) എന്നുംമററുമുള്ള വേറേ ശ്രുതികളുമുണ്ടു്. 'അതിമുച്യ' എന്നതുകൊണ്ടുതന്നെ ഏഷണാത്യാഗം സിദ്ധിക്കുന്നതിനാൽ "അസ്മാല്ലോകാത് പ്രേത്യ" എന്നതിനു ഈ ശരീരത്തെ വിട്ടിട്ടു്—മരിച്ചിട്ടു്— എന്നു് അർത്ഥംപറയുന്നതിനും വിരോധമില്ല. 2

മന്ത്രം—ന തത്ര ചക്ഷുർഗ്ഗച്ഛതി ന വാഗ്ഗച്ഛതി നോ മനോ
ന വിദ്മോ ന വിജാനീമോ യഥൈതദനുശിഷ്യാ—
ദന്യദേവതദ്വിദിതാദഥോ അവിദിതാദധി
ഇതി ശുശ്രുമ പൂർവേഷാം യേ നസ്തദ്വ്യാചചക്ഷിരേ. 3

തത്ര = അതിൽ = ശ്രോത്രം മുതലായവറ്റിനും ശ്രോത്രാദിയായിരിക്കുന്ന ആ ബ്രഹ്മത്തിൽ

ചക്ഷുഃ = ചക്ഷുസ്സ് = ചക്ഷുരിന്ദ്രിയം
ന ഗച്ഛതി = ഗമിക്കുന്നില്ല
} = കാഴ്ച എത്തുകയില്ല (അതിനെ കാണ്മാൻ സാധിക്കയില്ല)

വാക് ന ഗച്ഛതി = വാഗിന്ദ്രിയം ഗമിക്കുന്നില്ല = വാക്കു കൊണ്ടു വിവരിക്കുവാൻ കഴികയില്ല

മനഃ നോ (ഗച്ഛതി) = മനസ്സു ഗമിക്കുന്നില്ല = മനസ്സുകൊണ്ടു അതിനെ സങ്കല്പിക്കുകയോ നിശ്ചയിക്കുകയോ ചെയ്‌വാൻ കഴികയില്ല

ന വിദ്മഃ = ഞങ്ങൾ അറിയുന്നില്ല = അതെങ്ങനെ ഉള്ളതാണെന്നു ഞങ്ങൾ അറിയുന്നില്ല

| | | |
|---|---|---|
| ഏതൽ | = ഇതിനെ = മേല്പറഞ്ഞ പ്രകാരമുള്ള ബ്രഹ്മത്തെ | |
| യഥാ അനുശി– ഷ്യാത്(ഇതി) | = അനുശാസിക്കേണ്ടതെങ്ങനെ എന്നു് = ശിഷ്യർക്കുപദേശിക്കേണ്ടതു് എങ്ങനെ എന്നു് | |
| ന വിജാനീമഃ | = ഞങ്ങൾക്കറിഞ്ഞുകൂട. | |
| തത് | = അതു് = ആ ബ്രഹ്മം | |
| വിദിതാത് | = വിദിതത്തിൽനിന്നു് = അറിയപ്പെട്ടിട്ടുള്ളതിൽനിന്നു് = വ്യാകൃതത്തിൽ നിന്നു് | |
| അന്യത് ഏവ | = വേറേതന്നെ | |
| അവിദിതാത് | = അവിദിതത്തിൽനിന്നു് = അറിയപ്പെടാത്തതിൽനിന്നു് = അവ്യാകൃതത്തിൽനിന്നു് | |
| അധി | = മേലേയാകുന്നു = വേറെയാകുന്നു | |
| ഇതി | = എന്നു് | |
| യേ | = എവർ = ഏതു തത്ത്വജ്ഞന്മാരായ ആചാര്യന്മാർ | |
| നഃ | = ഞങ്ങൾക്കു് | |
| തത് | = അതിനെ = ആ ബ്രഹ്മത്തെ | |
| വ്യാചചക്ഷിരേ | = വ്യാഖ്യാനിച്ചുതന്നുവോ, | |
| തേഷാം പൂർവേഷാം | = ആ പൂർവാചാര്യന്മാരുടെ | |
| വചനം | = വചനത്തെ | |
| ശുശ്രുമ | = ഞങ്ങൾ കേട്ടിട്ടുണ്ടു്. | |

ഭാഷ്യം—ശ്രോത്രം മുതലായവസ്തും ശ്രോത്രാദിസ്ഥാനം വഹിക്കുന്ന മുൻപറഞ്ഞ ബ്രഹ്മത്തെ കാണ്മാൻ കഴികയില്ല. വാക്കുകൊണ്ടു വിവരിപ്പാനോ മനസ്സുകൊണ്ടു സങ്കല്പിക്കയോ നിശ്ചയിക്കയോ ചെയ്‌വാനോ സാധിക്കയില്ല. അതു് അറിയപ്പെട്ടിട്ടുള്ള വ്യാകൃതമോ അറിയപ്പെടാത്ത അവ്യാകൃതമോ അല്ല. അതിനാൽ, അതു് ഉപേക്ഷിക്കപ്പെടാവുന്നതോ സ്വീകരിക്കപ്പെടാവുന്നതോ അല്ല. അതു് ഇന്ന പ്രകാരത്തിലുള്ളതാണെന്നു അറിവാൻ വളരെ പ്രയാസ

മാണ്. ഇങ്ങനെയുള്ള ഒരു വസ്തുവിനെ ശിഷ്യന്മാൎക്ക് ഉപദേശിക്കുന്നത് എങ്ങനെയാണെന്നു ഞങ്ങൾക്കു അറിവില്ല. അതിനെ ആഗമംകൊണ്ടുമാത്രമേ അറിവാൻ കഴികയുള്ളൂ. ആ ആഗമമാണു അറിയപ്പെട്ടതോ അറിയപ്പെടാത്തതോ അല്ല എന്നു പറഞ്ഞത്. അതിൻെറ അർത്ഥം സൂക്ഷ്മമായി മനസ്സിലാക്കിയാൽ ബ്രഹ്മമെന്നു പറയുന്നത് താൻതന്നെയാണെന്നു വെളിപ്പെടും. ബ്രഹ്മം ശ്രോത്രം മുതലായവയ്ക്കും ആത്മാവായിരിക്കുന്നതാകയാൽ ആണ് അതിൽ കണ്ണ് എത്തുകയില്ലെന്നു പറഞ്ഞത്. തൻെറ ആത്മാവിൽ ഗമിക്കുക എന്നതു സംഭവിക്കുന്നതല്ലല്ലോ. അതുപോലെതന്നെ വാക്കും എത്തുകയില്ല. വാഗിന്ദ്രിയംകൊണ്ടുച്ചരിക്കപ്പെടുന്ന ശബ്ദം അതിൻെറ അർത്ഥത്തെ വെളിപ്പെടുത്തുമ്പോൾ ആണല്ലോ ആ അർത്ഥത്തിൽ വാക്കുഗമിക്കുന്നു എന്നു പറയുന്നത്. അങ്ങനെയുള്ള ശബ്ദത്തിനും അതിനെ ജനിപ്പിക്കുന്ന കരണത്തിനും ആത്മാവായിരിക്കുന്നതു ബ്രഹ്മംതന്നെ; അതിനാൽ ആണു വാക്കു ചെല്ലുകയില്ലെന്നു പറഞ്ഞത്. അഗ്നി മറ്റുള്ളതിനെ എല്ലാം ദഹിപ്പിക്കയും പ്രകാശിപ്പിക്കയും ചെയ്യുമെങ്കിലും തന്നെത്തന്നെ ദഹിപ്പിക്കയോ പ്രകാശിപ്പിക്കയോ ചെയ്കയില്ലല്ലോ. അതുപോലെ യാതൊരു കരണവും അതിൻെറ ആത്മാവിൽ എത്തുകയില്ല. മനസ്സു മറ്റുള്ളവയെ എല്ലാം സങ്കല്പിക്കയും നിശ്ചയിക്കയും ചെയ്യുമെങ്കിലും ആത്മാവിനെ (ബ്രഹ്മത്തെ) സങ്കല്പിക്കയോ നിശ്ചയിക്കയോ ചെയ്കയില്ല. എന്തെന്നാൽ അതിനും ബ്രഹ്മംതന്നെയാണു ആത്മാവായിട്ടുള്ളത്. ഇന്ദ്രിയങ്ങളെക്കൊണ്ടും മനസ്സുകൊണ്ടുമാണല്ലോ വസ്തുവിനെ അറിയുന്നത്. ബ്രഹ്മമാകട്ടെ ഇന്ദ്രിയങ്ങൾക്കോ മനസ്സിനോ വിഷയമല്ലെന്നു പറഞ്ഞുവല്ലോ. അതിനാൽ ആ ബ്രഹ്മം ഇന്നപ്രകാരത്തിലുള്ളതാണെന്നു ഞങ്ങൾക്കറിഞ്ഞുകൂട. അതിനെ ശിഷ്യന്മാർക്കു പദേശിച്ചുകൊടുപ്പാനും വിഷമമാണ്. എന്തെന്നാൽ ഒരു വസ്തുവിനെ അന്യന്മാരെ ധരിപ്പിക്കേണ്ടതു്, ഇന്നജാതിയിൽപ്പെട്ടതു് ഇന്നഗുണമുള്ളതു് എന്നിങ്ങനെ ജാതിഗുണക്രിയകളെ വിശേഷണങ്ങളാക്കിയാണ്. ബ്രഹ്മത്തിനാകട്ടെ, ജാതിയോ ഗുണമോ ക്രിയയോ ഒന്നുമില്ലതാനും. 'ന വിദ്മഃ' ഇത്യാദി ഭാഗത്തിൻെറ സാരം ബ്രഹ്മത്തെ ഉപദേശിക്കുന്നതിനും ഉപദേശിച്ചാൽ മനസ്സിലാക്കുന്നതിനും വളരെ പ്രയത്നം

ചെയ്യേണ്ടതാണെന്നാണു്. ഉപദേശിപ്പാൻ ഒരു വഴിയുമി ല്ലെന്നല്ല; പ്രത്യക്ഷം മുതലായ പ്രമാണങ്ങളാൽ ബ്രഹ്മത്തെ മനസ്സിലാക്കിക്കൊടുപ്പാൻ സാധിക്കുകയില്ലെങ്കിലും ആഗമ ങ്ങളെക്കൊണ്ടു ബോദ്ധ്യപ്പെടുത്തുവാൻകഴിയും. അതിനാൽ ആ ബ്രഹ്മത്തെ ഉപദേശിപ്പാനായിട്ടാണു് 'അന്യദേവ തദ്വിദിതാദഥോ, അവിദിതാദധി' എന്ന ആഗമത്തെ പറഞ്ഞതു്. ശ്രോത്രാദികൾക്കു ശ്രോത്രാദിസ്ഥാനം വഹിക്കു ന്നതും ശ്രോത്രാദികളെക്കൊണ്ടു ഗ്രഹിപ്പാൻ സാധിക്കാത്തതു മായ പ്രകൃതവസ്തു, അറിഞ്ഞിട്ടുള്ളതിൽനിന്നെല്ലാം വേറേ യാണു്. അറിയുക എന്ന ക്രിയയ്ക്കു കർമ്മമായിട്ടുള്ളതിനെ യാണല്ലോ അറിഞ്ഞിട്ടുള്ളതെന്നു പറയുന്നതു്. എവിടെയെ ങ്കിലും എപ്പോഴെങ്കിലും ആരെങ്കിലും അറിഞ്ഞിരിക്കാവുന്നതാ കയാൽ വ്യാകൃതമെല്ലാം അറിഞ്ഞിട്ടുള്ളതുതന്നെ. ബ്രഹ്മം അതിൽനിന്നു വേറേയാണെന്നു സാരം. അങ്ങനെയാണെ ങ്കിൽ ബ്രഹ്മം അറിയപ്പെടാത്തതാണെന്നു വന്നുകൂടുന്നതിനാൽ ആണു് ''അഥോ അവിദിതാദധി'' എന്നു പറഞ്ഞതു്. വിദി തത്തിനു വിപരീതമായിട്ടുള്ളതാണു് അവിദിതം. അതു വ്യാകൃതത്തിനു ബീജവും അവിദ്യാരൂപവുമായ അവ്യാകൃത മാകുന്നു. 'അധി' എന്നതിൻെറ അർത്ഥം 'മേൽ' എന്നാണെ ങ്കിലും ഇവിടെ ലക്ഷണകൊണ്ടു 'വേറെ' എന്നാണർത്ഥം. ഒന്നു മറെറാന്നിനുമേൽ ആയിരുന്നാൽ ആ ഒന്നു് ആ മറെറാ ന്നിൽനിന്നു വേറേ ആണെന്നുള്ളതു് പ്രസിദ്ധമാണല്ലോ. അതനുസരിച്ചാണു 'വേറെ' എന്നർത്ഥം പറഞ്ഞതു്.

അറിയപ്പെട്ടിട്ടുള്ളതെല്ലാം നിസ്സാരവും നാശമുള്ളതും ദുഃഖ മയവുമായതിനാൽ ഉപേക്ഷിക്കേണ്ടതാകുന്നു. അങ്ങനെയുള്ള അറിയപ്പെട്ടിട്ടുള്ളതിൽനിന്നു വേറെയാണെന്നു പറഞ്ഞതു കൊണ്ടു് ഉപേക്ഷിക്കേണ്ടതല്ലെന്നു വന്നുകൂടുന്നു. അതുപോലെ അറിയപ്പെടാത്തതിൽനിന്നു വേറെ എന്നു പറഞ്ഞതുകൊണ്ടു സ്വീകരിക്കേണ്ടതല്ലെന്നു പറഞ്ഞതായി വിചാരിക്കണം. എന്തെന്നാൽ, ഒരാൾ താനല്ലാത്തതും കാരണമായിട്ടുള്ളതുമായ ഒരു വസ്തുവിനെ സ്വീകരിക്കുന്നതു കാര്യത്തിനുവേണ്ടിയാ ണല്ലോ. എള്ളെടുക്കുന്നതു് എണ്ണയ്ക്കുവേണ്ടി എന്നു് ഉദാഹരണം. അങ്ങനെ എടുക്കണമെങ്കിൽ ഇന്നതു കാരണമെന്നും ഇന്നതു കാര്യമെന്നും അറിഞ്ഞിരിക്കണം. അറിയുകതന്നെ ഇല്ലാത്ത

ഒരു വസ്തുവിനെ ഒരു പ്രയോജനത്തിനായി എടുക്കേണ്ടി വരികയില്ലല്ലോ. ഇങ്ങനെ, അറിയപ്പെടുന്നതുമല്ല, അറിയപ്പെടാത്തതുമല്ല എന്നു പറഞ്ഞതിൻെറ അർത്ഥം ഉപേക്ഷി ക്കേണ്ടതുമല്ല എടുക്കേണ്ടതുമല്ല എന്നായതിനാൽ, ഇതുകൊണ്ടു ശിഷ്യനു്, തന്നിൽനിന്നു് വേറെയായ ബ്രഹ്മത്തെക്കുറിച്ചുള്ള ജിജ്ഞാസ നീങ്ങിപ്പോകും. തന്നിൽനിന്നു വേറെയായി ട്ടുള്ളതെല്ലാം ഒന്നുകിൽ അറിഞ്ഞിട്ടുള്ളതു്, അല്ലെങ്കിൽ അറിയ പ്പെടാത്തതു് ആയിരിക്കണം. അറിയപ്പെട്ടതുമല്ല, അറിയ പ്പെടാത്തതുമല്ലെങ്കിൽ അതു തന്നിൽനിന്നു വേറെ ആയിരി ക്കയില്ല. അതിനാൽ താൻതന്നെ ആണു ബ്രഹ്മം എന്നാണു വേദാർത്ഥം. 'അയമാത്മാ ബ്രഹ്മ' (ഈ ആത്മാവുതന്നെയാണു ബ്രഹ്മം) 'യ ആത്മാ ƒ പഹതപാപ്മാ' ബ്രഹ്മമെന്നതു പരിശു ദ്ധനായ ആത്മാവുതന്നെ) 'യത്സാക്ഷാദപരോക്ഷാദ്ബ്രഹ്മ' 'യ ആത്മാ സർവാന്തരഃ' എന്നും മററുമുള്ള മററു ശ്രുതികളിലും ഇതുതന്നെയാണു പറഞ്ഞിരിക്കുന്നതു്. ഇപ്രകാരം സർവാ ത്മാവും, യാതൊരു വിശേഷവും (ജാതിഗുണം മുതലായവ) ഇല്ലാത്തതും ചിന്മാത്രസ്വരൂപവുമായ ജോതിസ്സാണു് ബ്രഹ്മം എന്നു പ്രതിപാദിക്കുന്ന വാക്യാർത്ഥം ആചാര്യോപദേശ പരമ്പരയായി ലഭിച്ചിട്ടുള്ളതാണെന്നാണു് 'ഇതി ശുശ്രുമ' ഇത്യാദി ഭാഗംകൊണ്ടു പറഞ്ഞിരിക്കുന്നതു്. ഇങ്ങനെ ഗുരൂ പദേശംകൊണ്ടുതന്നെയാണു ഇതറിയേണ്ടതും; അല്ലാതെ യുക്തികൊണ്ടോ, പ്രവചനംകൊണ്ടോ, ബുദ്ധികൊണ്ടോ, പഠിപ്പുകൊണ്ടോ, തപസ്സുകൊണ്ടോ, യാഗംകൊണ്ടോ അല്ല, എന്നു സാരം. (3)

'അന്യദേവ തദ്വിദിതാദഥോ അവിദിതാദധി' എന്നുള്ള വാക്യംകൊണ്ടു് ആത്മാവുതന്നെയാണു ബ്രഹ്മം എന്നു പ്രതി പാദിച്ചതു കേട്ടപ്പോൾ, ശ്രോതാവിനു താഴെ പറയുംപ്രകാരം ശങ്കയുണ്ടായി:- ആത്മാവു ബ്രഹ്മമാകുന്നതെങ്ങിനെയാണു്? ആത്മാവെന്നു പറയുന്നതു കർമ്മത്തിലും ഉപാസനത്തിലും അധികാരമുള്ള സംസാരിയാണല്ലോ; [illegible] കർമ്മത്തെ യോ ഉപാസനത്തെയോ അനുഷ്ഠിച്ചു [illegible] രേയോ സ്വർഗ്ഗത്തേയോ [illegible] അതിനാൽ അതു ബ്രഹ്മമാവാൻ [illegible] വിഷ്ണു, ഈശ്വരൻ, ഇന്ദ്രൻ, [illegible]

ങ്കിലുമായിരിക്കണം ബ്രഹ്മം; ആത്മാവു ബ്രഹ്മമെന്നു പറയുന്നതു ലോകത്തിൻെറ വിശ്വാസത്തിനു വിപരീതവുമാണു്. ആത്മാവു് ഈശ്വരനിൽനിന്നു വേറെയാണെന്നു താൎക്കികന്മാർ പറയുന്നു, അതുപോലെ 'ഈ ദേവനെ യജിക്കണം ആ ദേവനെ യജിക്കണം' എന്നു കൎമ്മികളും വേറേ ദേവതകളെത്തന്നെയാണു് ഉപാസിക്കുന്നതു്, ആത്മാവിനെയല്ല. അതിനാൽ ഉപാസിക്കപ്പെടത്തക്കതായി അറിയപ്പെട്ടിട്ടുള്ളതാണു ബ്രഹ്മമായിരിക്കേണ്ടതു്. ഉപാസകൻ ബ്രഹ്മമാകയില്ല.

ഇപ്രകാരമുള്ള ശിഷ്യൻെറ ആശങ്കയെ മുഖഭാവംകൊണ്ടോ വാക്കുകൊണ്ടോ മനസ്സിലാക്കിയിട്ടു ഗുരു പറയുന്നു:—

മന്ത്രം—യദ്വാചാ ഽ നഭ്യുദിതം യേന വാഗഭ്യുദ്യതേ
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ. 4

| | |
|---|---|
| യത് | = യാതൊന്നു് = ചൈതന്യമാത്രമായ സത്തയോടുകൂടിയ യാതൊരു വസ്തു |
| വാചാ | = വാക്കിനാൽ = വാഗിന്ദ്രിയത്താലും, ശബ്ദരൂപമായ വാക്കിനാലും |
| അനഭ്യുദിതം | = അനഭ്യുദിതമാകുന്നു = അഭിവദിക്കപ്പെടാത്തതാകുന്നു = പ്രകാശിപ്പിക്കപ്പെടാത്തതാകുന്നുവോ, |
| യേന | = യാതൊന്നിനാൽ = യാതൊരു വസ്തുവിനാൽ |
| വാക് | = വിവക്ഷിതമായ അൎത്ഥത്തിലുള്ള ശബ്ദരൂപമായ വാക്കും അതിനെ പുറപ്പെടുവിക്കുന്ന നാക്കും |
| അഭ്യുദ്യതേ | = അഭിവദിക്കപ്പെടുന്നു = ചൈതന്യജ്യോതിസ്സുകൊണ്ടു പ്രകാശിപ്പിക്കപ്പെടുന്നുവോ |
| തത് ഏവ | = അതിനെത്തന്നെ |
| ബ്രഹ്മ | = ബ്രഹ്മമെന്നു് |
| ത്വം വിദ്ധി | = നീ അറിയുക |

യത് = യാതൊന്നിനെ = അതായതു യാതൊരു ഈശ്വരാദിയെ

ഇദം (ഇതി) = ഇതെന്നു് = ഇതെന്നു് ഉപാധിഭേദത്തോടുകൂടി

ഉപാസതേ = ഉപാസിക്കാറുണ്ടോ

തദ് ഇദം = ആ ഇതു് = ഉപാധിഭേദത്തോടുകൂടിയ ഈശ്വരാദി

ന ബ്രഹ്മ ഭവതി = ബ്രഹ്മമല്ല.

ഭാഷ്യം—വാക്കു് എന്നു പറയുന്നതു, നാക്കിന്റെ ചുവടു മുതലായ എട്ടു സ്ഥാനങ്ങളിൽ—ഉരസ്സു്, കണ്ഠം, ശിരസ്സു്, ജിഹ്വാമൂലം, ദന്തങ്ങൾ, നാസിക, ഓഷ്ഠം, താലു ഇവയിൽ — ചേർന്നിരിക്കുന്നതും അഗ്നിദേവതയായിട്ടുള്ളതും വർണ്ണങ്ങളെ വെളിപ്പെടുത്തുന്നതുമായ കരണമാകുന്നു. വർണ്ണങ്ങൾ അർത്ഥങ്ങളുടെ സങ്കേതത്താൽ പരിച്ഛേദിക്കപ്പെട്ടവയും ഇന്ന ക്രമത്തിലെന്നും ഇന്ന സംഖ്യയിൽ എന്നുമുള്ള നിയമത്തോടുകൂടിയവയുമാണു്. അങ്ങനെയുള്ള വർണ്ണങ്ങളാൽ വ്യക്തമാക്കപ്പെടുന്ന ശബ്ദത്തെ പദമെന്നും വാക്കെന്നും പറയുന്നു. "അകാരോ വൈ സർവാ വാക് സൈഷാ സ്പർശാന്തഃസ്ഥോഷ്മഭിർവ്യജ്യമാനാ ബഹ്വീ നാനാരൂപാ ച ഭവതി" (എല്ലാ വാക്കും അപ്രകാരംതന്നെ. അങ്ങനെയുള്ള ഈ വാക്കു്, സ്പർശങ്ങൾ, അന്തഃസ്ഥങ്ങൾ ഊഷ്മാക്കൾ ഇവയാൽ വ്യക്തമാക്കപ്പെട്ടു്, പലതായും പലവിധത്തിലായും തീരുന്നു) എന്നു ശ്രുതിയുണ്ടു്. സ്പർശങ്ങൾ = 'ക' മുതൽ 'മ' വരെയുള്ള വ്യഞ്ജനങ്ങൾ. അന്തഃസ്ഥങ്ങൾ = യ. വ. ര. ല. ഊഷ്മാക്കൾ = ശ. ഷ. സ. ഹ. ഈ വാക്കിനു മിതം, അമിതം, സ്വരം, സത്യം, അനൃതം എന്നു് അഞ്ചു വികാരങ്ങൾ ഉണ്ടു്. മിതം = അളവുള്ളതു് = അക്ഷരനിയമമുള്ളതു്. (ഋക്കു മുതലായതു്.) അമിതം = അളവില്ലാത്തതു് = അക്ഷരനിയമമില്ലാത്തതു് (യജുസ്സു്.) സ്വരം = ഗീതിപ്രധാനമായ സാമം. അനൃതം = അസത്യം. അങ്ങനെയുള്ളതും, പദമായി പരിച്ഛേദിക്കപ്പെട്ടിരിക്കുന്നതും ആയ വാക്കു അതിനെ പുറപ്പെടുവിക്കുന്ന കരണവും ബ്രഹ്മത്തെ വ്യക്ത

മാകുന്നില്ല. നേരേമറിച്ചു് ആ വാക്കും അതിന്റെ കരണവും ആ ബ്രഹ്മത്താൽ ചൈതന്യജ്യോതിസ്സുകൊണ്ടു പ്രകാശിപ്പിക്കപ്പെടുന്നു. "വാചോ ഹ വാചം" എന്നു പറഞ്ഞ വാക്കിനെ പറയുന്നവൻ, അവൻതന്നെ. 'യോ വാചമന്തരായമയതി' (വാക്കുകളുടെ ഉള്ളിൽ ഇരുന്നുകൊണ്ടു് അവയെ നിയന്ത്രണംചെയ്യുന്നവൻ) എന്നും മററും വാജസനേയകത്തിലും പറഞ്ഞിട്ടുണ്ടു്. "യാ വാക് പുരുഷേഷു സാഘോഷേഷു പ്രതിഷ്ഠിതാ കശ്ചിത്താം വേദ ബ്രാഹ്മണഃ" (പുരുഷന്മാരിൽ ഉള്ള വാക്ശക്തി വർണ്ണങ്ങളിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. എങ്ങാനും ഒരു ബ്രാഹ്മണൻ അതിനെ അറിഞ്ഞു എന്നു വരാം) എന്ന ഭാഗംകൊണ്ടു് ആ വാക്കു് ഏതാണു്? എങ്ങനെയുള്ളതാണു്? എന്നെല്ലാം ജിജ്ഞാസയേ ഉണ്ടാക്കിയിട്ടു് 'സാവാഗ്യയാ സ്വപ്നേ ഭാഷതേ' (സ്വപ്നത്തിൽ സംസാരിക്കുന്നതു് ഏതു ശക്തികൊണ്ടാണോ അതാണു് ആ വാക്ശക്തി) എന്നുത്തരം പറഞ്ഞിരിക്കുന്നു. ആ വാക്കു് വക്താവിന്റെ വചനശക്തിയാകുന്നു. അതു നിത്യവും ചൈതന്യജ്യോതിഃസ്വരൂപവുമാണു്. "ന ഹി വക്തുർവക്തേർവിപരിലോപോ വിദ്യതേ" (വക്താവിന്റെ വചനശക്തിക്കു നാശമില്ല) എന്നു ശ്രുതിയുണ്ടു്. ആ ആത്മസ്വരൂപംതന്നെയാണു് നിരതിശയമെന്നും ഭൂമാവെന്നും ബൃഹത്തായതിനാൽ ബ്രഹ്മമെന്നും പറയുന്നതു്. വിവരിക്കാൻ പാടില്ലാത്ത ബ്രഹ്മത്തെ ലാക്കാക്കി, വാക്കിനു വാക്കായുള്ളതു്, ചക്ഷുസ്സിനു ചക്ഷുസ്സായിട്ടുള്ളതു്, ശ്രോത്രത്തിനു ശ്രോത്രമായിട്ടുള്ളതു്, മനസ്സിനു മനസ്സായിട്ടുള്ളതു്, കർത്താവു്, ഭോക്താവു്, വിജ്ഞാതാവു്, നിയന്താവു്, പ്രശാസിതാവു്, വിജ്ഞാനം, ആനന്ദം, ബ്രഹ്മം എന്നിങ്ങനെയുള്ള ശബ്ദപ്രയോഗങ്ങൾ ഉണ്ടാകുന്നതിനു കാരണമായ ഉപാധികളെ എല്ലാം നീക്കി കേവലമായ ആത്മാവിനെത്തന്നെ ബ്രഹ്മമെന്നറിയണമെന്നുള്ള അർത്ഥത്തിലാണു് 'ഏവ' എന്ന പദം പ്രയോഗിച്ചിരിക്കുന്നതു്. യാതൊന്നിനെയാണോ 'ഇതു്' എന്നു് ഉപാധിഭേദത്തോടുകൂടി ആളുകൾ ആരാധിക്കാറുള്ളതു്, ആ ഈശ്വരാദി ഒന്നും ബ്രഹ്മമല്ല; എന്നു വീണ്ടും, ആത്മാവല്ലാത്തതിനു ബ്രഹ്മത്വം നിഷേധിച്ചിരിക്കുന്നതു്, ആത്മാവു ബ്രഹ്മംതന്നെ എന്നറിഞ്ഞാലും, ആത്മാവല്ലാത്തതുംകൂടി ബ്രഹ്മമാ

ണെന്നു ധരിക്കരുതെന്നു വച്ചിട്ടോ, വിഷ്ണു മുതലായ ഉപാസ്യമൂർത്തികളിലും ഉപാധികളെ നീക്കി കേവലചൈതന്യത്തെയാണ് ബ്രഹ്മമെന്നു ധരിക്കേണ്ടതെന്നുള്ള ഉദ്ദേശ്യത്താലോ ആണു്. 4

മന്ത്രം—യന്മനസാ ന മനുതേ യേനാഽഽഹുർമനോ മതം
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ. 5

യത് = യാതൊന്നിനെ = യാതൊരു വസ്തുവിനെ
മനസാ = മനസ്സുകൊണ്ടു } = മനസ്സുകൊണ്ടു്
ന മനുതേ = മനനംചെയ്യുന്നില്ലയോ } അറിയുന്നില്ലയോ
മനഃ = മനസ്സ് = അന്തഃകരണം (ബുദ്ധിയും മനസ്സും)
യേന = യാതൊന്നിനാൽ = യാതൊരു ചൈതന്യത്താൽ
മതം = മതമെന്നു് = വ്യാപ്തമെന്നു്
ആഹുഃ = പറയുന്നുവോ = ബ്രഹ്മജ്ഞന്മാർ പറയുന്നുവോ,
തത് ഏവ = അതിനെത്തന്നെ = ആ വസ്തുവിനെത്തന്നെ
ബ്രഹ്മ ത്വം
വിദ്ധി = ബ്രഹ്മമെന്നു നീ അറിയുക
യത് ഇദം = യാതൊന്നിനെ ഇതെന്നു് ഉപാധിഭേദത്തോടുകൂടി
ഉപാസതേ = ഉപാസിക്കാറുണ്ടോ,
തൽ ഇദം = അങ്ങനെ ഉള്ളതു്
ബ്രഹ്മ ന
(ഭവതി) = ബ്രഹ്മമല്ല.

ഭാ—മനസ്സുകൊണ്ടു അറിവാൻ കഴിയാത്തതും, നേരേ മറിച്ചു്, മനസ്സിന്റെ മനനശക്തിക്കു ഹേതുവായി അതിലും, കാമം മുതലായ അതിന്റെ പലമാതിരി വൃത്തികളിലും വ്യാപിച്ചിരിക്കുന്നതുമായ ചൈതന്യത്തെത്തന്നെ ബ്രഹ്മമെന്നറിയണം. ഉപാധിഭേദത്തോടുകൂടി ഉപാസിക്കപ്പെടാറുള്ളതൊന്നും ബ്രഹ്മമല്ല.

മനസ്സ് എന്നതു് അന്തഃകരണമാകുന്നു. ബുദ്ധിയേയും മനസ്സിനേയും ഒരുമിച്ചുചേർത്താണു് ഇവിടെ മനസ്സെന്നു പറഞ്ഞിരിക്കുന്നതു്. മനസ്സ് എന്നുവച്ചാൽ മനനംചെയ്‌വാനുള്ള കരണം എന്നർത്ഥം. ആ മനസ്സു ചക്ഷുസ്സു മുതലായ എല്ലാ കരണങ്ങൾക്കും പൊതുവായിട്ടുള്ളതാണു്. അതിൻെറ സഹായം എല്ലാ കരണങ്ങൾക്കും ആവശ്യമാകുന്നു. അതു് എല്ലാ വിഷയങ്ങളേയും ഗ്രഹിക്കയും ചെയ്യും. മനസ്സിനു കാമം മുതലായി പല വൃത്തികൾ ഉണ്ടു്. "കാമഃ സങ്കല്പോ വിചികിത്സാശ്രദ്ധാ / ശ്രദ്ധാധൃതിരധൃതിർ ഹ്രീർ ധീ രിത്യേതത്സർവം മന ഏവ" (കാമം, സങ്കല്പം, സംശയം, ശ്രദ്ധ, അശ്രദ്ധ, സന്തോഷം, വിഷാദം, ലജ്ജ, ബുദ്ധി, ഭയം, എന്നിങ്ങനെ ഉള്ളതെല്ലാം മനസ്സുതന്നെയാകുന്നു) എന്നു ശ്രുതിയുണ്ടു്. അങ്ങനെയുള്ള മനസ്സുകൊണ്ടു്, അതിനും ചൈതന്യം നൽകുന്ന വസ്തുവിനെ സങ്കല്പിക്കുവാനോ നിശ്ചയിപ്പാനോ സാധിക്കയില്ല. എന്തെന്നാൽ അതിനെ നിയന്ത്രിക്കുന്നതു് ആ ചൈതന്യമാകുന്നു. ആ ചൈതന്യം എല്ലാ വിഷയങ്ങളുടേയും അന്തർഭാഗത്തിൽ ഇരിക്കുന്നതിനാൽ, അന്തഃകരണത്തിൻേറയും ആത്മാവാകുന്നു. അതിനാൽ അതിൽ അന്തഃകരണം പ്രവർത്തിക്കയില്ല. നേരേമറിച്ചു് ഉള്ളിലിരിക്കുന്ന ചൈതന്യജ്യോതിസ്സിനാൽ പ്രകാശിപ്പിക്കപ്പെടുന്നതുകൊണ്ടാണു് മനസ്സിനു മനനത്തിനുള്ള സാമർത്ഥ്യം സിദ്ധിക്കുന്നതു്. അതുകൊണ്ടു മനസ്സും, പലവിധത്തിലുള്ള അതിൻെറ വൃത്തികളും ആ ബ്രഹ്മത്താൽ വ്യാപ്തമാണെന്നു ബ്രഹ്മജ്ഞന്മാർ പറയുന്നു. 'നേദം ബ്രഹ്മ' ഇത്യാദി ഭാഗത്തിൻെറ വ്യാഖ്യാനം മുമ്പിലത്തെപ്പോലെതന്നെ.

മന്ത്രം—യച്ചക്ഷുഷാ ന പശ്യതി യേന ചക്ഷൂംഷി പശ്യതി
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ. 6

| | | |
|---|---|---|
| യത് ചക്ഷുഷാ | = | യാതൊന്നിനെ ചക്ഷുസ്സുകൊണ്ടു് |
| ന പശ്യതി | = | കാണുന്നില്ലയോ; |
| **യേന ചക്ഷൂംഷി** | = | യാതൊന്നുനിമിത്തം ജനങ്ങൾ ചക്ഷുസ്സുകൊണ്ടു |
| പശ്യതി | = | പദാർത്ഥങ്ങളെ ഗ്രഹിക്കുന്നുവോ, |

തദ് ഏവ = അതിനെത്തന്നെ
ബ്രഹ്മ ത്വം വിദ്ധി = ബ്രഹ്മമെന്നു നീ അറിയുക
യത് ഇദം = യാതൊന്നിനെയാണോ ഉപാധിഭേദത്തോടുകൂടി
ഉപാസതേ = ഉപാസിക്കുന്നതു്,

ഇദം ബ്രഹ്മ ന (ഭവതി) = ഇതു ബ്രഹ്മമല്ല.

ഭാ—കണ്ണുകൾകൊണ്ടു ഗ്രഹിക്കുവാൻ സാധിക്കാത്തതും എന്നാൽ കണ്ണുകൾക്ക വിഷയങ്ങളെ ഗ്രഹിക്കുന്നതിനുള്ള സാമർത്ഥ്യത്തിനു നിമിത്തവുമായ ചൈതന്യംതന്നെയാണു ബ്രഹ്മമെന്നു് അറിഞ്ഞുകൊള്ളുക. ഉപാധിഭേദത്തോടു കൂടി ഉപാസിക്കപ്പെടാറുള്ളതു് ബ്രഹ്മമല്ല.

'യേന ചക്ഷൂംഷി പശ്യതി' എന്നിടത്തു 'ചക്ഷൂംഷി' എന്നതിനു ചക്ഷുരിന്ദ്രിയവൃത്തികളെ അതായതു്, കണ്ണുകൾക്ക ഗ്രഹിക്കുവാൻ കഴിയുന്ന വിഷയങ്ങളെ—രൂപാദികളെ—എന്നർത്ഥം 'ജനഃ' എന്നു് അദ്ധ്യാഹരിക്കണം. അപ്പോൾ ജനങ്ങൾ ഏതു ചൈതന്യത്തിന്റെ സഹായത്താൽ കണ്ണുകളെക്കൊണ്ടു ഗ്രഹിക്കാവുന്ന വിഷയങ്ങളെ അറിയുന്നുവോ = (കണ്ണുകളെക്കൊണ്ടു് രൂപാദികളെ ഗ്രഹിക്കുന്നുവോ) എന്നർത്ഥം കിട്ടും. 'തദേവ' ഇത്യാദി മുമ്പു വ്യാഖ്യാനിച്ചിട്ടുള്ളതാണു്.

മന്ത്രം—യച്ഛ്രോത്രേണ ന ശൃണോതി യേന ശ്രോത്രമിദം
ശ്രുതം തദേവ ബ്രഹ്മ ത്വം വിദ്ധി നേദം
യദിദമുപാസതേ. 7

യത് ശ്രോത്രേണ ന ശൃണോതി = യാതൊന്നിനെ ശ്രോത്രം കൊണ്ടു ശ്രവിക്കുന്നില്ലയോ,

യേന = യാതൊന്നിനാൽ = യാതൊരു ചൈതന്യജ്യോതിസ്സിനാൽ

ഇദം ശ്രോത്രം = ഈ ശ്രോത്രം = ഈ ശ്രോത്രേന്ദ്രിയം

| | |
|---|---|
| ശ്രുതം | = ശ്രുതമായിരിക്കുന്നുവോ = ശ്രോത്രമെന്നു പ്രസിദ്ധമായിരിക്കുന്നുവോ, |
| തത് ഏവ | = അതിനെത്തന്നെ = ആ ചൈതന്യജ്യോതിസ്സിനെത്തന്നെ |
| ബ്രഹ്മ ത്വം വിദ്ധി | = ബ്രഹ്മമെന്നു നീ അറിയുക. |
| യദ് ഇദം ഉപാസതേ ഇദം | = ജനങ്ങൾ ഉപാധിഭേദത്തോടുകൂടി ഉപാസിക്കാറുള്ളതു് |
| ബ്രഹ്മ ന (ഭവതി) | = ബ്രഹ്മമല്ല. |

ഭാഷ്യം—ശ്രോത്രേന്ദ്രിയംകൊണ്ടു ഗ്രഹിക്കുവാൻ സാധിക്കാത്തതും, ശ്രോത്രേന്ദ്രിയത്തിനു് ശ്രോത്രേന്ദ്രിയമെന്ന പ്രസിദ്ധിക്കു നിമിത്തമായിട്ടുള്ളതും—അതായതു്, ശ്രോത്രേന്ദ്രിയത്തിന്റെ ശ്രവണശക്തിയ്ക്കു നിമിത്തമായിട്ടുള്ളതും—ആയ ചൈതന്യമാണു് ബ്രഹ്മം എന്നറിയുക. ഉപാധിഭേദത്തോടുകൂടി ജനങ്ങൾ ഉപാസിക്കാറുള്ളതു ബ്രഹ്മമല്ല.

ശ്രോത്രേന്ദ്രിയമെന്നതു ദിഗ്ദേവതകളാൽ അധിഷ്ഠിതമായും ആകാശജന്യമായുമുള്ളതും മനോവൃത്തിയോടുചേർന്നതും, ശബ്ദത്തെ ഗ്രഹിക്കുന്നതുമായ കരണമാകുന്നു. അതുകൊണ്ടു ജനങ്ങൾക്കു ബ്രഹ്മത്തെ അറിവാൻ സാധിക്കയില്ല. (കേൾപ്പാൻ സാധിക്കയില്ല.) ബ്രഹ്മം കേട്ടറിയാവുന്ന ഒരു സാധനമല്ലെന്നു സാരം. ഈ ഇന്ദ്രിയം ശ്രോത്രമെന്നു പ്രസിദ്ധമാകുന്നതിനുള്ള കാരണം അതുകൊണ്ടു ശബ്ദങ്ങളെ ശ്രവിക്കാമെന്നതാണു്. ആ ശബ്ദഗ്രഹണശക്തി ശ്രോത്രത്തിനുണ്ടാകുന്നതു് ആത്മചൈതന്യം അതിനെ സഹായിക്കുന്നതുകൊണ്ടാകുന്നു. 'തദേവ' മുതലായതു മുൻപറഞ്ഞതുപോലെ.

മന്ത്രം—യത് പ്രാണേന ന പ്രാണിതി യേന പ്രാണഃ
പ്രണീയതേ തദേവ ബ്രഹ്മ ത്വം വിദ്ധി നേദം
യദിദമുപാസതേ. 8

| | |
|---|---|
| യത് പ്രാണേന ന പ്രാണിതി | = യാതൊന്നിനെ ഘ്രാണേന്ദ്രിയംകൊണ്ടു ഘ്രാണിച്ചറിയുവാൻ സാധിക്കുന്നില്ലയോ |

യേന പ്രാണഃ പ്രണീയതേ = യാതൊന്നിനാൽ ഘ്രാണേന്ദ്രിയം അതിൻെറ വിഷയത്തിലേയ്ക്കു നയിക്കപ്പെടുന്നുവോ

തദേവ ബ്രഹ്മ ത്വം വിദ്ധി = അതുതന്നെ ബ്രഹ്മമെന്നു നീ അറിയുക.

ഭാ—ഘ്രാണേന്ദ്രിയംകൊണ്ടു അറിവാൻ സാധിക്കാത്തതും-അതായതു്, ഗന്ധം മുതലായതുപോലെ മണപ്പിച്ചറിയാൻ കഴിയാത്തതും—ഘ്രാണേന്ദ്രിയത്തിൻെറ വിഷയഗ്രഹണശക്തിക്കു നിമിത്തവും ആയ ചൈതന്യംതന്നെ ബ്രഹ്മമെന്നു് അറിയുക. ശിഷ്ടം മുമ്പിലെപ്പോലെ.

പൃഥിവീജന്യവും നാസികാപുടത്തിനുള്ളിൽ ഉള്ളതും അന്തഃകരണവൃത്തിയോടും പ്രാണവൃത്തിയോടും കൂടിയതുമായ ഇന്ദ്രിയമാണു് ഘ്രാണമെന്നു പറയുന്നതു്. അതുകൊണ്ടു ഗന്ധംമുതലായവയെപ്പോലെ ബ്രഹ്മത്തെ അറിവാൻ കഴികയില്ല. നേരേമറിച്ചു് ആ ഘ്രാണേന്ദ്രിയത്തിനു ഗന്ധാദികളെ ഗ്രഹിക്കുന്നതിനുള്ള സാമർത്ഥ്യം സിദ്ധിക്കുന്നതു്, ആ ചൈതന്യത്തിൻെറ സഹായത്താലാണു്. 'തദേവ' മുതലായതു മുമ്പിലെപ്പോലെതന്നെ.

ഒന്നാംഖണ്ഡം കഴിഞ്ഞു.

---

ഭാ—ഇപ്രകാരം ഉപേക്ഷിക്കപ്പെടേണ്ടതോ സ്വീകരിക്കപ്പെടേണ്ടതോ ആയിട്ടുള്ളതിനെല്ലാം വിപരീതമായുള്ളതും 'തത്ത്വമസി' ഇത്യാദി വാക്യങ്ങളിൽ 'ത്വം' എന്ന പദത്താൽ കുറിക്കപ്പെടുന്നതുമായ ആത്മാവാകുന്നു ബ്രഹ്മം എന്നു ഗുരുവിനാൽ ബോധിപ്പിക്കപ്പെട്ട ശിഷ്യൻ, 'ഞാൻതന്നെയാണു ബ്രഹ്മമെന്നു്, എനിക്കു എന്നെ നല്ലവണ്ണം അറിയാം' എന്നു ഗ്രഹിച്ചേക്കുമെന്നു് ആശങ്കിച്ചിട്ടു് ശിഷ്യൻെറ ബുദ്ധിയെ ഇളക്കുന്നതിനായി പറയുന്നു:—

മന്ത്രം—യദി മന്യസേ സുവേദേതി ദഹരമേവാപി നൂനം
ത്വം വേത്ഥ ബ്രഹ്മണോ രൂപം യദസ്യ ത്വം
യദസ്യ ദേവേഷ്വഥ നു മീമാംസ്യമേവ തേ
മന്യേ ്വിദിതം.

| | | |
|---|---|---|
| ത്വം | = | നീ |
| സുവേദ ഇതി | = | നല്ലവണ്ണം അറിയുന്നു എന്നു് |
| മന്യസേ യദി | = | വിചാരിക്കുന്നു എങ്കിൽ |
| അസ്യ ബ്രഹ്മണഃ | = | ഈ ബ്രഹ്മത്തിന്റെ = അദ്ധ്യാത്മോപാധിപരിച്ഛിന്നമായ ബ്രഹ്മത്തിന്റെ |
| യദ് രൂപം | = | യാതൊരു രൂപത്തെ |
| ത്വം വേത്ഥ | = | നീ അറിയുന്നുവോ |
| അസ്യ | = | ഇതിന്റെ = ഈ ബ്രഹ്മത്തിന്റെ |
| യത് രൂപം | = | യാതൊരു രൂപത്തെ |
| ദേവേഷു | = | ദേവന്മാരിൽ |
| ത്വം വേത്ഥ | = | നീ അറിയുന്നുവോ |
| തത് | = | അതു് (നീ അറിഞ്ഞതു്) |
| ദഹരം ഏവ | = | അല്പംതന്നെ |
| അപി നൂനം | = | നിശ്ചയം |
| അഥ നു | = | അതിനാൽ |
| തേ | = | നിനക്കു് |
| മീമാംസ്യം ഏവ | = | വിചാരണചെയ്യേണ്ടതായിത്തന്നെ ഇരിക്കുന്നു. |

(അനന്തരം വീണ്ടും വിചാരണചെയ്തു മനസ്സിലാക്കിയതിന്റെശേഷം ശിഷ്യൻ പറയുന്നു:—)

| | | |
|---|---|---|
| വിദിതം | = | വിദിതമെന്നു് = ഇപ്പോൾ ബ്രഹ്മം എന്നാൽ അറിയപ്പെട്ടു എന്നു് |
| അഹം മന്യേ | = | ഞാൻ വിചാരിക്കുന്നു. |

ആകട്ടെ, എനിക്കു എന്നെ നല്ലവണ്ണം അറിയാമെന്നുള്ള നിശ്ചയരൂപമായ ജ്ഞാനം ഇഷ്ടമല്ലേ? പിന്നെ ശിഷ്യനു് ആമാതിരി ഗ്രഹണമുണ്ടായാൽ ദോഷമെന്തു്? എന്തിനാണു് ശിഷ്യന്റെ ബുദ്ധിയെ ഇളക്കുന്നതു്? എന്നാണെങ്കിൽ, ശരി,

നിശ്ചയരൂപമായ ജ്ഞാനം ഇഷ്ടംതന്നെ; എന്നാൽ അപ്രകാരം ഇഷ്ടമായ നിശ്ചയരൂപത്തിലുള്ള ജ്ഞാനം 'ഞാൻ എന്നെ നല്ലവണ്ണം അറിയുന്നു' എന്നുള്ളതല്ല. അഗ്നിക്കു മററു സാധനങ്ങളെ നല്ലവണ്ണം ദഹിപ്പിക്കുവാൻകഴിയും. എന്നാൽ തൻെറ സ്വരൂപത്തെത്തന്നെ ദഹിപ്പിക്കുവാൻ സാധിക്കുകയില്ലല്ലോ. അതുപോലെ മററു വിഷയങ്ങളെ ആണെങ്കിൽ ഒരാൾക്കു നല്ലവണ്ണം അറിവാൻകഴിയും. എന്നാൽ തന്നെത്തന്നെ അറിയുവാൻ സാധിക്കയില്ല. അറിയുന്നവരുടെ എല്ലാം സ്വാത്മാവുതന്നെയാണ് ബ്രഹ്മമന്നുള്ള സംഗതി സർവ്വ വേദാന്തങ്ങളിലും തീർച്ചപ്പെട്ടിട്ടുള്ളതാണ്. ഇതിലും 'ശ്രോത്രസ്യ ശ്രോത്രം' എന്നു തുടങ്ങി, ചോദ്യോത്തരരൂപത്തിൽ അതുതന്നെ പ്രതിപാദിക്കപ്പെട്ടിട്ടുമുണ്ട്. 'യദ്വാചാ ഽനഭ്യുദിതം' എന്നു പ്രത്യേകം ഉറപ്പിച്ചു പറകയും ചെയ്തിട്ടുണ്ട്. 'അന്യദേവ തദ്വിദിതാദഥോ അവിദിതാദധി' എന്നു ബ്രഹ്മജ്ഞന്മാരുടെ പാരമ്പര്യവഴിയ്ക്കുള്ള നിശ്ചയവും പറഞ്ഞിരിക്കുന്നു, 'അവിജ്ഞാതംവിജാനതാം വിജ്ഞാതമവിജാനതാം' എന്ന് ഇനി, ഉപന്യസിച്ചതിനെ ഉപസംഹരിക്കയുംചെയ്യും. അതിനാൽ 'എനിക്കു എന്നെ നല്ലവണ്ണം അറിയാം' എന്നുള്ള ശിഷ്യൻെറ വിചാരത്തെ നീക്കേണ്ടതുതന്നെയാണ്. അറിയുന്നവന് അറിയുന്നവനെത്തന്നെ അറിവാൻ കഴികയില്ലതന്നെ. അഗ്നിയ്ക്ക് അഗ്നിയെത്തന്നെ ദഹിപ്പിക്കുവാൻ കഴികയില്ലല്ലോ. ബ്രഹ്മമല്ലാതെ വേറൊരാൾ അറിയുന്നവനായിട്ടില്ലതാനും. അങ്ങനെ ഉണ്ടായിരുന്നിട്ടുവേണമല്ലോ അറിയുന്നവനിൽനിന്നു വേറേയായ ബ്രഹ്മത്തെ അറിയുവാൻ. 'നാന്യദതോ ഽസ്തിവിജ്ഞാതൃ' (ബ്രഹ്മമൊഴിച്ചു വേറെ അറിയുന്നവൻ ഇല്ല) എന്ന ശ്രുതി, വേറേ അറിയുന്നവനേ നിഷേധിക്കുന്നു. അതിനാൽ എനിക്കു ബ്രഹ്മത്തെ നല്ലവണ്ണം അറിയാമെന്നുള്ള വിചാരം തെററുതന്നെ. ചിലപ്പോൾ, ഗ്രഹിപ്പാൻ പ്രയാസമുള്ള വിഷയങ്ങളെപ്പോലും മനോദോഷങ്ങൾ ക്ഷയിച്ചിട്ടുള്ള ബുദ്ധിമാനായ ഒരാൾ കേട്ട ഉടനെ ശരിയായി മനസ്സിലാക്കി എന്നു വരാം; ചിലപ്പോൾ മനസ്സിലാക്കിയില്ലെന്നും വരാം. അതു കൊണ്ടാണ് 'നീ വിചാരിക്കുന്നു എങ്കിൽ' എന്ന് ആചാര്യയോടുകൂടി പറയുന്നത്. 'യ ഏഷോക്ഷിണി പുരുഷോ ദൃശ്യതേ ഏഷ ആത്മേതിഹോവാചൈതദമൃതമഭയമേതദ് ബ്രഹ്മ'

(കണ്ണിൽ കാണപ്പെടുന്ന പുരുഷൻതന്നെ ആത്മാവു്, അമൃതവും അഭയവും ആയ ബ്രഹ്മം ഇതുതന്നെ) എന്നു പറഞ്ഞപ്പോൾ പ്രാജാപത്യനും അസുരരാജാവും ആയ വിരോചനൻ പണ്ഡിതനാണെങ്കിലും സ്വഭാവദോഷത്താൽ, ചേരാത്തതാണെങ്കിലും ശരീരമാണു് ആത്മാവെന്നുള്ള വിപരീതാർത്ഥത്തെ ഗ്രഹിച്ചതായി കണ്ടിട്ടുമുണ്ടു്. അതുപോലെ ദേവരാജനായ ഇന്ദ്രനും ഒന്നു രണ്ടു മൂന്നു തവണ പറഞ്ഞിട്ടും മനസ്സിലാകാതെ നാലാംപ്രാവശ്യം ബ്രഹ്മചര്യംകൊണ്ടു് അധർമ്മം മുതലായ ദോഷങ്ങളെ ക്ഷയിപ്പിച്ചതിൻെറശേഷം ആദ്യം പറഞ്ഞുകൊടുത്തതിനെത്തന്നെ മനസ്സിലാക്കി ലോകത്തിലും ഒരേ ഗുരുവിൻെറ അടുക്കൽനിന്നു ശ്രവണംചെയ്യുന്നവരിൽ ഒരുവൻ ശരിയായും മറെറാരുവൻ തെററായും വേറൊരുത്തൻ വിപരീതമായും മനസ്സിലാക്കുകയും പിന്നെ ഒരുവൻ ഒന്നും മനസ്സിലാക്കാതിരിക്കുകയും ചെയ്യുന്നതായി നാം കാണുന്നുണ്ടല്ലോ. ആ സ്ഥിതിക്കു് ഇന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കുവാൻ സാധിക്കാത്ത ആത്മതത്വത്തെ ഒരുവൻ ശരിയായി മനസ്സിലാക്കിയിട്ടുണ്ടോ എന്നു സംശയിക്കുന്നതു അയുക്തമാണെന്നു വരികയില്ലല്ലോ. സദസദ്വാദികളായ താർക്കികന്മാർക്കെല്ലാം ഈ വിഷയത്തിൽ അഭിപ്രായഭേദമുണ്ടുതാനും. അതിനാൽ അറിയപ്പെടാത്തതാണു ബ്രഹ്മമെന്നു ഉറപ്പിച്ചു പറഞ്ഞു എങ്കിലും മനസ്സിലാക്കാൻ പ്രയാസമുള്ളതിനാൽ 'നീ വിചാരിക്കുന്നു എങ്കിൽ' എന്നുള്ള ആചാര്യൻെറ ആശങ്കയോടുകൂടിയ വാക്കു്, യുക്തംതന്നെ, ആകട്ടെ, നീ ബ്രഹ്മത്തിൻെറ രൂപം അറിഞ്ഞതു അല്പംതന്നെ എന്നു പറഞ്ഞുവല്ലോ. ബ്രഹ്മത്തിനു വലുതും ചെറുതുമായി പല രൂപങ്ങൾ ഉണ്ടോ? എങ്കിലല്ലേ അല്പമായിട്ടുള്ള രൂപത്തെമാത്രമേ നീ അറിയുന്നുള്ളു എന്നു പറയുകയുള്ളു? ശരി; ബ്രഹ്മത്തിനു സ്വതേ അനേക രൂപങ്ങളില്ലെങ്കിലും നാമം, രൂപം, ഉപാധി ഇവയാൽ ഉണ്ടാക്കപ്പെട്ട പല രൂപങ്ങൾ ഉണ്ടു്. സ്വതേയാകട്ടെ, 'അശബ്ദമസ്പർശമരൂപമവ്യയം തഥാരസം നിത്യമഗന്ധവച്ച യത്'' (അതു് ശബ്ദവും സ്പർശവും രൂപവും ഗന്ധവുമില്ലാത്തതും ഉല്പത്തി, നാശം ഇവയോടുകൂടാത്തതുമാകുന്നു) എന്നു് ശബ്ദാദികളും രൂപങ്ങളും നിഷേധിച്ചിരിക്കുന്നു. ആകട്ടേ, ഏതു ധർമ്മത്താൽ ഒന്നിനെ രൂപണംചെയ്യുന്നുവോ അതുതന്നെ അതിൻെറ രൂപം എന്നനുസരിച്ചു്

ബ്രഹ്മത്തെ ഏതു വിശേഷംകൊണ്ടു നിരൂപണംചെയ്യുന്നുവോ അതുതന്നെ അതിൻെറ രൂപമെന്നു പറഞ്ഞുകൂടേ? ചൈതന്യം എന്നതു പൃഥിവിമുതലായവയിൽ ഒന്നിൻെറയോ, അവയുടെ എല്ലാററിൻെറയുമോ അവയുടെ പരിണാമങ്ങളുടെയോ ധർമ്മമല്ല. അതുപോലെതന്നെ ശ്രോത്രം മുതലായ ഇന്ദ്രിയങ്ങളുടേയോ അന്തഃകരണത്തിൻേറയോ ധർമ്മവുമല്ല എന്നു പറയുന്നതു് അതുകൊണ്ടാണല്ലോ. ബ്രഹ്മത്തിൻെറ രൂപമെന്നുവച്ചാൽ എതിനാൽ ബ്രഹ്മം രൂപപ്പെടുത്തപ്പെടുന്നുവോ അതു് എന്നർത്ഥമാണു്. ബ്രഹ്മത്തെ രൂപപ്പെടുത്തുന്നതു് ചൈതന്യമാണു്. ഇപ്രകാരം സ്വതന്ത്രചൈതന്യസ്വരൂപമാണു ബ്രഹ്മമെന്നു വന്നുകൂടുന്നു. അപ്രകാരംതന്നെ, 'വിജ്ഞാനമാനന്ദം ബ്രഹ്മ' (ബ്രഹ്മം വിജ്ഞാനവുമാനന്ദവുമാകുന്ന സ്വരൂപത്തോടുകൂടിയതാകുന്നു.) 'വിജ്ഞാനഘന ഏവ' (വിജ്ഞാനഘനസ്വരൂപമാകുന്നു. 'സത്യം ജ്ഞാനമനന്തം' (സത്യവും ജ്ഞാനവും അനന്തവുമാകുന്നു.) 'പ്രജ്ഞാനം ബ്രഹ്മ' (ബ്രഹ്മം പ്രജ്ഞാനമാകുന്നു.) എന്നും മററും ബ്രഹ്മത്തിൻെറ രൂപം ശ്രുതികളിൽ നിർദ്ദേശിക്കപ്പെട്ടിട്ടുമുണ്ടു്. അതിനാൽ ബ്രഹ്മത്തിനു രൂപമില്ലെന്നു പറയാമോ? എന്നാണെങ്കിൽ, വാസ്തവം ഇങ്ങനെയാണെങ്കിലും ആ ചൈതന്യം അന്തഃകരണം, ദേഹം, ഇന്ദ്രിയങ്ങൾ ഇവയാകുന്ന ഉപാധികൾ വഴിയായിട്ടു, മാത്രമേ വിജ്ഞാനം മുതലായ ശബ്ദങ്ങളെക്കൊണ്ടു നിർദ്ദേശിക്കപ്പെടുന്നുള്ളു. എന്തെന്നാൽ ദേഹം മുതലായവയുടെ വൃദ്ധിയോ ക്ഷയമോ ഛേദം മുതലായ നാശമോ ഉണ്ടാകുമ്പോൾ ആ ചൈതന്യവും ആ ഉപാധികളെ അനുസരിക്കുന്നു. സ്വതേ ഉള്ള രൂപം അതല്ല. 'അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാം' (അറിയാമെന്നു വിചാരിക്കുന്നവക്കു് അറിയാൻ പാടില്ലാത്തതും അറിയാൻപാടില്ലെന്നു വിചാരിക്കുന്നവക്കു് അറിയാവുന്നതും) എന്നുള്ളതാണു് സ്വതേ ഉള്ള രൂപമെന്നു പറയും. അങ്ങനെയുള്ള ബ്രഹ്മത്തിൻെറ രൂപം നീ നല്ലവണ്ണം അറിഞ്ഞു എന്നു വിചാരിക്കുന്നുവെങ്കിൽ നീ അറിഞ്ഞതു് അല്പമായ രൂപമാണെന്നു സാരം. നീ അറിഞ്ഞതു് അല്പമാണെന്നു പറഞ്ഞതു് അദ്ധ്യാത്മോപാധിപരിച്ഛിന്നമായ ഈ ബ്രഹ്മത്തിൻെറ രൂപത്തെമാത്രമല്ല, അധിദൈവതോപാധിപരിച്ഛിന്നമായ ബ്രഹ്മത്തിൻെറ രൂപത്തെ ദേവന്മാ

രിൽ നീ അറിയുന്നതും അല്പംതന്നെ എന്നാണു ഞാൻ വിചാരിക്കുന്നതു്. ദേവന്മാരിലും അധ്യാത്മവും അധിദൈവവുമായിട്ടുള്ളതു രണ്ടും ഉപാധിപരിച്ഛിന്നമായിരിക്കുകയാൽ ദഹരത്വം (അല്പത്വം) ഒഴിഞ്ഞുപോകുന്നില്ല. എല്ലാ ഉപാധികളും നീങ്ങി ശാന്തവും അനന്തവും ഏകവും അദ്വൈതവും ഭൂമാഖ്യവും നിത്യവുമായ ബ്രഹ്മമാകട്ടെ എളുപ്പത്തിൽ അറിവാൻ കഴിയുന്നതല്ല. അതിനാൽ നീ ഇനിയും ബ്രഹ്മത്തെക്കുറിച്ചു ചിന്തിക്കേണ്ടിയിരിക്കുന്നു. എന്നിങ്ങനെ ആചാര്യൻ പറഞ്ഞതുകേട്ടു് ശിഷ്യൻ ഏകാന്തത്തിൽ ഇരുന്നു മനസ്സുറപ്പിച്ചു്, ആചാര്യൻ പറഞ്ഞപ്രകാരമുള്ള ആഗമത്തിന്റെ അർത്ഥത്തെ വിചാരിക്കയും യുക്തികളെക്കൊണ്ടു നിരൂപണം ചെയ്കയും ചെയ്തു് അനുഭവപ്പെടുത്തിക്കൊണ്ടു്, ഗുരുവിന്റെ അടുക്കൽവന്നു് 'ഇപ്പോൾ എനിക്കു ബ്രഹ്മത്തെ അറിയാമെന്നു ഞാൻ വിചാരിക്കുന്നു' എന്നു പറഞ്ഞു.

സാരം:—'ശ്രോത്രസ്യ ശ്രോത്രം' ഇത്യാദികളെക്കൊണ്ടു ആത്മാവുതന്നെയാണു ബ്രഹ്മമെന്നുപദേശിച്ചതിനെ ശിഷ്യൻ ശരിയായി ധരിച്ചോ എന്നറിയുന്നതിനായി ഗുരു, നിനക്കു ബ്രഹ്മത്തിന്റെ സ്വരൂപം നല്ലവണ്ണം മനസ്സിലായി എന്നു നീ വിചാരിക്കുന്നു എങ്കിൽ അതു ശരിയായ ബ്രഹ്മത്തിന്റെ രൂപമല്ല. അദ്ധ്യാത്മമായോ അധിദൈവതമായോ ഉള്ള ഉപാധികളാൽ പരിച്ഛിന്നമായ അല്പമായ രൂപമാണു്. ബ്രഹ്മമെന്നതു യാതൊരുപാധിയാലും പരിച്ഛിന്നമല്ലാത്ത സ്വതന്ത്രചൈതന്യമാകുന്നു. നിന്റെ ആത്മാവുതന്നെയാണു് ആ ബ്രഹ്മം. അതിനാൽ നിനക്കു് അതിനെ അത്ര എളുപ്പത്തിൽ അറിവാൻ സാധിക്കയില്ല. 'അന്യദേവ തദ്വിദിതാത്' ഇത്യാദി മുമ്പുപറഞ്ഞിട്ടുള്ള ആഗമത്തിന്റെ അർത്ഥത്തെ ഇനിയും നീ ചിന്തിച്ചുനോക്കുക' എന്നു പറഞ്ഞു. അതുകേട്ടു ശിഷ്യൻ വിജനസ്ഥലത്തു പോയിരുന്നു ഏകാഗ്രചിത്തനായി ആഗമാർത്ഥത്തെ ആലോചിക്കയും യുക്തികളെക്കൊണ്ടു ബലപ്പെടുത്തുകയുംചെയ്തു് അനുഭവംവരുത്തിയിട്ടു വീണ്ടും ഗുരുസന്നിധിയിൽ എത്തി 'ഇപ്പോൾ എനിക്കു ബ്രഹ്മത്തെ അറിയാമെന്നു ഞാൻ വിചാരിക്കുന്നു' എന്നു പറഞ്ഞു. (9)

മന്ത്രം—നാഹം മന്യേ സുവേദേതി നോ ന വേദേതി വേദ ച
യോനസ്തദ്വേദ തദ്വേദ നോ ന വേദേതി വേദ ച. 2.2

| | |
|---|---|
| സുവേദ ഇതി | = നല്ലവണ്ണം അറിയുന്നു എന്നു് |
| അഹം ന മന്യേ | = ഞാൻ വിചാരിക്കുന്നില്ല. |
| നവേദ ഇതി ച | = അറിയുന്നില്ലെന്നും |
| അഹം നോ മന്യേ | = ഞാൻ വിചാരിക്കുന്നില്ല. |
| വേദ ച | = അറിയുന്നുമുണ്ടു് |
| നഃ | = ഞങ്ങളുടെ കൂട്ടത്തിൽ = സബ്രഹ്മചാരികളുടെ കൂട്ടത്തിൽ |
| യഃ | = എവൻ |
| തത് | = അതിനെ = ആ പറഞ്ഞ വാക്യത്തിന്റെ അർത്ഥത്തെ |
| വേദ | = അറിയുന്നുവോ, |
| സഃ | = അവൻ |
| തത് | = അതിനെ = ആ ബ്രഹ്മത്തെ |
| വേദ | = അറിയുന്നു |
| ന വേദ ഇതി നോ | = അറിയുന്നില്ല എന്നും ഇല്ല = അറിയാതിരിക്കുന്നുമില്ല |
| വേദ ഇതി നോ | = അറിയുന്നു എന്നും ഇല്ല = അറിയുന്നുമില്ല. |

ഭാഷ്യം:—'എനിക്കു മനസ്സിലായി എന്നു ഞാൻ വിചാരിക്കുന്നതെങ്ങനെയാണെന്നു കേട്ടുകൊണ്ടാലും! ഞാൻ ബ്രഹ്മത്തെ നല്ലവണ്ണം അറിയുന്നു എന്നു വിചാരിക്കുന്നില്ല.' 'എന്നാൽ നിനക്കു ബ്രഹ്മത്തെ അറിവാൻ പാടില്ല' എന്നു ഗുരു പറഞ്ഞതിനുത്തരം പറയുന്നു:—'അറിയുന്നില്ലെന്നും അറിയുന്നു എന്നും ഞാൻ വിചാരിക്കുന്നില്ല.' 'ഇതെന്താണു് എനിക്കു നല്ലവണ്ണം അറിയാമെന്നു വിചാരിക്കുന്നില്ലെന്നും അറിയാമെന്നും അറിഞ്ഞുകൂടെന്നു വിചാരിക്കുന്നില്ലെന്നും പരസ്പരവിരുദ്ധമായി പറയുന്നതു്? നല്ലവണ്ണം അറിയാമെന്നു വിചാരിക്കുന്നില്ലെങ്കിൽ അറിയാമെന്നു വിചാരിക്കുന്നതെങ്ങനെയാണു്? ഇനി അറിയാമെന്നു വിചാരിക്കുന്നപക്ഷം നല്ലവണ്ണം അറിയുന്നു എന്നു് എന്തുകൊണ്ടു

വിചാരിക്കുന്നില്ല? ഒരു വസ്തുവിനെ അറിയുന്നവൻ അതേ വസ്തുവിനെത്തന്നെ നല്ലവണ്ണം അറിയുന്നില്ല എന്നു പറയുന്നതു്, സംശയമോ വിപരീതജ്ഞാനമോ ഇല്ലെങ്കിൽ, വിരുദ്ധമാണു്. ബ്രഹ്മം സംശയമായിട്ടോ വിപരീതമായിട്ടോ അറിയപ്പെടേണ്ടതല്ലെന്നുള്ളതു തീർച്ചതന്നെ. സംശയവും വിപരീതജ്ഞാനവും എല്ലായിടത്തുംതന്നെ അനർത്ഥകരങ്ങളാണെന്നുള്ളതു പ്രസിദ്ധവുമാണു്.' ഇപ്രകാരം ആചാര്യൻ പറഞ്ഞിളക്കിയിട്ടും ശിഷ്യൻ, 'അന്യദേവ തദ്വിദിതാദഥോ അവിദിതാദധി' എന്നു് ആചാര്യൻ പറഞ്ഞിട്ടുള്ള ആഗമസമ്പ്രദായത്തിന്റെയും യുക്തിയുടെയും അനുഭവത്തിന്റെയും ബലത്താൽ ഇളകിയില്ലെന്നുമാത്രമല്ല, തനിക്കു ബ്രഹ്മവിദ്യയിലുള്ള ഉറച്ച ജ്ഞാനത്തെ വെളിപ്പെടുത്തിക്കൊണ്ടു ഗർജ്ജിക്ക (വമ്പുപറക)യും ചെയ്തു. അതെങ്ങനെ എന്നു പറയുന്നു:—ഒരുമിച്ചു പഠിക്കുന്ന ഞങ്ങളുടെ കൂട്ടത്തിൽ ആ വചനം (അന്യദേവ തദ്വിദിതാത്'' ഇത്യാദി) ശരിയായി അറിയാവുന്നവനു് ബ്രഹ്മത്തെ അറിയാം. ആ വചനം ഏതെന്നാൽ 'അറിയുന്നില്ലെന്നുമില്ലാ, അറിയുന്നുവെന്നുമില്ല' എന്നുള്ളതാണു്. 'അന്യദേവ തദ്വിദിതാദഥോ അവിദിതാദധി' എന്നു പറഞ്ഞിട്ടുള്ളതിന്റെ അർത്ഥത്തെ അനുമാനത്തോടും (യുക്തിയോടും) അനുഭവത്തോടും യോജിപ്പിച്ചു നല്ലവണ്ണം മനസ്സിലാക്കി, തനിക്കു മനസ്സിലായി എന്നു ഗുരുവിനെ ബോദ്ധ്യപ്പെടുത്തുവാനും മന്ദബുദ്ധികൾക്കു മനസ്സിലാകാതിരിപ്പാനും വേണ്ടി ശിഷ്യൻ മറ്റൊരു വാക്യംകൊണ്ടു് പറഞ്ഞിരിക്കയാണു്. അതുകൊണ്ടു ശിഷ്യന്റെ വമ്പുപറച്ചിൽ അസ്ഥാനത്തിലല്ല.

സാരം:—മുമ്പിലത്തെ മന്ത്രത്തിൽ 'ഇപ്പോൾ എനിക്കു ബ്രഹ്മത്തെ അറിയാമെന്നു ഞാൻ വിചാരിക്കുന്നു' എന്നു പറഞ്ഞതെങ്ങനെയാണെന്നു ശിഷ്യൻ ഗുരുവിനെ ധരിപ്പിക്കുന്നതാണു് ഈ മന്ത്രം. 'ബ്രഹ്മത്തെ നല്ലവണ്ണം അറിയാമെന്നോ തീരെ അറിഞ്ഞുകൂടെന്നോ ഞാൻ വിചാരിക്കുന്നില്ല. അറിയാമെങ്കിലും അറിയുന്ന വിഷയവും അറിയുന്ന ആളും രണ്ടെന്നു തോന്നാത്തതിനാൽ മററു വിഷയങ്ങളെ അറിയാമെന്നു പറയുന്നതുപോലെ ബ്രഹ്മത്തെ അറിയാമെന്നു പറവാൻ നിവൃത്തിയില്ല. അതു മനസ്സിലാക്കുവാൻ വളരെ പ്രയാസംതന്നെ

യാണ്. എന്നെ ഒഴിച്ച എൻെറ സഹപാഠികളുടെ കൂട്ടത്തിൽ ഞാൻ പറഞ്ഞതു് (നല്ലവണ്ണം അറിയുന്നില്ല അറിയാതെയുമിരിക്കുന്നില്ല, അറികയും ചെയ്യുന്നു എന്നതു്) അറിയുന്നവർ ബ്രഹ്മത്തെ അറിയാമെന്നുള്ളതു് അവിടെയ്ക്കറിയാമല്ലോ.

ശിഷ്യാചാര്യസംവാദത്തെ മാററിയിട്ട ശ്രുതി സ്വന്തനിലയിൽ ഇതേവരെയുള്ള സംവാദങ്ങളാൽ എല്ലാം സിദ്ധമായ അർത്ഥത്തെത്തന്നെ കാണിക്കുന്നു:—

മന്ത്രം—യസ്യാമതം തസ്യ മതം മതം യസ്യ ന വേദ സഃ
അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാം. 3

| | |
|---|---|
| യസ്യ | = യാവനൊരുത്തന് |
| അമതം | = അമതമാകുന്നുവോ, = അറിയപ്പെടാത്തതാണ ബ്രഹ്മം എന്നു നിശ്ചയമുണ്ടായിരിക്കുന്നുവോ, |
| തസ്യ | = അവന് |
| മതം | = മതമാകുന്നു = അറിയപ്പെട്ടതാകുന്നു = ബ്രഹ്മം നല്ലവണ്ണം അറിയപ്പെട്ടതാകുന്നു. |
| യസ്യ മതം | = യാവനൊരുത്തന മതമാകുന്നുവോ, = ബ്രഹ്മത്തെ ഞാൻ നല്ലവണ്ണം അറിയുന്നു എന്നു് ആരു വിചാരിക്കുന്നുവോ, |
| സഃ | = അവൻ |
| ന വേദ | = അറിയുന്നില്ല. |
| വിജാനതാം | = അറിയുന്നവർക്കു് = ശരിയായ അറിവുള്ളവർക്കു് |
| അവിജ്ഞാതം | = ബ്രഹ്മം അറിയപ്പെടാത്തതാകുന്നു. |
| അവിജാനതാം | = അറിയാത്തവർക്കു്, = ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയുമാണു് ആത്മാവെന്നു വിചാരിക്കുന്ന അറിവു കുറഞ്ഞവർക്കു് |
| വിജ്ഞാതം | അറിയപ്പെട്ടതാകുന്നു ബ്രഹ്മം. |

ഭാഷ്യം—ഏതു ബ്രഹ്മജ്ഞാനിക്കു് ബ്രഹ്മം അറിയപ്പെടാത്തതാണെന്നു നിശ്ചയമുണ്ടോ അവൻ ബ്രഹ്മത്തെ നല്ലവണ്ണം അറിയുന്നു എന്നു സാരം. എന്നാൽ, എനിക്കു ബ്രഹ്മത്തെ നല്ലവണ്ണം അറിയാമെന്നു നിശ്ചയമുള്ളവനു് ബ്രഹ്മത്തെ അറിവാൻ പാടില്ല. വിദ്വാന്മാർക്കും അവിദ്വാന്മാർക്കുംതന്നെയാണു ഇപ്പറഞ്ഞ രണ്ടു പക്ഷങ്ങളെന്നു പറയുന്നു: നല്ലവണ്ണം അറിയുന്നവർക്കു — വിദ്വാന്മാർക്കു ബ്രഹ്മം അറിയപ്പെടാത്തതുതന്നെ. എന്നാൽ ഇന്ദ്രിയങ്ങൾ, മനസ്സു്–ബുദ്ധി ഇവയാണു് ആത്മാവെന്നു വിചാരിക്കുന്ന വേണ്ടുംവണ്ണമറിവില്ലാത്തവർക്കു ബ്രഹ്മം അറിയപ്പെട്ടതാകുന്നു. ഇവിടെ വേണ്ടുംവണ്ണം അറിവില്ലാത്തവരെന്നു പറഞ്ഞതു തീരെ അറിവില്ലാത്തവരെയല്ല. എന്തെന്നാൽ, അവർക്കു്, ഞങ്ങൾക്കു ബ്രഹ്മത്തെ അറിയാമെന്നുള്ള വിചാരമേ ഉണ്ടാകയില്ലല്ലോ. ഇന്ദ്രിയങ്ങൾ, മനസ്സു്–ബുദ്ധി എന്നീ ഉപാധികളെ ആത്മാവാണെന്നു വിചാരിക്കുന്നവർക്കാകട്ടെ, ബ്രഹ്മത്തെയും ഉപാധികളെയും വേർതിരിച്ചുള്ള അനുഭവമില്ലാത്തതിനാലും ഉപാധികളെ അറിയാവുന്നതിനാലും ബ്രഹ്മം അറിയപ്പെട്ടതാണെന്നുള്ള തെററിദ്ധാരണ ഉണ്ടാകാവുന്നതാണു്. അതിനാൽ 'വിജ്ഞാതമവിജാനതാ' മെന്നുള്ളതു ശരിയായിട്ടുള്ളതല്ലാത്ത അറിവിനെ ആക്ഷേപിച്ചു പറഞ്ഞതാണു്. അല്ലെങ്കിൽ പൂർവാർദ്ധത്തിൽ 'അറിഞ്ഞുകൂടാത്തവനു് അറിയാവുന്നതും അറിയാവുന്നവനു് അറിഞ്ഞുകൂടാത്തതുമാണു ബ്രഹ്മം' എന്നു പറഞ്ഞതിനു കാരണം കാണിക്കുന്നതിനാകുന്നു 'അവിജ്ഞാതം വിജാനതാം' എന്നു മുതലായ ഉത്തരാർദ്ധം എന്നും പറയാം. രൂപ്യച്ചിപ്പി മുതലായവയുടെ പരമാർത്ഥം (അവ ചിപ്പി മുതലായവയാണെന്നുള്ള വാസ്തവം) അറിയാവുന്നവർക്കു് അവയിൽ ആരോപിക്കുന്ന രൂപ്യം മുതലായവയെപ്പററി അറിവുണ്ടാകയില്ലെന്നും, പരമാർത്ഥമറിഞ്ഞുകൂടാത്തവർക്കുമാത്രമേ ആരോപിക്കുന്ന രൂപ്യാദികളെപ്പററി അറിവുള്ളൂ എന്നുള്ളതും പ്രസിദ്ധമാണല്ലോ. അതുപോലെ ബ്രഹ്മത്തിൽ ജ്ഞേയത്വം (ജ്ഞാനവിഷയത്വം=അറിവിനു വിഷയമാണെന്നുള്ളതു്) ആരോപിതമാകയാൽ അറിവുള്ളവർക്കു ബ്രഹ്മം അറിവിനു വിഷയമാണെന്നു് — അറിയപ്പെട്ടതാണെന്നു് — തോന്നുകയേ ഇല്ലെന്നു സാരം.

സാരം:—ബ്രഹ്മത്തെ എനിക്കു നല്ലവണ്ണം അറിയാമെന്നു വിചാരിക്കാതെ, ബ്രഹ്മം അറിയപ്പെടാത്തതാണെന്നു വിചാരിക്കുന്ന ബ്രഹ്മജ്ഞാനി ശരിയായി ബ്രഹ്മത്തെ അറിയുന്നവൻതന്നെയാണു്. ഞാൻ ബ്രഹ്മത്തെ നല്ലവണ്ണം അറിയുന്നു എന്നാണു് വിചാരമെങ്കിൽ അവന്നു ശരിയായ ബ്രഹ്മജ്ഞാനമില്ലതന്നെ. ആദ്യം പറഞ്ഞവർ വിദ്വാന്മാരും രണ്ടാമതു പറഞ്ഞവർ അവിദ്വാന്മാരുമാണു്. 3

അറിവുള്ളവർക്കു ബ്രഹ്മം അറിയപ്പെടാത്തതാണെന്നു തീർച്ചപ്പെടുത്തിപ്പറഞ്ഞുവല്ലോ. ബ്രഹ്മത്തെ തീരെ അറിയാൻ പാടില്ലെങ്കിൽ ബ്രഹ്മജ്ഞന്മാർക്കും ലൗകികന്മാർക്കും ഭേദമില്ലെന്നു വരികയില്ലേ? അറിയുന്നവക്കു് അറിയാൻപാടില്ലാത്തതെന്നു പറയുന്നതു പരസ്പരവിരുദ്ധവുമാണു്. പിന്നെ എങ്ങനെയാണു ശരിയായി ബ്രഹ്മത്തെ അറിയേണ്ടതു്? എന്നതിന്നു സമാധാനം പറയുന്നു:—

മന്ത്രം—പ്രതിബോധവിദിതം മതമമൃതത്വം ഹി വിന്ദതെ
ആത്മനാ വിന്ദതേ വീര്യം വിദ്യയാ വിന്ദതേ ƒമൃതം 4

| | |
|---|---|
| പ്രതിബോധവിദിതം | = പ്രതിബോധവിദിതമാണെങ്കിൽ = ബ്രഹ്മം ബോധംതോറും അറിയപ്പെട്ടിരിക്കുന്നു എങ്കിൽ |
| (തത്) മതം | = (അതു) മതംതന്നെ = അതു ശരിയായ ജ്ഞാനംതന്നെ. |
| ഹി | = എന്തെന്നാൽ |
| (തസ്മാത്) | = അതിൽനിന്നു = പ്രതിബോധം അറിയപ്പെട്ടതായ അതിൽനിന്നു് |
| അമൃതത്വം | = അമൃതത്വത്തെ = സ്വാത്മാവിലുള്ള അവസ്ഥാനത്തെ = മോക്ഷത്തെ |
| വിന്ദതേ | = ലഭിക്കുന്നു. |
| ആത്മനാ | = ആത്മാവിനാൽ = സ്വന്തരൂപത്താൽ |
| വീര്യം | = വീര്യത്തെ = ബലത്തെ, അല്ലെങ്കിൽ സാമർത്ഥ്യത്തെ |

| | |
|---|---|
| വിന്ദതേ | = ലഭിക്കുന്നു. |
| വിദ്യയാ | = വിദ്യകൊണ്ടു് = ആത്മവിഷയകമായ വിദ്യ (ജ്ഞാനം)കൊണ്ടു് |
| അമൃതം | = അമൃതത്തെ = മോക്ഷത്തെ |
| വിന്ദതേ | = ലഭിക്കുന്നു. |

ഭാഷ്യം:—ബോധംതോറും അറിയപ്പെട്ടതു് എന്നിടത്തു ബോധശബ്ദം ബുദ്ധിയിലുണ്ടാകുന്ന പ്രത്യയങ്ങളെ (ജ്ഞാനങ്ങളെ) കുറിക്കുന്നു. എല്ലാ പ്രത്യയങ്ങളും ആർക്കു വിഷയമാകുന്നുവോ ആ ആത്മാവു് എല്ലാ ബോധങ്ങളേയും അറിയുകയും, എല്ലാ ബോധങ്ങളിലും സാക്ഷിയായിരിക്കയും ചെയ്യുന്ന ചൈതന്യശക്തിസ്വരൂപമാത്രനാണു്. എല്ലാ ബോധങ്ങളിലും ബോധങ്ങളാൽത്തന്നെ, യാതൊരു വിശേഷവും കൂടാതെ അറിയിക്കപ്പെടുന്നവനുമാണു്. ആത്മാവിനെ അറിയുന്നതിനു വേറേവഴിയില്ല. അതിനാൽ ബോധങ്ങളുടെ എല്ലാം അന്തര്യാമിയായ ആത്മാവായിട്ടാണു് ബ്രഹ്മത്തെ അറിഞ്ഞതെങ്കിൽ അതു ശരിയായ അറിവുതന്നെ. ഏതു ചൈതന്യസ്വരൂപത്തിൽ ഞാൻ എന്റെ ബോധത്തിനു സാക്ഷിയായിരിക്കുന്നുവോ ആ ചിത്സ്വരൂപം എല്ലായിടത്തും ഒരുപോലെ ഉള്ളതാകയാൽ ഞാൻ എല്ലാ ദേഹത്തിലും സാക്ഷിതന്നെ. ഭേദം, ഉൽപത്തി, നാശം മുതലായതൊന്നും സാക്ഷിയിലുള്ളതല്ല. അതിനാൽ സർവബോധങ്ങൾക്കും സാക്ഷിയാണെന്നുവരുമ്പോൾ ഉൽപത്തി, നാശം ഇവയില്ലാത്ത ബോധസ്വരൂപനാണെന്നും നിത്യനാണെന്നും വിശുദ്ധസ്വരൂപനാണെന്നും ആത്മാവാണെന്നും കർത്തൃത്വഭോക്തൃത്വാദികളൊന്നുമില്ലാത്തവനാണെന്നും, വ്യത്യാസപ്പെട്ട ലക്ഷണമൊന്നുമില്ലാത്തതിനാൽ, ഘടം. പർവതഗുഹ മുതലായവയിൽ ആകാശമെന്നപോലെ എല്ലാ ഭൂതങ്ങളിലും ഒന്നാണെന്നും സിദ്ധിക്കുന്നു. വിദിതമല്ലാത്തതും അവിദിതമല്ലാത്തതും (അറിയപ്പെട്ടതും അറിയപ്പെടാത്തതുമല്ലാത്തതു്) ആണു് ബ്രഹ്മമെന്നാണു് ആഗമവാക്യത്തിന്റെ അർത്ഥം. ഇപ്രകാരം പരിശുദ്ധനാണെന്നു പറഞ്ഞവസാനിപ്പിച്ചിരിക്കുന്നു. 'ദ്രഷ്ടേർദ്രഷ്ടാ ശ്രുതേഃ ശ്രോതാ മതേർമ്മന്താ വിജ്ഞാതേർവിജ്ഞാതാ' (കണ്ണിനു കാണുന്ന ആളും ചെവിക്കു

കേരംക്കുന്നവനും മനസ്സിനു മനനംചെയ്യുന്നവനും അറിവിനു് അറിയുന്നവനും) എന്നാണല്ലോ വേറേ ശ്രുതിയും പറയുന്നതു്.

ഇനി ''പ്രതിബോധവിദിതം എന്നതിനു്, ബോധക്രിയ (അറിയുക എന്നുള്ള ക്രിയ) ആകുന്ന അടയാളംകൊണ്ടു്, വൃക്ഷശാഖാചലനംകൊണ്ടു വായുവിനെ എന്നപോലെ, ആ ക്രിയയുടെ കർത്താവിനെ അറിയുക എന്നാണു് അർത്ഥ''മെന്നു പറയുകയാണെങ്കിൽ, ബോധക്രിയാശക്തിയോടുകൂടിയ ആത്മാവു് ബോധസ്വരൂപൻതന്നെയല്ലെന്നും ദ്രവ്യമാണെന്നും വരും. ബോധം, ഉണ്ടാവുകയും നശിക്കയും ചെയ്യുന്നതാകുന്നു. ബോധം ഉണ്ടാകുമ്പോരം ബോധക്രിയ ആത്മാവിനു വിശേഷണമാകും. അതായതു് ആത്മാവു ബോധക്രിയയുള്ളവനായിത്തീരും. ബോധം നശിക്കുമ്പോരം ബോധംകൂടാതെ വെറും (വിശേഷണമൊന്നുമില്ലാത്ത) ദ്രവ്യംതന്നെ ആയിരിക്കയും ചെയ്യും. ഇങ്ങനെയാകുമ്പോരം ആത്മാവു വികാരമുള്ളവനും അവയവങ്ങളോടുകൂടിയവനും അനിത്യനും അശുദ്ധനും മററുമാണെന്നുള്ള ദോഷങ്ങരം ഒഴിക്കുവാൻ പാടില്ലാത്തവയായിത്തീരുന്നു.

ഇനിയും, ''ബോധമെന്നതു് ആത്മാവിനും മനസ്സിനും തമ്മിലുള്ള സംയോഗംകൊണ്ടുണ്ടാകുന്നതാണു്. അതു സമവായസംബന്ധത്താൽ ആത്മാവിലിരിക്കുന്നു. അതിനാൽ ആണു് ആത്മാവു് അറിയുന്നവനെന്നോ അറിവുള്ളവനെന്നോ പറയുന്നതു്, അല്ലാതെ ആത്മാവു വികാരാത്മകനായതുകൊണ്ടല്ല; എന്നാൽ ദ്രവ്യംതന്നെയാണുതാനും. ഘടത്തിൽ ചുവപ്പുനിറം സമവായ സംബന്ധത്താൽ ചേർന്നിരിക്കുന്നതുപോലെയാണു് ആത്മാവിൽ ജ്ഞാനം ചേർന്നിരിക്കുന്നതു്.'' എന്നുള്ള വൈശേഷികമതത്തിലും, ബ്രഹ്മം അചേതനമായ ഒരു ദ്രവ്യംമാത്രമാണെന്നു വരുന്നതിനാൽ 'വിജ്ഞാനമാനന്ദം ബ്രഹ്മ (ബ്രഹ്മം വിജ്ഞാനാനന്ദസ്വരൂപമാകുന്നു) എന്നു തുടങ്ങിയ ശ്രുതികളോടു ചേരാതെവരും എന്നു മാത്രമല്ല, ആത്മാവിനു് അവയവമില്ലാത്തതിനാൽ ഒരിടത്തു മനസ്സിന്റെ സംയോഗമുണ്ടായി എന്നും മറെറാരിടത്തുണ്ടായില്ലെന്നും പറവാൻ സാധിക്കയില്ല. മനസ്സു് എപ്പോഴും ആത്മാവിനോടു ചേർന്നിരിക്കുന്നതുമാണു്. അതിനാൽ സ്മൃതി (ഓർമ്മ) ഗ്രഹണകാലത്തിൽ (മനസ്സിലാക്കുന്ന സമ

യത്തു്) ഉണ്ടാകയില്ലെന്നും മററു സമയങ്ങളിലേ ഉണ്ടാകയുള്ളു എന്നും ഉള്ള നിയമത്തിനു് ഉപപത്തി ഇല്ലാതെവരികയും ചെയ്യും. എന്തെന്നാൽ ഗ്രഹിക്കുന്ന സമയത്തും, സംസ്കാരത്തോടുകൂടിയ ആത്മാവിനും മനസ്സിനുംതമ്മിൽ സംയോഗമുള്ളതിനാൽ സ്മൃതി ഉണ്ടാകേണ്ടതാണല്ലോ. ആത്മാവിനു മറെറാന്നിനോടു സംസർഗ്ഗമുണ്ടെന്നു പറയുന്നതും ശ്രുതിക്കും സ്മൃതിക്കും ന്യായത്തിനും വിരുദ്ധമായ കല്പനയാണു് "അസങ്ഗോനഹി സജ്ജതേ' (അസങ്ഗനായ ആത്മാവു് ഒന്നിനോടും ചേരുകയില്ല) 'അസക്തം സർവഭൃത്'' (യാതൊന്നിനോടും ചേരാത്തതും സർവത്തേയും ഭരിക്കുന്നതുമാകുന്നു) എന്നു ശ്രുതിയും സ്മൃതിയും പറയുന്നു. ന്യായവും, 'ഗുണമുള്ളതു് ഗുണമുള്ളതിനോടു ചേരും, വേറേജാതിയിലുള്ളതിനോടു ചേരുകയില്ല' എന്നാണു്. അതിനാൽ യാതൊരു ഗുണവും വിശേഷവുമില്ലാത്തതും എല്ലാററിലുംനിന്നു വ്യത്യാസപ്പെട്ട ലക്ഷണത്തോടുകൂടിയതുമായ വസ്തു വേറേ ജാതിയിൽപ്പെട്ട ഒന്നിനോടു ചേരുന്നു എന്നു പറയുന്നതു ന്യായവിരുദ്ധമാണു്. അതിനാൽ എല്ലാബോധവും ബോദ്ധാവുമാണു് ആത്മാവെന്നുവന്നാൽമാത്രമേ, നിത്യവും കുറവില്ലാത്തതുമായ വിജ്ഞാനസ്വരൂപമാകുന്ന ജ്യോതിസ്സായ ആത്മാവാകുന്നു ബ്രഹ്മം എന്നുള്ള അർത്ഥം സിദ്ധിക്കയുള്ളു. മറെറാരുപ്രകാരത്തിൽ സിദ്ധിക്കയില്ല. അതിനാൽ 'പ്രതിബോധവിദിത'മെന്നതിൻെറ അർത്ഥം നാം വ്യാഖ്യാനിച്ചതുപോലെതന്നെ.

'പ്രതിബോധവിദിത'മെന്ന വാക്യത്തിനു്, ആത്മാവു് ആത്മാവിനെക്കൊണ്ടുതന്നെ അറിയപ്പെടേണ്ടതാണു് എന്നു് അർത്ഥം പറയാറുള്ളതും ഉപാധിയുള്ള പക്ഷത്തിൽ ആണു്. ആത്മാവിനു, ബുദ്ധിയാകുന്ന ഉപാധിയുടെരൂപത്തിൽ ഭേദം കല്പിച്ചിട്ടുതന്നെയാണു് ആത്മാവിനെക്കൊണ്ടു് ആത്മാവിനെ അറിയുന്നു എന്നുള്ള അർത്ഥത്തിൽ 'ആത്മന്യൈവാ ഽ ഽത്മാനം പശ്യതി' 'സ്വയമേവാ ഽ ഽത്മനാത്മാ ഽ ഽനം വേത്ഥ ത്വം പുരുഷോത്തമ!'' എന്നുള്ള സംവ്യവഹാരം. യാതൊരു പാധിയും ഇല്ലാത്ത ആത്മാവു്, തന്നെക്കൊണ്ടുതന്നെ അറിയേണ്ടതെന്നോ മറെറാന്നുകൊണ്ടു അറിയേണ്ടതെന്നോ വരികയില്ല. അതുതന്നെ ബോധസ്വരൂപമാണു്. അതിനാൽ വെളിച്ചത്തിനു മറെറാരു വെളിച്ചത്തിൻെറ ആവശ്യമില്ലാത്തതു

പോലെ അതിന്ന മറെറാരറിവിൻെറ ആവശ്യമില്ല. പിന്നെ ബൗദ്ധന്മാർ ആത്മാവിനെ തന്നെത്താൻ അറിയേണ്ടുന്ന വിജ്ഞാനമായിട്ടാണല്ലോ പറയുന്നതു്. അതു നിങ്ങൾക്കും സ്വീകരിച്ചുകൂടേ? എന്നാണെങ്കിൽ, അവരുടെ പക്ഷത്തിൽ ക്ഷണികമായ വിജ്ഞാനമാണു് ആത്മാവു്. ഒരുക്ഷണത്തിലുള്ള ആത്മാവും വേറൊരുക്ഷണത്തിലുള്ള ആത്മാവും വേറേയാണു്. വർത്തമാനകാലത്തിലുള്ളതിനെ മാത്രമേ പ്രത്യക്ഷംകൊണ്ടു ഗ്രഹിപ്പാൻ കഴികയുള്ളു. അതിനാൽ, ഒരുക്ഷണത്തിലുള്ള വിജ്ഞാനത്തിന്ന മറെറാരുക്ഷണത്തിലുള്ള വിജ്ഞാനത്തെ പ്രത്യക്ഷമാക്കുവാൻ സാധിക്കയില്ല. ആത്മാവു് ക്ഷണഭംഗുരമാണെന്നും വരും. സ്വസംവേദ്യമായിട്ടു ഒരു സാക്ഷിയെ അംഗീകരിക്കാത്തതിനാൽ അവരുടെ പക്ഷത്തിൽ വിജ്ഞാനമാത്മാവല്ലെന്നും വരും. ഇതെല്ലാം ശ്രുതിവിരുദ്ധമാണുതാനും. അറിയുന്നവൻെറ അറിവാനുള്ള ശക്തിക്കു ഒരിക്കലും കുറവുവരികയില്ല. എന്തെന്നാൽ അതു് നശിക്കാത്തതാകുന്നു. 'നിത്യം വിഭും സർവഗതം' 'സ വാ ഏഷ മഹാനജ ആത്മാ ഽജരോ ഽമരോ ഽമൃതോ ഽഭയഃ' ഇത്യാദി ശ്രുതികൾ ബൗദ്ധന്മാരുടെ അഭിപ്രായത്തോടു യോജിക്കയില്ല.

പ്രതിബോധം എന്നതിന്നു് ഉറങ്ങുന്നവനുള്ളതുപോലെ നിമിത്തംകൂടാതെയുള്ള ബോധമാണെന്ന ചിലർ അർത്ഥം കല്പിക്കാറുണ്ടു്. ഒന്നാമതായി അറിയുന്നതാണു പ്രതിബോധമെന്ന വേറേ ചിലരും പറയുന്നു. നിമിത്തംകൂടാതെയുള്ളതായാലും നിമിത്തമുള്ളതായാലും ആദ്യമുള്ളതായാലും വീണ്ടുമുണ്ടാകുന്നതായാലും അതു ബോധംതന്നെയാണല്ലോ.

പ്രതിബോധവിദിതമെന്നുപറഞ്ഞ പ്രതിബോധത്തിൽ നിന്ന സ്വാത്മരൂപത്തിലുള്ള സ്ഥിതിയാകുന്ന മോക്ഷം ലഭിക്കുന്നതിലാണു് അതു ശരിയായ അറിവാണെന്ന പറഞ്ഞതു്. ബോധം സർവാന്തര്യാമിയായ ആത്മാവിനെ വിഷയീകരിക്കുന്നതുകൊണ്ടാണു അതു മോക്ഷത്തിന്ന കാരണമാകുന്നതും, ആത്മാവു് ആത്മാവല്ലാത്തതായിരിക്കുന്നതു അമൃതത്വമാകയില്ലല്ലോ. ആത്മാവു് ആത്മാവുതന്നെയായിരുന്നാൽ വേറേ നിമിത്തമൊന്നും കൂടാതെതന്നെ അമൃതത്വം സിദ്ധിക്കയും ചെയ്യുന്നു. അവിദ്യകൊണ്ടു് ആത്മാവല്ലാത്ത ദേഹാദികളെ ആത്മാവാണെന്ന ധരിക്കുന്നതുതന്നെയാണു മർത്ത്യത്വം.

പറഞ്ഞപ്രകാരമുള്ള ആത്മവിദ്യകൊണ്ടു അമൃതത്വത്തെ ലഭി ക്കുന്നതെങ്ങനെയെന്നുള്ളതു പറയുന്നു:—സ്വന്തമായ സ്വരൂ പത്താൽ മൃത്യുവിനെ ജയിപ്പാനുള്ള ബലം സിദ്ധിക്കും. അനിത്യവസ്തുക്കളായ ധനം, സഹായന്മാർ, മന്ത്രം, ഔഷധം, തപസ്സു്, യോഗം മുതലായവയാൽ ഉണ്ടാകുന്ന വീര്യംകൊണ്ടു മൃത്യുവിനെ തോല്പിക്കാൻ സാധിക്കയില്ല. ആത്മവിദ്യ കൊണ്ടുലഭിക്കുന്ന വീര്യമാകട്ടെ തന്നെക്കൊണ്ടുതന്നെ തനിക്കു സിദ്ധിക്കുന്നതാകുന്നു. മറ്റൊന്നുകൊണ്ടല്ല. അതു മറ്റുപാ യങ്ങളാൽ സിദ്ധിക്കാത്തതാകയാൽ അതുകൊണ്ടു മൃത്യു വിനെ തോല്പിക്കാൻ കഴിയും. ഇപ്രകാരം ആത്മവിദ്യയിൽ നിന്നു സിദ്ധിക്കുന്ന ബലം ആത്മാവിനെക്കൊണ്ടുതന്നെ ഉള്ളതാകയാൽ ആത്മ വിദ്യകൊണ്ടു് അമൃതത്തെ ലഭിക്കും എന്നു പറഞ്ഞതു്. 'നായമാത്മാ ബലഹീനേന ലഭ്യഃ' (ഈ ആത്മാവു് ബലഹീനനു ലഭിക്കുന്നതല്ല) എന്നു് ആഥർവണ ത്തിൽ പറഞ്ഞിരിക്കുന്നു. അതിനാൽ, പ്രതിബോധവിദി തമാണെങ്കിൽ അതു ശരിയായ ജ്ഞാനംതന്നെ എന്നതി ലേയ്ക്കു് 'അമൃതത്വം ഹി വിന്ദതേ' എന്നുകാണിച്ച ന്യായം ശരിതന്നെ. 12

സാരം—അറിയാൻപാടില്ലാത്തവർക്കു ബ്രഹ്മജ്ഞാന മുണ്ടെന്നാണല്ലോ മുമ്പിലത്തെമന്ത്രത്തിൽ പറഞ്ഞതു്. അങ്ങ നെയാണെങ്കിൽ സുഷുപ്തി, ബോധക്കേടുമുതലായ സന്ദർഭ ങ്ങളിൽ ആർക്കും ഒരു ജ്ഞാനവുമില്ലാത്തതിനാൽ അവർ ബ്രഹ്മജ്ഞന്മാരാണെന്നു വരുമല്ലോ. എന്ന സംശയത്തെ പരിഹരിച്ചുകൊണ്ടു പറയുന്നതാണു് ഈ മന്ത്രം. എല്ലാ ജ്ഞാനങ്ങളും അടങ്ങിപ്പോകുന്ന സുഷുപ്ത്യാദികളിലല്ല ബ്രഹ്മജ്ഞാനമുണ്ടെന്നു പറഞ്ഞതു്. നമുക്കുണ്ടാകുന്ന അറിവു കളിലൊക്കെ സാക്ഷിയായിരിക്കുന്ന ഒരു ചൈതന്യമുണ്ടു്. അതു തനിയേ വെളിപ്പെടുന്നതല്ലാതെ അതിനെ ആർക്കും മറ്റൊന്നുകൊണ്ടു് അറിവാൻ സാധിക്കയില്ല. ഓരോ ജ്ഞാനത്തിലും വെളിപ്പെടുന്ന ചൈതന്യമാണു് ബ്രഹ്മമെ ന്നുള്ള അനുഭവമുണ്ടായാൽ അതു അമൃതത്വത്തിനു കാരണമാ യിത്തീരും. എന്തെന്നാൽ, അതുകൊണ്ടു അവിദ്യാനിവൃത്തിക്കു കാരണമായ വീര്യമുണ്ടാകും. കർമ്മലേശംപോലും ആവ ശ്യമില്ലാത്ത ആത്മസ്വരൂപസാക്ഷാൽക്കാരരൂപമായ വിദ്യകൊണ്ടു് ആത്മാവല്ലാത്തതിനെ ആത്മാവെന്നു

തെററിദ്ധരിക്കയാലുണ്ടായിട്ടുള്ള ദുഃഖമാകുന്ന മരണത്തിനുള്ള കാരണം നീങ്ങി, നിർവികാരമായ ആത്മാവു സ്വന്തരൂപത്തിൽ സ്ഥിതിചെയ്യുന്ന അവസ്ഥയാകുന്ന മോക്ഷം ലഭിക്കും. 12

മന്ത്രം:— ഇഹ ചേദവേദീദഥ സത്യമസ്തി।
ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ
ഭൂതേഷു ഭൂതേഷു വിചിത്യ ധീരാഃ
പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി. 13

ഇഹ = ഈ ജന്മത്തിൽത്തന്നെ = ഈ മനുഷ്യജന്മത്തിൽത്തന്നെ

അവേദീത് ചേത് = അറിഞ്ഞു എങ്കിൽ = മുൻപറഞ്ഞ വിധത്തിലുള്ള ആത്മാവിനെ അറിഞ്ഞാൽ

അഥ സത്യം അസ്തി = ആ സത്യം ഉണ്ടു് = ഈ മനുഷ്യജന്മത്തിൽ വിനാശമില്ലായ്കയോ, പ്രയോജനമോ, സാധുത്വമോ പരമാർത്ഥതയോ ഉണ്ടു്.

ഇഹ = ഈ ജീവിതത്തിൽ

ന ചേത് അവേദീത് = അറിയാതിരുന്നാൽ = അധികാരിയായുള്ളവൻ ആത്മാവിനെ അറിയാതിരുന്നാൽ

മഹതീ = മഹതിയായ = ദീർഘമായ = അവസാനമില്ലാത്ത

വിനഷ്ടിഃ = വിനാശം = ജന്മം, ജര, മരണം മുതലായവയുടെ ഒരിക്കലും അവസാനിക്കാത്ത തുടർച്ചയാകുന്ന സംസാരഗതി (ഉണ്ടാകും)

(തസ്മാത്) = (അതിനാൽ)

ധീരാഃ = ധീരന്മാർ = ബുദ്ധിമാന്മാർ = ഈ ഗുണദോഷങ്ങളെ അറിയുന്ന ബ്രഹ്മജ്ഞന്മാർ

ഭൂതേഷു ഭൂതേഷു = ഭൂതങ്ങൾതോറും = ചരങ്ങളും അചരങ്ങളുമായ എല്ലാ ഭൂതങ്ങളിലും.

വിചിത്യ = അറിഞ്ഞിട്ടു് = ഒരേ ആത്മതത്വമായ ബ്രഹ്മത്തെ സാക്ഷാൽക്കരിച്ചിട്ടു്

അസ്മാത് ലോകാത് = ഈ ലോകത്തിൽനിന്നു് = എന്റെ എന്നും ഞാൻ എന്നുമുള്ള അഭിമാനമാകുന്ന ഈ ലോകത്തിൽനിന്നു്

പ്രേത്യ = പ്രഗമിച്ചിട്ടു് = പിൻതിരിഞ്ഞിട്ടു്

അമൃതാഃ = അമൃതന്മാരായി = എല്ലാ ആത്മാവിനോടും ചേർന്നു് ഒന്നായിത്തീരുക എന്ന അദ്വൈതാവസ്ഥയെ– പ്രാപിച്ച ബ്രഹ്മമായി

ഭവന്തി = തീരുന്നു.

ഭാഷ്യം — സംസാരദുഃഖം അധികമുള്ള ദേവന്മാർ, മനുഷ്യർ തിര്യക്കുകൾ, പ്രേതങ്ങൾ മുതലായ പ്രാണിസമൂഹങ്ങൾക്കു് അജ്ഞാനംനിമിത്തം ജന്മം, ജര, മരണം, രോഗം മുതലായതുണ്ടാകുന്നതു കഷ്ടമായിട്ടുള്ളതാണല്ലോ. അതുകൊണ്ടു മനുഷ്യൻ ഈ ജന്മത്തിൽത്തന്നെ, അധികാരവും സാമർത്ഥ്യവുമുള്ളവനായിരിക്കുമ്പോൾ മുൻപറഞ്ഞപ്രകാരമുള്ള ആത്മാവിനെ, പറഞ്ഞപ്രകാരത്തിൽ അറിയുകയാണെങ്കിൽ ഈ മനുഷ്യജന്മത്തിൽ നാശമില്ലായ്കയോ, പ്രയോജനമോ, സാധുത്വമോ, പരമാർത്ഥതയോ വാസ്തവത്തിൽ ഉണ്ടു്. അധികാരമുള്ളവൻ, ജീവിച്ചിരിക്കുമ്പോൾ അറിയാതിരിക്കയാണെങ്കിൽ ഒരിക്കലും ഒടുങ്ങാത്ത ജന്മം, ജര, മരണം മുതലായതിന്റെ തുടർച്ചയാകുന്ന സംസാരഗതി സംഭവിക്ക തന്നെചെയ്യും. ഈ ഗുണദോഷങ്ങളെ അറിയുന്ന ബുദ്ധിമാന്മാരായ ബ്രാഹ്മണർ ചരങ്ങളും അചരങ്ങളുമായ എല്ലാ ഭൂതങ്ങളിലും ഒന്നായിരിക്കുന്ന ആത്മതത്വമാകുന്ന ബ്രഹ്മത്തെ സാക്ഷാൽക്കരിച്ചു് എന്റെ എന്നും ഞാൻ എന്നുമുള്ള അഭിമാനമാകുന്ന ഈ ലോകത്തിൽനിന്നു പിൻവാങ്ങി എല്ലാ ആത്മാവുമൊന്നാണെന്നുള്ള അനുഭവമാകുന്ന അദ്വൈതാവസ്ഥയെ പ്രാപിച്ച ബ്രഹ്മമായിത്തന്നെ തീരുന്നു. ''സ യോ ഹ വൈ പരമം ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി'' (പരമായ

ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മമായിത്തന്നെതീരുന്നു) എന്നു ശ്രുതി പറയുന്നു. 13

രണ്ടാംഖണ്ഡം കഴിഞ്ഞു.

ഭാ:—'അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാം' ഇത്യാദി കേൾക്കുമ്പോൾ, 'വാസ്തവത്തിൽ ഉള്ളതെല്ലാം പലമാതിരി പ്രമാണങ്ങളെക്കൊണ്ടു് അറിയപ്പെട്ടിട്ടുണ്ടു്. മുയലിന്റെ കൊമ്പുപോലെ വാസ്തവത്തിൽ ഇല്ലാത്തതുമാത്രമാണു് അറിയപ്പെടാത്തതു്. ബ്രഹ്മം അറിയപ്പെടാത്തതാകയാൽ അതും ഇല്ലാത്തതുതന്നെ.' എന്നിങ്ങനെ മന്ദബുദ്ധികൾക്ക വ്യാമോഹമുണ്ടാകരുതെന്നു വിചാരിച്ചു് അതിന്നായി ഒരു കഥ പറവാൻ തുടങ്ങുന്നു. എന്തെന്നാൽ, ആ ബ്രഹ്മംതന്നെയാണു് എല്ലാ പ്രകാരത്തിലും ലോകത്തിന്റെ നിയന്താവായും, ദേവന്മാൎക്കും പരനായ ദേവനായും, എളുപ്പത്തിൽ അറിയാൻസാധിക്കാത്തവനായും ഈശ്വരന്മാർക്കും ഈശ്വരനായും, ദേവന്മാൎക്ക ജയത്തിനും അസുരന്മാൎക്ക പരാജയത്തിനും കാരണമായും ഇരിക്കുന്നതു്; അതു് ഇല്ലെന്നു് എങ്ങനെ പറയും? എന്നു മുൻപറഞ്ഞ മന്ദബുദ്ധികളുടെ വ്യാമോഹത്തെ നീക്കുന്നതിനുള്ള വാക്കുകളാണു പറവാൻപോകുന്നതു്. അല്ലെങ്കിൽ, ബ്രഹ്മവിജ്ഞാനംകൊണ്ടു് അഗ്നിമുതലായ ദേവന്മാർ ദേവന്മാരിൽ ശ്രേഷ്ഠത്വം പ്രാപിച്ചതും ഇന്ദ്രൻ അവരെ എല്ലാവരെക്കാളും അധികം ശ്രേഷ്ഠനായതും എങ്ങനെയാണെന്നു കാണിച്ചു ബ്രഹ്മവിദ്യയെ സ്തുതിപ്പാൻ തുടങ്ങുന്നു എന്നും പറയാം. അല്ലെങ്കിൽ, അഗ്നിമുതലായ അതിതേജസ്വികൾപോലും വളരെ ക്ലേശിച്ചാണു ബ്രഹ്മത്തെ അറിഞ്ഞിട്ടുള്ളതു്; ദേവന്മാരുടെ ഈശ്വരനായിരുന്നിട്ടും ഇന്ദ്രനും ബ്രഹ്മജ്ഞാനത്തിനായി വളരെ ക്ലേശം അനുഭവിച്ചു; എന്നിങ്ങനെ ബ്രഹ്മത്തെ അറിവാൻ വളരെ പ്രയാസമുണ്ടെന്നു കാണിപ്പാനായിട്ടാണു താഴെ പറയുന്ന കഥ എന്നും വിചാരിക്കാം. അതുമല്ലെങ്കിൽ ഇനി മന്ദാധികാരികൾക്കായി പറവാൻപോകുന്ന സഗുണബ്രഹ്മോപാസനവിധിയുടെ പ്രാധാന്യത്തെ കാണിപ്പാനായിപ്പറയുന്നു എന്നും പറയാം. പ്രാണികൾക്ക ബ്രഹ്മ

വിദ്യയില്ലായ്കയാൽ ദേവന്മാർക്ക തങ്ങളാണ ജയിച്ചതെന്നും മററും തോന്നിയതുപോലെ, താൻ കർത്താവാണെന്നും മററും തോന്നുന്നതു തെററാണെന്ന കാണിപ്പാനായിട്ടാണ പറവാൻപോകുന്ന ആഖ്യായിക എന്ന വിചാരിക്കുന്നതിനും വിരോധമില്ല.

മന്ത്രം:—ബ്രഹ്മ ഹ ദേവേഭ്യോ വിജിഗ്യേ
തസ്യ ഹ ബ്രഹ്മണോ വിജയേ ദേവാ അമഹീയന്ത
ത ഐക്ഷന്താസ്മാകമേവായം വിജയോ-
ഽസ്മാകമേവായം മഹിമേതി. 1

| | |
|---|---|
| ബ്രഹ്മ | = മുൻപറഞ്ഞ ലക്ഷണങ്ങളോടു കൂടിയ ബ്രഹ്മം |
| ദേവേഭ്യഃ | = ദേവന്മാർക്കവേണ്ടി |
| വിജിഗ്യേ ഹ | = ജയിച്ചുപോൽ = ദേവന്മാരും അസുരന്മാരും തമ്മിലുണ്ടായ യുദ്ധത്തിൽ ലോകശത്രുക്കളും ഈശ്വരൻ നിശ്ചയിച്ചിട്ടുള്ള മര്യാദകളെ ലംഘിക്കുന്നവരുമായ അസുരന്മാരെ ജയിച്ചുപോൽ. |
| തസ്യ ബ്രഹ്മണഃ | = ആ ബ്രഹ്മത്തിൻെറ |
| വിജയേ | = വിജയത്തിൽ |
| ദേവാഃ | = ദേവന്മാർ = അഗ്നി മുതലായ ദേവന്മാർ |
| അമഹീയന്ത | = മാഹാത്മ്യത്തെ പ്രാപിച്ചു. |
| തേ | = അവർ = ആ ദേവന്മാർ |
| അയം വിജയഃ | = ഈ വിജയം |
| അസ്മാകം ഏവ | = നമ്മുടെതന്നെ |
| അയം മഹിമാ | = ഈ മാഹാത്മ്യം = അഗ്നിത്വം, വായുത്വം, ഇന്ദ്രത്വം മുതലായി അസുരന്മാരെ ജയിച്ചതുകൊണ്ടു സിദ്ധിച്ച മാഹാത്മ്യം. |

| | |
|---|---|
| അസ്മാകം ഏവ | = നമ്മുടേതുതന്നെ |
| ഇതി ഐക്ഷന്ത | = എന്നു വിചാരിച്ചു. |

ഭാ:—മുമ്പു പറഞ്ഞമാതിരിയിലുള്ള ലക്ഷണങ്ങളോടു കൂടിയ ബ്രഹ്മം, ദേവന്മാർക്കും അസുരന്മാർക്കും തമ്മിലുണ്ടായ യുദ്ധത്തിൽ ജഗദ്രിപുക്കളും ഈശ്വരസേതുക്കളെ ഭേദിക്കുന്നവരുമായ അസുരന്മാരെ ജയിച്ചു, ജയവും അതിന്റെ ഫലവും ലോകത്തിന്റെ നിലനില്പിനായി ദേവന്മാർക്ക കൊടുത്തു. അങ്ങനെ ബ്രഹ്മം അസുരന്മാരെ ജയിച്ചതിനാൽ ദേവന്മാർക്ക മാഹാത്മ്യമുണ്ടായി. എന്നാൽ ആ ജയവും മാഹാത്മ്യവും, അവരുടെ (തങ്ങളുടെ) ആത്മാവിൽ ഇരിക്കുന്നവനും സർവാന്തര്യാമിയും സർവജ്ഞനും പ്രാണികളുടെ എല്ലാ ക്രിയാഫലങ്ങളേയും സംയോജിപ്പിക്കുന്നവനും സർവശക്തിയും ലോകസ്ഥിതി ഉണ്ടാക്കുവാൻ ഇച്ഛിക്കുന്നവനുമായ ഈശ്വരന്റേതാണെന്നു് അറിയാതെ, ആ ദേവന്മാർ ഈ വിജയവും മഹിമാവും, അഗ്നിമുതലായ സ്വരൂപങ്ങളാൽ പരിച്ഛേദിക്കപ്പെട്ട ആത്മാവിനാൽ ഉണ്ടാക്കപ്പെട്ടതാണെന്നും 'നമ്മുടെതന്നെ' (തങ്ങളുടെതന്നെ) ആണെന്നും വിചാരിച്ചു. തങ്ങളുടെ അന്തഃസ്ഥനായ ഈശ്വരൻ ഉണ്ടാക്കിയതാണെന്നു് അവർ വിചാരിച്ചില്ല. അഗ്നിത്വം വായുത്വം മുതലായ ജയഫലഭൂതങ്ങളായ മാഹാത്മ്യങ്ങളും തങ്ങളുടെ സാമർത്ഥ്യത്താൽ ലഭിച്ചതാണെന്നും ഈശ്വരൻ നൽകിയതല്ലെന്നും അവർ തെററായി വിചാരിച്ചു എന്നു സാരം. 1

മന്ത്രം:—തദ്ധൈഷാം വിജജ്ഞൗ തേഭ്യോ ഹ പ്രാദുർബ്ബഭൂവ
തന്ന വ്യജാനത കിമിദം യക്ഷമിതി. 2

| | |
|---|---|
| തത് | = അതു് = ആ ബ്രഹ്മം |
| ഏഷാം | = ഇവരുടെ = ഈ അഗ്ന്യാദിദേവന്മാരുടെ |
| (മിഥ്യേക്ഷണം) | = (തെററായ വിചാരത്തെ) |
| വിജജ്ഞൗ ഹ | = അറിഞ്ഞുപോൽ. |
| തേഭ്യഃ | = ആ ദേവന്മാർക്കു് |
| പ്രാദുർബ്ബഭൂവ ഹ | = പ്രത്യക്ഷമായിപോൽ. |
| തത് | = അതിനെ |

ഇദം കിം യക്ഷം ഇതി = ഈ പൂജ്യമായ വലിയഭൂതം എന്താണെന്നു്

ന വ്യജാനത = അറിഞ്ഞില്ല = ആ അഗ്ന്യാദിദേവന്മാർ അറിഞ്ഞില്ല.

ഭാ:—സർവസാക്ഷിയും സർവഭൂതങ്ങളുടേയും കരണങ്ങളെ പ്രേരിപ്പിക്കുന്നതുമായ ബ്രഹ്മം ദേവന്മാർക്കും തെററായ ജ്ഞാനമുണ്ടായതറിഞ്ഞ്, അസുരന്മാരെപ്പോലെ മിഥ്യാഭിമാനത്താൽ ദേവന്മാർക്കും ഇടിവുണ്ടാകരുതെന്നുള്ള അനുകമ്പയാൽ അവരുടെ മിഥ്യാഭിമാനം നീക്കി അവരെ അനുഗ്രഹിക്കണമെന്നുവിചാരിച്ച് തന്റെ യോഗമാഹാത്മ്യത്താൽ വിസ്മയജനകമായ ഒരു മഹാരൂപം ധരിച്ചു ദേവന്മാർക്കു പ്രത്യക്ഷനായി. പൂജ്യമായ ഈ വലിയഭൂതം എന്താണെന്നു് അവർക്കു മനസ്സിലായില്ല.

മന്ത്രം:—തേ ƒ ഗ്നിമബ്രുവൻ ജാതവേദാ ഏതദ്വിജാനീഹി
കിമേതദ്യക്ഷമിതി തഥേതി. 3

തദഭ്യദ്രവത്തമഭ്യവദൽ കോ ƒ സീത്യഗ്നിർവ്വാ
അഹമസ്മീത്യബ്രവീജ്ജാതവേദാ വാ
അഹമസ്മീതി. 4

തേ = അവർ = ആ ഭൂതത്തെക്കണ്ടു് ഉള്ളിൽ ഭയത്തോടുകൂടിയ ദേവന്മാർ

അഗ്നിം = അഗ്നിയോടു് = മിക്കവാറും സർവജ്ഞനായ അഗ്നിദേവനോടു്

ഹേ ജാതവേദഃ = അല്ലയോ ജാതവേദസ്സേ!

ഏതത് = ഇതിനെ = ഞങ്ങളുടെമുമ്പിൽ കാണപ്പെടുന്ന ഇതിനെ

ഏതത് യക്ഷം കിം ഇതി = ഈ വലിയഭൂതമെന്താണെന്നു്

വിജാനീഹി = അറിയുക

ഇതി അബ്രുവൻ = എന്നു പറഞ്ഞു.

| | | |
|---|---|---|
| തഥാ ഇതി | = | അങ്ങനെയാകട്ടേ എന്നു് |
| തത് അഭ്യദ്രവത് | = | അതിനെതിരായിച്ചെന്നു. = അഗ്നി ആ യക്ഷരൂപത്തിനു നേർക്കലേയ്ക്കുചെന്നു. |
| തം | = | അവനോടു് = ആ അഗ്നിയോടു് |
| കഃ അസി ഇതി | = | നീ ആരാണു് എന്നു് |
| അഭ്യവദത് | = | (ആ യക്ഷരൂപം) ചോദിച്ചു |
| അഹം | = | ഞാൻ |
| അഗ്നിഃ വൈ അസ്മി | = | അഗ്നിയെന്നു പ്രസിദ്ധനാകുന്നു |
| ഇതി | = | എന്നും |
| അഹം | = | ഞാൻ |
| ജാതവേദാഃ വൈ അസ്മി | = | ജാതവേദസ്സെന്നു പ്രസിദ്ധനാകുന്നു |
| ഇതി | = | എന്നും |
| അബ്രവീത് | = | പറഞ്ഞു = അഗ്നിദേവൻ പറഞ്ഞു. |

ഭാ—ദേവന്മാർ യക്ഷരൂപത്തെ അറിയാഞ്ഞു് ഉള്ളിൽ ഭയത്തോടും അതിനെ അറിവാനുള്ള ആഗ്രഹത്തോടുംകൂടി തങ്ങളിൽ മുമ്പനും സർവജ്ഞകല്പനും ആയ ജാതവേദസ്സിനോടു്, 'അല്ലയോ ജാതവേദസ്സേ? നീ ഞങ്ങളുടെ കൂട്ടത്തിൽ തേജസ്വി ആണല്ലോ; ഞങ്ങൾ കാണുന്ന ഇതു് എന്തൊരു ഭൂതമാണെന്നു സൂക്ഷ്മമായി അറിയുക' എന്നു പറഞ്ഞു. അഗ്നി അതുകേട്ടു്, അങ്ങനെ ആകട്ടെ എന്നു പറഞ്ഞു് അതിനു നേരേചെന്നു അതിനു സമീപത്തിൽ എത്തി, ചോദിപ്പാൻ ആഗ്രഹമുണ്ടായിരുന്നു എങ്കിലും തന്റേടമില്ലായ്കയാൽ മിണ്ടാതെ നിന്നു. അവനോടു് ആ ഭൂതം 'നീ ആരാണെ'ന്നു ചോദിച്ചു. ഇതിനു 'ഞാൻ അഗ്നിയെന്നും ജാതവേദസ്സെന്നുമുള്ള രണ്ടു പേരിൽ പ്രസിദ്ധനാണു്' എന്നു് തന്നെ ശ്ലാഘിച്ചുകൊണ്ടു് അഗ്നി ഉത്തരംപറഞ്ഞു.

മന്ത്രം—തസ്മിംസ്ത്വയി കിം വീര്യമിത്യപീദം
സർവം ദഹേയം യദിദം പൃഥിവ്യാമിതി. 5

തസ്മൈ തൃണം നിദധാവേതദ്ദഹേതി
തദുപപ്രേയായ സർവജവേന തന്ന ശശാക ദഗ്ധും
സ തത ഏവ നിവവൃതേ
നൈതദശകം വിജ്ഞാതും കിമേതദ്യക്ഷമിതി. 6

| | |
|---|---|
| തസ്മിൻ ത്വയി | = ആ നിന്നിൽ = നീ മുമ്പുപറഞ്ഞ പ്രകാരം പ്രസിദ്ധമായ ഗുണത്തോടും നാമത്തോടുംകൂടിയ നിന്നിൽ |
| കിം വീര്യം | = എന്തു വീര്യമാണുള്ളതു്? |
| ഇതി | = എന്നു് (യക്ഷൻ ചോദിച്ചു) |
| പൃഥിവ്യാം | = ഭൂമിയിൽ |
| യദിദം (അസ്തി) | = എന്തെല്ലാം ഉണ്ടോ = സ്ഥാവരമോ ജംഗമമോ ആയി എന്തെല്ലാമുണ്ടോ |
| ഇദം സർവം അപി | = ഇതിനെ എല്ലാററിനേയും |
| ദഹേയം | = എനിക്കു ദഹിപ്പിക്കുവാൻ കഴിയും. |
| ഇതി | = എന്നു് (അഗ്നി ഉത്തരംപറഞ്ഞു) |
| തസ്മൈ | = അവന്നു് = ആ അഗ്നിക്കു് |
| ഏതത് ദഹ | = ഇതിനെ ദഹിപ്പിക്കുക = എൻെറ മുമ്പിൽവച്ച നിസ്സാരമായതൃണത്തെ ദഹിപ്പിക്ക; ഞാൻ കാണട്ടെ. |
| ഇതി | = എന്നുപറഞ്ഞിട്ടു് |
| തൃണം നിദധൗ | = പുല്ലു് ഇട്ടുകൊടുത്തു = അഗ്നിയുടെ മുമ്പിൽ പുല്ലിട്ടുകൊടുത്തു. |
| സഃ | = അവൻ = ആ അഗ്നി |
| സർവജവേന | = സർവവേഗത്തോടുംകൂടി |
| തത് ഉപപ്രേയായ | = അതിൻെറ സമീപത്തിൽച്ചെന്നു = പുല്ലിനടുക്കൽ എത്തി |
| തത് | = അതിനെ = പുല്ലിനേ |
| ദഗ്ധും | = ദഹിപ്പിക്കുന്നതിനു |
| ന ശശാക | = ശക്തനായില്ല. |

| | |
|---|---|
| തതഃ ഏവ | = അപ്പോഠംതന്നെ |
| നിവവൃതെ | = തിരിച്ചുപോന്നു. |
| ഏതത് | = ഈ കാണുന്നതിനെ |
| ഏതത് കിം യക്ഷം ഇതി | = ഇതെന്തൊരു ഭൂതമാണെന്നു് |
| വിജ്ഞാതും | = അറിയുന്നതിനു് |
| ന അശകം | = എനിക്കു കഴിഞ്ഞില്ല |
| ഇതി | = എന്നുപറഞ്ഞു. |

ഭാ—ഇപ്രകാരം വമ്പുപറഞ്ഞ അഗ്നിയോടു് 'ഇത്ര പ്രസിദ്ധമായ നാമങ്ങളും ഗുണങ്ങളുമുള്ള നിനക്കുള്ള സാമർത്ഥ്യമെന്താണെന്നു പറയുക' എന്നു ബ്രഹ്മം ചോദിച്ചു. 'ഭൂമിയിൽമാത്രമല്ല ആകാശത്തിലും ലോകത്തിലെവിടെയും ഉള്ള സ്ഥാവരമോ ജംഗമമോ ആയ എല്ലാററിനേയും ദഹിപ്പിക്കുവാനുള്ള വീര്യം എനിക്കു'ണ്ടെന്നായിരുന്നു അഗ്നിയുടെ ഉത്തരം. ഇപ്രകാരം അഭിമാനിച്ച അഗ്നിയുടെ മുമ്പിൽ ഒരു പുല്ലു് ഇട്ടുകൊടുത്തിട്ടു്, 'കാണട്ടെ, ഇതുമാത്രമൊന്നു ദഹിപ്പിക്കുക, ഇതു ദഹിപ്പിക്കുവാൻ കഴിയുന്നില്ലെങ്കിൽ എല്ലായിടത്തും നീയാണു് ദഹിപ്പിക്കുന്നവൻ എന്നുള്ള അഭിമാനത്തെ വിട്ടുകളയുക' എന്നു ബ്രഹ്മം പറഞ്ഞപ്പോഠം, അഗ്നി ഉത്സാഹപൂർണ്ണനായി വേഗത്തിൽ തൃണസമീപത്തിൽ എത്തി. എന്നാൽ അതിനെ ദഹിപ്പിക്കുവാൻ കഴിഞ്ഞില്ല. പ്രതിജ്ഞാഭംഗത്താൽ നാണിച്ചു് ആ ജാതവേദസ്സു് ഒന്നുംമിണ്ടാതെ ദേവന്മാരുടെ അടുക്കലേയ്ക്കു മടങ്ങി. 'ഇതെന്തൊരു ഭൂതമാണെന്നറിയുന്നതിനു് എനിക്കു കഴിഞ്ഞില്ല' എന്നു് അവരെ അറിയിക്കയുംചെയ്തു.

മന്ത്രം—അഥ വായുമബ്രുവൻ വായവേതദ്വിജാനീഹി
കിമേതദ്യക്ഷമിതി തഥേതി. 7

തദഭ്യദ്രവത്തമഭ്യവദൽ കോസീതി
വായുർവാ അഹമസ്മീത്യബ്രവീ—
ന്മാതരിശ്വാ വാ അഹമസ്മീതി. 8

| | |
|---|---|
| ഭാഷ്യം—അഥ | = പിന്നെ |
| വായും | = വായുവിനോടു് |
| ഹേ വായോ | = അല്ലയോ വായോ! |
| ഏതത് | = ഇതിനെ |

| | |
|---|---|
| ഏതത് കിം യക്ഷമിതി | = ഇതെന്തൊരു ഭൂതമാണെന്നു് |
| വിജാനീഹി | = അറിയുക. |
| ഇതി | = എന്നുപറഞ്ഞു. |
| തഥാ ഇതി | = അങ്ങനെ ആകട്ടെ എന്നു് |
| തദ് അഭ്യദ്രവത് | = അതിനെ അഭിദ്രവിച്ചു = വായു അതിനു നേരേചെന്നു. |
| കഃ അസി ഇതി | = നീ ആരാണെന്നു്. |
| തം അഭ്യവദത് | = അവനോടു ബ്രഹ്മം ചോദിച്ചു. |
| അഹം | = ഞാൻ. |
| വായുഃ വൈ അസ്മി ഇതി | = വായുവെന്നു പ്രസിദ്ധനാണെന്നും |
| അഹം | = ഞാൻ |
| മാതരിശ്വാ വൈ അസ്മി | = മാതരിശ്വാവെന്നു പ്രസിദ്ധനാണു് |
| ഇതി | = എന്നും |
| അബ്രവീത് | = പറഞ്ഞു = വായു ഉത്തരം പറഞ്ഞു. |

ഭാ—വായുവിനോടുപറഞ്ഞു എന്നു മുതലായ ഭാഗത്തിന്റെ അർത്ഥം മുമ്പു അഗ്നിയോടു പറഞ്ഞു, ഇത്യാദി ഭാഗത്തിന്റെ അർത്ഥംപോലെതന്നെ. മാതാവിൽ (ആകാശത്തിൽ) ശ്വയനം ചെയ്യുന്നവൻ (ഗമിക്കുന്നവൻ) ആണു മാതരിശ്വാവു്.

മന്ത്രം—തസ്മിംസ്ത്വയി കിം വീര്യമി-
ത്യപീദം സർവമാദദീയ യദിദം പൃഥിവ്യാമിതി. 9

തസ്മൈ തൃണം നിദധാവേതദാദത്സ്വേതി
തദുപപ്രേയായ സർവജവേന തന്ന ശശാകാ∫ ∫ദാതും
സ തത ഏവ നിവവൃതേ
നൈതദശകം വിജ്ഞാതും കിമേതദ്യക്ഷമിതി. 10

| | |
|---|---|
| ഭാ—തസ്മിൻ ത്വയി | = അങ്ങനെ ഉള്ള നിന്നിൽ |
| കി വീര്യം | = എന്തു സാമർത്ഥ്യമാണുള്ളതു്? |

| | |
|---|---|
| ഇതി | = എന്നു ബ്രഹ്മം ചോദിച്ചു. |
| പൃഥിവ്യാംയദിദം | = പൃഥിവിയിൽ എന്തെല്ലാം ഉണ്ടോ |
| ഇദം സർവം അപി | = ഇതിനെ എല്ലാത്തിനേയും |
| ആദദീയ | = എനിക്കു എടുക്കുവാൻ കഴിയും |
| ഇതി | = എന്നു (വായു ഉത്തരം പറഞ്ഞു.) |
| തസ്മൈ | = അവന്ന്=ആ വായുവിൻെറ മുമ്പിൽ |
| ഏതത് ആദത്സ്വ | = ഇതിനെ എടുക്കുക |
| ഇതി | = എന്നുപറഞ്ഞു് |
| തൃണം നിദധൌ | = പുല്ലു് ഇട്ടുകൊടുത്തു. |
| സർവജവേന | = സർവവേഗത്തോടുംകൂടി |
| തത്ഉപപ്രേയായ | = (വായു) അതിൻെറ അടുക്കൽ എത്തി |
| തത് ആദാതും | = അതിനെ എടുക്കുന്നതിനു് |
| ന ശശാക | = ശക്തനായില്ല. |
| സഃ | = അവൻ=ആ വായു |
| തതഃ ഏവ | = അപ്പോഠംതന്നെ |
| നിവവൃതേ | = മടങ്ങിപ്പോന്നു. |
| ഏതത് യക്ഷം | = ഈ ഭൂതം |
| കിം ഇതി | = എന്താണെന്നു് |
| ഏതത് വിജ്ഞാതും | = ഇതിനെ സൂക്ഷ്മമായി അറിയുന്നതിനു് |
| ന അശകം | = എനിക്കു കഴിഞ്ഞില്ല. |
| ഇതി | = എന്നു് ദേവന്മാരെ അറിയിക്കയും ചെയ്തു. |

ഭാ—'പൃഥിവിയിലുള്ളതു മുഴുവൻ' ഇത്യാദിഭാഗത്തിൻെറ അർത്ഥം മുൻപറഞ്ഞതുപോലെതന്നെ.

മന്ത്രം—അഥേന്ദ്രമബ്രുവൻ മഘവന്നേതദ്വിജാനീഹി
കിമേതദ്യക്ഷമിതി തഥേതി തദഭ്യദ്രവത്തസ്മാത്തി
രോദധേ. 11

| | |
|---|---|
| അഥ | = അനന്തരം = വായു മടങ്ങിവന്നു തനിക്കു സാധിക്കയില്ലെന്നു പറഞ്ഞതിൻെറ ശേഷം |

| | | |
|---|---|---|
| ഇന്ദ്രം | = | ഇന്ദ്രനോടു് |
| മഘവൻ | = | മഘവാവേ! |
| ഏതത് | = | ഇക്കാണുന്ന |
| യക്ഷം | = | പൂജ്യം |
| കിം ഇതി | = | എന്താണെന്നു് |
| വിജാനീഹി | = | അറിയുക = വ്യക്തമായി അറിയുക |
| ഇതി | = | എന്നു് |
| അബ്രുവൻ | = | പറഞ്ഞു = ദേവന്മാർ പറഞ്ഞു. |
| തഥാ ഇതി | = | അങ്ങനെ ആകട്ടെ എന്നു് |
| തത് അഭ്യദ്രവത് | = | അതിനുനേരേചെന്നു |
| തസ്മാത് | = | അവനിൽനിന്നു് = ഇന്ദ്രനിൽ നിന്നു് |
| തിരോദധേ | = | തിരോധാനംചെയ്തു = ആ ബ്രഹ്മം മറഞ്ഞു. |

ഭാഷ്യം:—'അനന്തരം ഇന്ദ്രനോടു പറഞ്ഞു' എന്നു മുതലായ ഭാഗത്തിന്റെ അർത്ഥം മുൻപറഞ്ഞതുപോലെതന്നെ. ഇന്ദ്രൻ എന്ന വാക്കിനു പരമേശ്വരൻ എന്നും മഘവാൻ എന്നതിനു ബലവാൻ എന്നുമാണർത്ഥം. അദ്ദേഹം ബ്രഹ്മത്തിന്റെ അടുക്കൽ ചെന്നപ്പോൾ ആ ബ്രഹ്മം ഇന്ദ്രനിൽനിന്നു മറഞ്ഞുകളഞ്ഞു. താൻ ഇന്ദ്രനാണെന്നുള്ള (തനിക്കു പരമേശ്വരത്വമുണ്ടെന്നുള്ള) ഇന്ദ്രന്റെ അഭിമാനത്തെ തീരെ നീക്കണമെന്നുവച്ചിട്ടാണു് ബ്രഹ്മം ഇന്ദ്രനോടു സംഭാഷണംപോലും ചെയ്യാതിരുന്നതു്. 11

മന്ത്രം:—സ തസ്മിന്നേവാ ∫ ∫ കാശേ സ്ത്രിയമാജഗാമ
ബഹുശോഭമാനാമുമാംഹൈമവതീം
താം ഹോവാച കിമേതദ്യക്ഷമിതി. 12

| | | |
|---|---|---|
| സഃ | = | അവൻ = ഇന്ദ്രൻ |
| തസ്മിൻ ആകാശേ ഏവ | = | ആ ആകാശത്തിൽതന്നെ = ബ്രഹ്മം മറഞ്ഞ സമയം താൻ നിന്നിരുന്ന ആകാശപ്രദേശത്തിൽതന്നെ |

| | |
|---|---|
| ഹൈമവതീം | = ഹേമാഭരണങ്ങളോടുകൂടിയവളെപ്പോലെ |
| ബഹുശോഭമാനാം | = ഏററവും ശോഭിക്കുന്ന |
| ഉമാം സ്ത്രീയം | = ഉമാരൂപിണിയായ വിദ്യയെ = സ്ത്രീ രൂപിണിയായ വിദ്യയെ |
| ആജഗാമ | = ആഗമിച്ചു=സമീപിച്ചു. |
| താം | = അവളോട് = ആ ഉമയോട് |
| ഏതത് യക്ഷം | = ഈ ഭൂതം |
| കിം ഇതി | = എന്താണെന്നു |
| ഉവാച ഹ | = ചോദിച്ചുപോൽ. |

ഭാ:—ആ ഭൂതം ഏതു് ആകാശപ്രദേശത്തിൽ പ്രത്യക്ഷനായിട്ടു മറയുകയും ആ സമയത്തു താൻ ഏതു് ആകാശപ്രദേശത്തിൽ സ്ഥിതിചെയ്കയുംചെയ്തുവോ, ആ ആകാശത്തിൽ ത്തന്നെ ഇന്ദ്രൻ ആ ഭൂതം എന്താണെന്നു ചിന്തിച്ചുകൊണ്ടു നിന്നു. അഗ്നി മുതലായവരെപ്പോലെ തിരിച്ചുപോയില്ല. അപ്പോൾ ഇന്ദ്രനു് യക്ഷനിൽ ഉള്ള ഭക്തി അറിഞ്ഞു വിദ്യ ഒരു സ്ത്രീയുടെ രൂപത്തിൽ അദ്ദേഹത്തിനു പ്രത്യക്ഷപ്പെട്ടു. ഇന്ദ്രൻ എല്ലാററിലും ശോഭയേറിയവയിൽ ശോഭയേറിയവളും സ്വർണ്ണാഭരണങ്ങൾ അണിഞ്ഞിരിക്കുന്നതുപോലെ ഇരിക്കുന്നവളുമായ അവളോടു, സ്വരൂപം കാണിച്ചു മറഞ്ഞതു് എന്തൊരു ഭൂതമാണെന്നു ചോദിച്ചു. ഉമ എന്നതിനു പാർവതി എന്നും ഹൈമവതി എന്നതിനു ഹിമവൽപുത്രി എന്നും അർത്ഥംവച്ചുകൊണ്ടു്, പാർവതി എപ്പോഴും സർവജ്ഞനായ ഈശ്വരനോടുകൂടി ഇരിക്കുന്നവളാകയാൽ തന്റെ സംശയംതീർപ്പാൻ കഴിയുന്നവളാണെന്നു കരുതി ഇന്ദ്രൻ ആ ദേവിയുടെ അടുക്കൽച്ചെന്നു് ആ ഭൂതം എന്തായിരുന്നു എന്നു ചോദിച്ചു എന്നും അർത്ഥം പറയാം.

മൂന്നാംഖണ്ഡം കഴിഞ്ഞു.

മന്ത്രം:—സാ ബ്രഹ്മേതി ഹോവാച ബ്രഹ്മണോ വാ ഏതദ്വിജയേ മഹീയദ്ധ്വമിതി തതോ ഹൈവ വിദാംചകാര ബ്രഹ്മേതി. 1

| | |
|---|---|
| സാ | = അവൾ = ആ സ്ത്രീരൂപിണിയായ വിദ്യ, |
| ബ്രഹ്മ ഇതി | = ബ്രഹ്മമാണെന്നും = പ്രത്യക്ഷമായി മറഞ്ഞ ആ ഭൂതം ബ്രഹ്മമാണെന്നും |
| ബ്രഹ്മണഃ വൈ | = ബ്രഹ്മത്തിന്റെ = ഈശ്വരന്റെ തന്നെ |
| വിജയേ | = വിജയത്തിൽ ആണു് |
| ഏതത് മഹീയദ്ധ്വം ഇതി | = ഇങ്ങനെ നിങ്ങൾ മാഹാത്മ്യത്തെ പ്രാപിച്ചിരിക്കുന്നതെന്നും |
| ഉവാച ഹ | = പറഞ്ഞപ്പോൾ, |
| തതഃ ഏവ ഹ | = അതിൽനിന്നു തന്നെയാണപ്പോൾ = ആ വാക്യത്തിൽനിന്നുതന്നെയാണപ്പോൾ |
| ബ്രഹ്മ ഇതി | = പ്രത്യക്ഷമായി മറഞ്ഞ രൂപം ബ്രഹ്മമാണെന്നു് |
| വിദാംചകാര | = അറിഞ്ഞതു്. |

ഭാഷ്യം—"പ്രത്യക്ഷമായി മറഞ്ഞ ആ രൂപം ബ്രഹ്മമാണു്; അദ്ദേഹംതന്നെയാണു് അസുരന്മാരെ ജയിച്ചതു്; നിങ്ങൾ അതിനു നിമിത്തമായിത്തീർന്നതേയുള്ളു; അദ്ദേഹത്തിന്റെ വിജയത്തിൽ ആണു് നിങ്ങൾ മാഹാത്മ്യത്തെ പ്രാപിച്ചിരിക്കുന്നതു്. ഈ വിജയവും അതുകൊണ്ടുണ്ടായ മഹിമാവും നമ്മുടേതന്നെയാണെന്നുള്ള നിങ്ങളുടെ അഭിമാനം വെറുതെയാണു്" എന്നു് ആ സ്ത്രീരൂപിണിയായ വിദ്യ ഇന്ദ്രനോടു പറഞ്ഞുപോൽ. അതുകൊണ്ടുതന്നെയാണത്രേ ആ രൂപം ബ്രഹ്മമാണെന്നു ഇന്ദ്രൻ അറിഞ്ഞതു്. അല്ലാതെ തനിയേ അല്ല.

മന്ത്രം:—തസ്മാദ്വാ ഏതേ ദേവാ അതിതരാമിവാന്യാൻ ദേവാൻ യദഗ്നിർവായുരിന്ദ്രസ്തേഹ്യേനന്നേദിഷ്ഠം പസ്പൃശുസ്തേഹ്യേനൽ പ്രഥമോ വിദാംചകാര ബ്രഹ്മേതി. 2

| | | |
|---|---|---|
| അഗ്നിഃ വായുഃ ഇന്ദ്രഃ | = | അഗ്നി, വായു, ഇന്ദ്രൻ |
| ഏതേ ദേവാഃ | = | ഈ ദേവന്മാർ |
| അന്യാൻ ദേവാൻ | = | മററുദേവന്മാരെ |
| അതിതരാം ഇവ | = | അതിശയിച്ചതന്നെ ഇരിക്കുന്നു = ശക്തി, ഗുണം മുതലായ മഹാഭാഗ്യങ്ങളെക്കൊണ്ടു കടന്നു നിൽക്കുന്നു. |
| ഇതി യത് | = | എന്നുള്ളതു് |
| തസ്മാൽ വൈ | = | അതുകൊണ്ടാണു് = താഴെപ്പറയുന്ന കാരണംകൊണ്ടാണു്. |
| തേഹി | = | അവരാണല്ലോ = അഗ്നിയും വായുവും ഇന്ദ്രനുമാണല്ലോ |
| നേദിഷ്ഠം | = | സമീപസ്ഥമായ |
| ഏനത് | = | ഇതിനെ = ഈ ബ്രഹ്മത്തെ |
| പസ്പൃശുഃ | = | സ്പർശിച്ചതു് |
| തേഹി | = | അവരാണല്ലോ |
| ഏതൽ | = | ഇതിനെ |
| പ്രഥമഃ | = | പ്രഥമന്മാരായിട്ടു് = ആദ്യമായിട്ടു് |
| ബ്രഹ്മ ഇതി | = | ബ്രഹ്മമാണെന്നു് |
| വിദാംചകാര | = | അറിഞ്ഞതു്. |

ഭാഷ്യം—അഗ്നി, വായു, ഇന്ദ്രൻ ഈ ദേവന്മാക്കു്, ശക്തി ഗുണം മുതലായ മഹാഭാഗ്യങ്ങൾ മററു ദേവന്മാരെക്കാൾ കൂടുതലായിരിക്കുന്നതിനു കാരണം അവർ സമീപത്തിൽച്ചെന്നു ബ്രഹ്മത്തെ തൊട്ടു എന്നുള്ളതും, ഒന്നാമതായി ഇതു ബ്രഹ്മമെന്നറിഞ്ഞു എന്നുള്ളതുമാണു്. ബ്രഹ്മത്തോടു സംവാദാദികൾ ചെയ്തതു് അവരാണല്ലോ.

മന്ത്രം—തസ്മാദ്വാ ഇന്ദ്രോ ʃ തിതരാമിവാന്യാൻ ദേവാൻ
സഹ്യേനന്നേദിഷ്ഠം പസ്പർശ സ ഹ്യേനൽ
പ്രഥമോ വിദാഞ്ചകാര ബ്രഹ്മേതി. 3

| | | |
|---|---|---|
| തസ്മാൽ വൈ | = | അതുകൊണ്ടുതന്നെ = താഴെ പറയുന്ന കാരണംകൊണ്ടുതന്നെ |

ഇന്ദ്രഃ = ഇന്ദ്രൻ
അന്യാൻ ദേവാൻ = മററു ദേവന്മാരെ = അഗ്നി മുതലായ ദേവന്മാരെ
അതിതരാം ഇവ = ഐശ്വര്യാദി ഗുണങ്ങളിൽ കടന്നു നിൽക്കുന്നു.
സഃ ഹി = അവൻ ആണല്ലോ = ഇന്ദ്രൻ ആണല്ലോ
നേദിഷ്ഠം ഏനത് = സമീപസ്ഥമായ ഈ ബ്രഹ്മത്തെ
പസ്പർശ = സ്പർശിച്ചതു്.
സഃ ഹി = അവൻ ആണല്ലോ
പ്രഥമഃ = പ്രഥമനായിട്ടു് = ഒന്നാമതായിട്ടു്
ഏനത് ബ്രഹ്മ ഇതി = ഇതു ബ്രഹ്മമാണെന്നു്
വിദാം ചകാര = അറിഞ്ഞതു്.

ഭാ:—ബ്രഹ്മത്തെ അടുക്കൽച്ചെന്നു തൊടുകയും ആദ്യമായി ഇതു ബ്രഹ്മമാണെന്നറിയുകയും ചെയ്തതുകൊണ്ടാണു് ഇന്ദ്രനു് അഗ്നി മുതലായ മററു ദേവന്മാരെക്കാൾ കൂടുതൽ ഐശ്വര്യാദിഗുണങ്ങൾ സിദ്ധിച്ചിരിക്കുന്നതു്.

അഗ്നിയും വായുവും ഇന്ദ്രൻ പറഞ്ഞാണ ബ്രഹ്മത്തെ അറിഞ്ഞതു് ഇന്ദ്രൻ ഉമാവാക്യത്തിൽനിന്നു് ആദ്യമേ അറിഞ്ഞു. അതാണു് അഗ്ന്യാദികളിൽത്തന്നെയും ഇന്ദ്രനു് ഐശ്വര്യാദിഗുണങ്ങൾ ഉണ്ടായതു്.

മന്ത്രം—തസ്യൈഷ ആദേശോ യദേതദ്വിദ്യുതോ വ്യദ്യുതദാ
ഇതീന്ന്യമീമിഷദാ ഇത്യധിദൈവതം. 4

യത് ഏതത് = പ്രസിദ്ധമായിട്ടുള്ള
വിദ്യുതഃ = വിദ്യുത്തിൻെറ = മിന്നലിൻെറ
വ്യദ്യുതത് ആ ഇത് = വിദ്യോതനംപോലെയും = മിന്നൽ പോലെയും
ന്യമീമിഷൽ ആ ഇത് = നിമേഷം ചെയ്തതുപോലെയും = കണ്ണടയ്ക്കുന്നതുപോലെയും
ഇതി ഏഷഃ = എന്നിങ്ങനെ ആകുന്നു
ബ്രഹ്മണഃ = ബ്രഹ്മത്തിൻെറ
ആദേശഃ = ആദേശം = ഉപമകൊണ്ടുള്ള ഉപദേശം

ഇതി അധിദൈവതം = ഇങ്ങനെ അധിദൈവതമായിട്ടുള്ളതു് = ബ്രഹ്മത്തിനു ദേവതാവിഷയമായിട്ടുള്ള ഉപമ ഇങ്ങനെയാണു്.

ഭാ:—ബ്രഹ്മത്തിനു അധിദൈവതമായും അദ്ധ്യാത്മമായും ഉപദേശമുണ്ടു്. അവയിൽ അധിദൈവതമായിട്ടുള്ള ഉപദേശത്തെ ഉപമകൊണ്ടു കാണിക്കുന്നു:—മിന്നൽമിന്നിയതുപോലെയും കണ്ണു ചിമ്മിയതുപോലെയും ആണു് ആ ബ്രഹ്മം. മിന്നലിന്റെ പ്രകാശം ഒരേസമയത്തുതന്നെ ലോകംമുഴുവൻ വ്യാപിക്കുന്നതാണല്ലോ. അതുപോലെ സർവത്ര വ്യാപിക്കുന്ന നിരതിശയമായ ജ്യോതിസ്സാകുന്ന സ്വരൂപത്തോടുകൂടിയതും കണ്ണടയ്ക്കുന്നതുപോലെ അത്ര വേഗത്തിലും യാതൊരു പ്രതിബന്ധവുംകൂടാതെയും സകലവും സൃഷ്ടിക്കയും മററും ചെയ്യുന്നതും പരമൈശ്വര്യത്തോടുകൂടിയതുമാണു് ബ്രഹ്മമെന്നു സാരം.

'വിദ്യുതഃ വ്യദ്യുതത്' എന്നതിൽ 'വിദ്യുതഃ' എന്നതു പഞ്ചമിയാണെന്നു വച്ചുന്നപക്ഷം 'വിദ്യുത്തിൽനിന്നു പ്രകാശിച്ചു' എന്നാണു് അർത്ഥം വരിക. അതു ചേരുന്നതല്ല; എന്തെന്നാൽ, ബ്രഹ്മം സ്വയംജ്യോതിസ്സാണു്; അതുകൊണ്ടു മററൊന്നിൽനിന്നാണു് അതിനു പ്രകാശമെന്നു വരാൻ പാടില്ല. 'വിദ്യുതഃ' എന്നതു ഷഷ്ഠിയെന്നു വിചാരിക്കുന്നതായാൽ വിദ്യുത്തിനെ സംബന്ധിച്ച വിദ്യോതനംചെയ്തു എന്നർത്ഥമാകും. അതും ശരിയല്ല. ഒന്നിന്റെ വിദ്യോതനം മററൊന്നുചെയ്തു എന്നതു ചേരുന്നതല്ല. ഇങ്ങനെ യഥാശ്രുതമായ അർത്ഥം പറഞ്ഞാൽ പോരാത്തതിനാൽ 'വ്യദ്യുതത്' എന്നതിനു 'വിദ്യോതനം' എന്നു് അർത്ഥം കല്പിക്കുന്നു. 'ആ' എന്നതു ഉപമാർത്ഥത്തിലുള്ള പദമാണു്. വിദ്യുത്തിന്റെ വിദ്യോതനംപോലെ എന്നു് അർത്ഥം. 'യഥാ സകൃദ്വിദ്യുതം' (ഒരു തവണ മിന്നൽമിന്നിയതുപോലെ) എന്നു വേറെ ശ്രുതിയിലും കാണുന്നുണ്ടു്. 'മിന്നൽപോലെ ബ്രഹ്മം ഒരു പ്രാവശ്യം ദേവന്മാർക്കു പ്രത്യക്ഷപ്പെട്ടു മറകയാണല്ലോ ചെയ്തതു്. അല്ലെങ്കിൽ, 'തേജഃ' എന്ന പദം അധ്യാഹരിച്ചു്, വിദ്യുത്തിന്റെ തേജസ്സു വിദ്യോതിച്ചതുപോലെ എന്നു്

അർത്ഥം പറയാം. 'ഇതി' എന്നതു 'ഇത്യേഷ ആദേശഃ' എന്നുള്ള പ്രതിനിർദ്ദേശത്തിനുവേണ്ടിയാണു്. 'ഇത്'' എന്നതിനു 'ഉം' എന്ന സമുച്ചയമാണു് അർത്ഥം. ആദ്യം ഒരുപമ പറഞ്ഞു. രണ്ടാമത്തെ ഉപമയാണു് 'ന്യമീമിഷൽ ആ' എന്നതു്. അതിനു് 'നിമേഷിപ്പിച്ചതുപോലെ' എന്നുള്ള ഹേത്വർത്ഥമല്ല, 'നിമേഷിച്ചതുപോലെ' എന്നുള്ള കേവലാർത്ഥമാണു വിവക്ഷിച്ചിരിക്കുന്നതു്; കണ്ണടച്ചതുപോലെ എന്നു സാരം. ഇവിടെയും 'ആ' എന്നതിനു 'പോലെ' എന്നുതന്നെയാണു് അർത്ഥം. ചക്ഷുസ്സിനു അതിന്റെ വിഷയത്തിനുനേർക്കുള്ള കാഴ്ച മറയുന്നതുപോലെയും എന്നു സാരം. 'ഇത്യധിദൈവതം' എന്നതിനു്, ദേവതാവിഷയകമായ ഉപമാനപ്രദർശനം എന്നർത്ഥം.

മന്ത്രം—അഥാദ്ധ്യാത്മം യദേതദ്ഗച്ഛതീവ ച മനോഽനേന
ചൈതദുപസ്മരത്യഭീക്ഷ്ണം സങ്കല്പഃ. 5

| | |
|---|---|
| അഥ | = അനന്തരം = അധിദൈവതമായ ഉപദേശം പറഞ്ഞതിന്റെശേഷം |
| അദ്ധ്യാത്മം | = പ്രത്യഗാത്മവിഷയമായ ഉപദേശം (പറയുന്നു) |
| മനഃ | = മനസ്സ് |
| ഏതത് | = ഇതിനെ = ഈ ബ്രഹ്മത്തെ |
| ഗച്ഛതിഇവച | = ഗമിക്കുന്നതുപോലെയിരിക്കുന്നതും = വിഷയീകരിക്കു (അറിയു) ന്നതു പോലെ ഇരിക്കുന്നതും |
| അനേന | = ഇതുകൊണ്ടു് = ഈ മനസ്സുകൊണ്ടു് |
| ഏതത് | = ഇതിനെ = ഈ ബ്രഹ്മത്തെ |
| ഉപസ്മരതി | = ഉപസ്മരിക്കുന്നതും = സാധകൻ അടുത്തു സ്മരിക്കുന്നതും |
| അഭീക്ഷ്ണം | = കൂടെക്കൂടെയുള്ള (വീണ്ടും വീണ്ടുമുള്ള) |
| സങ്കല്പഃ | = സങ്കല്പവും = മനസ്സിനുള്ള ബ്രഹ്മവിഷയമായ സങ്കല്പവും |
| യത് | = യാതൊന്നോ; ഇതാണു ബ്രഹ്മത്തിന്റെ അധ്യാത്മമായ ഉപദേശം. |

ഭാഷ്യം—അനന്തരം ബ്രഹ്മത്തിന്റെ അദ്ധ്യാത്മമായ ഉപദേശത്തെ പറയുന്നു:—പറഞ്ഞുവന്ന ജ്യോതിഃസ്വരൂപമായ ബ്രഹ്മത്തിനുനേർക്ക് എന്റെ മനസ്സ് എപ്പോഴും പൊയ്ക്കൊണ്ടിരിക്കുന്നു എന്നു വിചാരിക്കയും മനസ്സുകൊണ്ടു സ്മരിക്കയും വീണ്ടും വീണ്ടും സങ്കല്പിക്കയും ചെയ്യുന്നവനു് അന്തര്യാമിയായ ബ്രഹ്മം വെളിപ്പെടുന്നതാണു്: ഇതാണു് അദ്ധ്യാത്മമായ ഉപദേശം. മിന്നൽമിന്നുന്നതുപോലെ വളരെ വേഗത്തിൽ പ്രകാശിക്കുന്ന സ്വഭാവത്തോടുകൂടിയതു് അധിദൈവതവും, മനസ്സിന്റെ പ്രത്യയങ്ങളോടൊരുമിച്ച് വ്യക്തമാകുന്ന സ്വഭാവത്തോടുകൂടിയതു് അധ്യാത്മവുമാണെന്നു സാരം. ഇങ്ങനെ ഉപദേശിച്ചാലല്ലാതെ മന്ദബുദ്ധികൾക്കു ബ്രഹ്മത്തെ മനസ്സിലാക്കുവാൻ സാധിക്കയില്ല, എന്നതുകൊണ്ടാണു് ഇപ്രകാരമുള്ള ആദേശോപദേശം പറഞ്ഞതു്. നിരുപാധികമായ ബ്രഹ്മത്തെ മന്ദബുദ്ധികൾക്കു ഗ്രഹിക്കുവാൻതക്കവണ്ണം ഉപദേശിപ്പാനും ഉപാസിപ്പാനും വിഷമമാണെന്നു സാരം.

മന്ത്രം—തദ്ധ തദ്വനം നാമ തദ്വനമിത്യുപാസിതവ്യം, സ യ
ഏതദേവം വേദാഭിഹൈനം സർവാണി ഭൂതാനി
സംവാഞ്ഛന്തി. 6

| | |
|---|---|
| തൽ ഹ | = അതത്രേ |
| തദ്വനം നാമ | = തദ്വനമെന്നു പ്രസിദ്ധമായിട്ടുള്ളതു് = എല്ലാ പ്രാണികൾക്കും അന്തരാത്മാവായതിനാൽ ഭജിക്കപ്പെടേണ്ടതെന്നുള്ള അർത്ഥത്തിൽ 'തദ്വനം' എന്നു പ്രസിദ്ധമായിട്ടുള്ളതു്. |
| തദ്വനം ഇതി | = തദ്വനം, എന്നു് = അതിന്റെ ഗുണത്തെക്കാണിക്കുന്ന 'തദ്വനം' എന്ന പേരിൽ |
| ഉപാസിതവ്യം | = ഉപാസിക്കപ്പെടേണ്ടതാകുന്നു = ചിന്തിക്കപ്പെടേണ്ടതാകുന്നു. |
| സയഃ | = ആരൊരുവൻ |
| ഏതൽ | = പറഞ്ഞപ്രകാരമുള്ള ഈ ബ്രഹ്മത്തെ |

| | |
|---|---|
| ഏവം | = ഇപ്രകാരം = ഇപ്പറഞ്ഞ ഗുണത്തോടു കൂടിയതായി |
| വേദ | = അറിയുന്നവോ = ഉപാസിക്കുന്നവോ |
| ഏനം | = ഇവനെ = ഈ ഉപാസകനെ |
| സർവാണി ഭൂതാനി | = എല്ലാ ഭൂതങ്ങളും |
| അഭിസംവാഞ്ഛന്തി ഹ | = പ്രാർത്ഥിക്കതന്നെ ചെയ്യുന്നു = ബ്രഹ്മത്തെ എങ്ങനെയോ അതു പോലെ അവനെയും ഭൂതങ്ങൾ എല്ലാം പ്രാർത്ഥിക്കും (സ്നേഹിക്കും) |

ഭാഷ്യം—ആ ബ്രഹ്മം 'തദ്വന' മെന്നു പ്രസിദ്ധപ്പെട്ടിരിക്കുന്നു. ആ പേരിന്റെ അർത്ഥം 'തസ്യ വനം' (അതിന്നു വനമായിട്ടുള്ളതു്) എന്ന അർത്ഥത്തിലാണു്. അതു് എന്നാൽ എല്ലാ ജീവവർഗ്ഗവുമാണു്. 'വനം' എന്നാൽ വനനം ചെയ്യപ്പെടേണ്ടതു് = ഭജിക്കപ്പെടേണ്ടതാകുന്നു. ഇങ്ങനെ 'തദ്വനം' എന്നതിനു് സർവപ്രാണിവർഗ്ഗത്തിനും ഭജിക്കപ്പെടേണ്ട വസ്തു എന്നർത്ഥം. ആ വസ്തുവാണു ബ്രഹ്മം. അതേപേരിൽ ആ ഗുണത്തോടുകൂടിത്തന്നെ അതിനെ ചിന്തിക്കേണ്ടതുമാണു്. ഇപ്രകാരം ഉപാസിക്കുന്നവനെ ബ്രഹ്മത്തെപ്പോലെതന്നെ എല്ലാ ഭൂതങ്ങളും സ്നേഹിക്കുമെന്നതു തീർച്ചതന്നെ.

മന്ത്രം—ഉപനിഷദം ഭോ ബ്രൂഹീത്യുക്താ ത ഉപനിഷദ്-
ബ്രാഹ്മീം വാവ ത ഉപനിഷദമബ്രൂമേതി. 7

| | |
|---|---|
| ഭോ ഉപനിഷദം ബ്രൂഹി | = അല്ലയോ ഭഗവാനേ! രഹസ്യവും ചിന്തിപ്പാനുള്ളതുമായ ഉപനിഷത്തിനെ എനിക്കുപദേശിക്കേണമേ! |
| ഇതി | = എന്നു ശിഷ്യൻ പറഞ്ഞപ്പോൾ |
| തേ | = നിനക്കു് |
| ഉപനിഷത് ഉക്താ | = ഉപനിഷത്തു് ഉക്തയായി = നിനക്കു് ഉപനിഷത്തു പറഞ്ഞുതന്നുകഴിഞ്ഞു. |
| ബ്രാഹ്മീം ഉപനിഷദം വാവ | = പരമാത്മവിഷയമായിട്ടുള്ള ഉപനിഷത്തിനെത്തന്നെയാണു് |

| | |
|---|---|
| തേ അബ്രൂമ | = നിനക്കുപദേശിച്ചതു്. |
| ഇതി | = എന്നു് ഗുരു പറഞ്ഞു. |

ഭാഷ്യം—ഈ ഉപദേശങ്ങടം കേട്ടിട്ടു ശിഷ്യൻ പിന്നെയും ആചാര്യനോടു് എനിക്കു രഹസ്യവും ചിന്തിപ്പാനുള്ളതുമായ ഉപനിഷത്തിനെ ഉപദേശിച്ചുതരണമെന്നു പ്രാർത്ഥിച്ചു. അതു കേട്ടു് ആചാര്യൻ 'പരബ്രഹ്മവിഷയകമായ ഉപനിഷത്തു തന്നെയാണു് നിനക്കു് ഉപദേശിച്ചുതന്നതു്'' എന്നുപറഞ്ഞു. മുമ്പുപദേശിച്ചതെല്ലാം പരമാത്മവിഷയകമാണല്ലോ. 'വാവ' എന്നതു 'തന്നെ' എന്ന അർത്ഥത്തിലുള്ളതാണു്.

'ആകട്ടെ, പരമാത്മവിഷയകമായ ഉപനിഷത്തിനെ കേട്ടുകഴിഞ്ഞതിൻെറ ശേഷവും, ഉപനിഷത്തിനെ ഉപദേശിച്ചാലും!' എന്നു ചോദിക്കുന്ന ശിഷ്യൻെറ അഭിപ്രായം എന്താണു്? കേട്ടുകഴിഞ്ഞ കാര്യംതന്നെയാണു വീണ്ടും ചോദിക്കുന്നതെങ്കിൽ പിഷ്ടപേഷണംപോലെ ചോദ്യം പുനരുക്തമായും പ്രയോജനമില്ലാത്തതായും തീരും. പറഞ്ഞതിനുശേഷം ഇനിയും പറയാനുള്ളതുകൊണ്ടാണു ചോദിച്ചതെങ്കിൽ 'പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി' എന്നു ഫലം പറഞ്ഞു് ഉപസംഹരിച്ചതു ശരിയായില്ല. അതിനാൽ പറഞ്ഞുകഴിഞ്ഞ ഉപനിഷത്തിൻെറ ശേഷത്തെപ്പററി ചോദിച്ചു എന്നു വിചാരിപ്പാൻ നിവൃത്തിയില്ല. അതു മുഴുവൻ പറഞ്ഞുകഴിഞ്ഞു. പിന്നെ ചോദിച്ച ആളിൻെറ അഭിപ്രായം എന്താണു്? എന്നാണെങ്കിൽ പറയാം. മുൻപറഞ്ഞ ഉപനിഷത്തുകടംക്കു ഫലസിദ്ധിക്കു അംഗമായിട്ടോ ഒരുമിച്ചു് അനുഷ്ഠിക്കേണ്ടതായോ വേറേ വല്ലതുംകൂടി ആവശ്യമുണ്ടോ? ഇല്ലയോ? ആവശ്യമുണ്ടെങ്കിൽ ആ ആവശ്യമുള്ളതിനെ പ്രതിപാദിക്കുന്ന ഉപനിഷത്തു പറഞ്ഞുതരിക. ആവശ്യമില്ലെങ്കിൽ ഇതിൽ കൂടുതലായി ഒന്നും പറവാനില്ലെന്നു തീർത്തു പറയുക. എന്നാണു ചോദ്യകർത്താവിൻെറ അഭിപ്രായം. 'നിനക്കു് ഉപനിഷത്തുതന്നെയാണു പറഞ്ഞുതന്നതു്'' എന്നു് ആചാര്യൻ ഉറപ്പിച്ചുപറഞ്ഞതു് ഈ ചോദ്യത്തിനനുരൂപമായ ഉത്തരമാണു്.

ആകട്ടെ, ഇനിയും ചിലതു പറയാനുണ്ടെന്നുവച്ചിട്ടല്ലേ 'തസ്യൈ തപോ ദമഃ' ഇത്യാദി പറയുന്നതു്? അതിനാൽ

ഇതു് 'ഇനി യാതൊന്നും പറവാനി'ല്ലെന്നു തീർത്തു പറഞ്ഞ താണെന്നു വിചാരിക്കുവാൻ പാടില്ല; എന്നാണെങ്കിൽ, വാസ്തവംതന്നെ. ഇനിയും ചിലതു പറയാനുള്ളതു് ആചാര്യൻ പറയുന്നുണ്ടു്; എന്നാൽ അതു പറഞ്ഞ ഉപനിഷത്തിന്റെ അംഗമാണെന്നോ അതിനു സഹകാരിയായ വേറേ സാധന ങ്ങളാണെന്നോ ഉള്ള അഭിപ്രായത്തോടുകൂടി അല്ല; ബ്രഹ്മ വിദ്യ ലഭിക്കുന്നതിനുള്ള ഉപായങ്ങളാണെന്നുവച്ചു മാത്ര മാണു്. എന്തെന്നാൽ, വേദങ്ങളോടും വേദാംഗങ്ങളോടും ഒരുമിച്ചാണു് അവയെ പറഞ്ഞിരിക്കുന്നതു്. അതിനാൽ തപോദമാദികളും വേദവേദാംഗങ്ങൾക്കു സമമാണെന്നാണു വിചാരിക്കേണ്ടതു്. വേദങ്ങൾക്കും ശിക്ഷ മുതലായ വേദാം ഗങ്ങൾക്കും ബ്രഹ്മവിദ്യയുടെ അംഗമെന്നോ സഹകാരി സാധനമെന്നോ ഉള്ള നില ഇല്ലല്ലോ.

ഇനിയും ആക്ഷേപമുണ്ടു്:—ഒരുമിച്ചുചേർത്തു പറഞ്ഞു എന്നുള്ളതുകൊണ്ടുമാത്രം തപോദമാദികൾ, വേദങ്ങളെയും വേദാംഗങ്ങളെയുംപോലെ ബ്രഹ്മവിദ്യയ്ക്കു് അംഗങ്ങള ല്ലെന്നു പറയാൻ പാടില്ല. എന്തെന്നാൽ, ഒരുമിച്ചു പറഞ്ഞി രിക്കുന്നവയെത്തന്നെ യോഗ്യതയനുസരിച്ചു വിഭജിച്ചു വിനി യോഗിക്കാറുണ്ടു്. ഉദാഹരണത്തിനു സൂക്തവാകത്തിലുള്ള അനുമന്ത്രണമന്ത്രങ്ങളെ എടുക്കാം. അഗ്നിരിദം ഹവിരജുഷ താവീവൃധതാം മഹോജ്യായോऽകൃത; അഗ്നീഷോമാവിദം ഹവിരജുഷേതാമവീവൃധേതാം മഹോ ജ്യായോऽക്രാതാം" ഇത്യാദി സൂക്തവാകംകൊണ്ടുതന്നെയാണു്, എല്ലാ യാഗ ത്തിന്റെയും അവസാനത്തിൽ ദേവതകളെ അനുമന്ത്രിക്കു ന്നതു്. ഈ സൂക്തവാകത്തിൽ വളരെ ദേവതകളെ പറയുന്നു ണ്ടെങ്കിലും, അതാതു യാഗത്തിൽ വിളിച്ചുവരുത്തിയ ദേവത കളെ വിസർജ്ജിക്കുന്ന (തിരിച്ചയയ്ക്കുന്ന)തിനാണു യോഗ്യത യനുസരിച്ചു സൂക്തവാകത്തെ ഉപയോഗിക്കുന്നതു്. അതു പോലെ ഒരുമിച്ചുപറഞ്ഞിട്ടുള്ളതാണെങ്കിലും, തപസ്സു്, ദമം, കർമ്മം, സത്യം മുതലായവ ബ്രഹ്മവിദ്യയുടെ അംഗങ്ങളോ സഹകാരിസാധനങ്ങളോ ആണെന്നും, വേദങ്ങളും വേദാംഗ ങ്ങളും അർത്ഥങ്ങളെ വെളിപ്പെടുത്തുന്നതിനാൽ കർമ്മത്തിനും ആത്മജ്ഞാനത്തിനും ഉപായങ്ങളാണെന്നും കല്പിക്കാവുന്ന താണു്. അർത്ഥവും സംബന്ധവും ചേർച്ചയും നോക്കിയാൽ, ഈ വിഭാഗംതന്നെയാണു യുക്തമായിട്ടുള്ളതു്. ഇതിനു സമാ

ധാനം പറയാം;—ഈ വിഭാഗം ചേരുന്നതല്ല. എന്തെന്നാൽ നിങ്ങൾ പറയുന്ന യോഗ്യത ഇല്ല. ക്രിയ, കാരകങ്ങൾ, ഫലം എന്നിങ്ങനെയുള്ള ഭേദങ്ങളെ എല്ലാം തിരസ്കരിക്കുന്ന ബ്രഹ്മവിദ്യയ്ക്കു വേറെ അംഗത്തിന്റെ ആവശ്യമോ സഹകാരിസാധനങ്ങളുടെ സംബന്ധമോ ഉണ്ടാവാൻ പാടില്ല; എന്നു മാത്രമല്ല, ബ്രഹ്മവിദ്യയും, അതിന്റെ ഫലമായ മോക്ഷവും എല്ലാവിഷയങ്ങളിലുംനിന്നു വ്യത്യാസപ്പെട്ട അന്തര്യാമിയായ ആത്മാവിൽ പ്രതിഷ്ഠിതങ്ങളാകുന്നതാനും.

"മോക്ഷമിച്ഛൻ സദാ കർമ്മ ത്യജേദേവ സസാധനം
ത്യജതൈവ ഹി തജ്ജ്ഞേയം ത്യക്തുഃ പ്രത്യക് പരം പദം."
(മോക്ഷത്തെ ഇച്ഛിക്കുന്നവൻ എപ്പോഴും കർമ്മങ്ങളേയും അവയുടെ സാധനങ്ങളേയും ത്യജിക്കതന്നെ വേണം. ത്യജിക്കുന്നവനുമാത്രമേ അന്തര്യാമിയായ ആത്മാവിനെ അറിയുവാൻ കഴികയുള്ളു. ത്യക്താവിനുമാത്രമേ പരമമായ പദവും ലഭിക്കയുള്ളു.) അതിനാൽ ജ്ഞാനത്തിനു, കർമ്മങ്ങൾ സഹകാരികളാണെന്നോ കർമ്മശേഷത്തിന്റെ അപേക്ഷയുണ്ടെന്നോ വരാൻ പാടില്ല. അതിനാൽ, സൂക്തവാകാനുമന്ത്രണം പോലെ യോഗ്യതയനുസരിച്ചു വിഭജിക്കണമെന്നു പറഞ്ഞതു ശരിയല്ല; അതുകൊണ്ടു് ചോദ്യത്തിന്റെ ഉത്തരം 'ഇനി ഒന്നും പറയാനില്ല, ഉപനിഷത്തുമുഴവൻ പറഞ്ഞുകഴിഞ്ഞു' എന്നുള്ള അവധാരണാർത്ഥത്തിൽത്തന്നെയാണു്. ഈ പറഞ്ഞിടത്തോളമേ ഉപനിഷത്തുള്ളു. ഇതുകൊണ്ടു മോക്ഷം ലഭിക്കുന്നതിനു മറ്റൊന്നിന്റെ അപേക്ഷയില്ല. എന്നു സാരം.

മന്ത്രം:—തസ്യൈ തപോ ദമഃ കർമ്മേതി പ്രതിഷ്ഠാ
വേദാഃ സർവാങ്ഗാണി സത്യമായതനം. 8

| | |
|---|---|
| തസ്യൈ | = അതിന്നു് = നിനക്കു പറഞ്ഞുതന്ന ബ്രഹ്മ വിഷയമായ ഉപനിഷത്തിനു് |
| തപഃ | = തപസ്സു്=ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സു് ഇവയുടെ സമാധാനം |
| ദമഃ | = ദമം = ഉപശമം |

| | |
|---|---|
| കർമ്മ | = കർമ്മം = അഗ്നിഹോത്രം മുതലായതു് |
| വേദാഃ സർവാങ്ഗാണി | = വേദങ്ങളും അവയുടെ എല്ലാ അങ്ഗങ്ങളും |
| ഇതി | = എന്നിങ്ങനെ ഉള്ളവ |
| പ്രതിഷ്ഠാ | = പ്രതിഷ്ഠയാകുന്നു = പാദങ്ങളാകുന്നു. |
| സത്യം | = സത്യം = വാക്കിനും, മനസ്സിനും, കർമ്മത്തിനും കുടിലതയില്ലായ്മ |
| ആയതനം | = ഇരിപ്പിടമാകുന്നു (അല്ലെങ്കിൽ) |
| തസ്യൈ | = അതിനു് = നിനക്കു പറഞ്ഞുതന്ന ബ്രഹ്മവിഷയമായ ഉപനിഷത്തിനു് |
| തപഃ ദമഃ കർമ്മ ഇതി | = തപസ്സു്, ദമം, കർമ്മം മുതലായതു് |
| പ്രതിഷ്ഠാ | = പാദങ്ങൾ ആകുന്നു. |
| വേദാഃ | = വേദങ്ങൾ = നാലുവേദങ്ങളും അവയുടെ ആറു് അങ്ഗങ്ങളും |
| സർവാങ്ഗാണി | = ശിരസ്സു് മുതലായ മറ്റെല്ലാ അങ്ഗങ്ങളുമാകുന്നു. |

എന്നും അന്വയിക്കാം.

ഭാഷ്യം:—നിനക്കു പറഞ്ഞുതന്ന ബ്രാഹ്മിയായ ഉപനിഷത്തിനെ ലഭിക്കുന്നതിനു തപസ്സു മുതലായവ ഉപായങ്ങളാകുന്നു. തപസ്സു്, ദമം, അഗ്നിഹോത്രാദികർമ്മങ്ങൾ ഇവയാൽ സംസ്കരിക്കപ്പെട്ടവനു സത്വശുദ്ധിയും അതുവഴിയായി തത്വജ്ഞാനത്തിന്റെ ഉല്പത്തിയും കാണുന്നുണ്ടു്. കല്മഷങ്ങൾ തീരാത്തവനു്, ഇന്ദ്രവിരോചനാദികൾക്കെന്നപോലെ, ബ്രഹ്മത്തെ ഉപദേശിച്ചാലും, മനസ്സിലാകാതെപോകയോ, തെറ്റിദ്ധാരണ ഉണ്ടാകയോ ചെയ്യും. അതിനാൽ, ഇജ്ജന്മത്തിലോ മുജ്ജന്മങ്ങളിലോ തപസ്സു മുതലായവകൊണ്ടു സത്വശുദ്ധി വരുത്തിയിട്ടുള്ളവനുമാത്രമേ കേട്ട ഉടനെ ജ്ഞാനമുണ്ടാകയുള്ളു. "യസ്യ ദേവേ പരാഭക്തിര്യഥാദേവേ

ത്ഥാ ഗുരൗ തസ്യൈതേ കഥിതാ ഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ" (ഏതു മഹാത്മാവിന്നു ദേവനിലും അതുപോലെ തന്നെ ഗുരുവിലും പരമമായ ഭക്തിയുണ്ടോ, അവന്നുമാത്രമേ ഇപ്പറഞ്ഞ അർത്ഥങ്ങൾ പ്രകാശിക്കയുള്ളു) എന്നു ശ്രുതിയും, "ജ്ഞാനമുൽപദ്യതേ പുംസാം ക്ഷയാൽ പാപസ്യ കർമ്മണഃ" (പാപകർമ്മം ക്ഷയിക്കുമ്പോൾ പുരുഷന്മാക്കു ജ്ഞാനം ഉണ്ടാകുന്നു.) എന്നു സ്മൃതിയും പറയുന്നു. 'ഇതി' എന്ന ശബ്ദം 'ഇപ്രകാരമുള്ളവ' എന്ന അർത്ഥത്തിലാകയാൽ, ജ്ഞാനോൽപത്തിക്കുപകരിക്കുന്ന, അഭിമാനമില്ലായ്ക, കപടമില്ലായ്മ മുതലായവകൂടി തപസ്സുമുതലായവയുടെ കൂട്ടത്തിൽ ചേർത്തുകൊള്ളണം. മേല്പറഞ്ഞ ഗുണങ്ങൾകൊണ്ടാണു്, മനുഷ്യൻ പാദങ്ങളെക്കൊണ്ടെന്നപോലെ, ബ്രഹ്മവിദ്യ പ്രവർത്തിക്കുന്നതു്. അതുകൊണ്ടു് ആ ഗുണങ്ങൾ ബ്രഹ്മവിദ്യയുടെ പാദങ്ങൾപോലെയാണു്. വേദങ്ങൾ കർമ്മത്തേയും ജ്ഞാനത്തേയും പ്രകാശിപ്പിക്കുന്നതുകൊണ്ടും വേദാംഗങ്ങളായ ശിക്ഷ മുതലായവ അവയെ രക്ഷിക്കുന്നതുകൊണ്ടും അവയെ ബ്രഹ്മവിദ്യയുടെ പ്രതിഷ്ഠയായിപ്പറഞ്ഞു. പ്രതിഷ്ഠ എന്നാൽ നിലനില്പാകുന്നു. അല്ലെങ്കിൽ പ്രതിഷ്ഠ എന്നതിനു പാദങ്ങൾ എന്നർത്ഥം കല്പിച്ചിട്ടു്, തപസ്സുമുതലായവ പാദങ്ങളാണെന്നും വേദങ്ങളും വേദാംഗങ്ങളും ശിരസ്സു മുതലായ മററുള്ള അംഗങ്ങളാണെന്നും പറയാം. ഈ പക്ഷത്തിൽ വേദങ്ങൾ എന്നതിനു വേദങ്ങളും വേദാംഗങ്ങളും എന്നാണു് അർത്ഥം. അംഗിയെ ഗ്രഹിക്കുമ്പോൾ അംഗങ്ങളേയും ഗ്രഹിക്കാതെ കഴികയില്ലല്ലോ. എന്തെന്നാൽ, അംഗിയിലാണല്ലോ അംഗങ്ങൾ സ്ഥിതിചെയ്യുന്നതു്. ഉപനിഷത്തിന്റെ ഇരിപ്പിടം സത്യമാകുന്നു. സത്യം എന്നുവച്ചാൽ, വാക്കു്, മനസ്സു്, പ്രവൃത്തി ഇവയിൽ വ്യാജമോ കൗടില്യമോ ഇല്ലാതിരിക്കയത്രേ. മായാവികളല്ലാത്ത സജ്ജനങ്ങളെയല്ലാതെ, അസുരപ്രകൃതികളായ മായാവികളെ വിദ്യ ആശ്രയിക്കയില്ല. "ന യേഷു ജിഹ്മമനൃതം ന മായാ ച" (ആരിൽ കൗടില്യവും വ്യാജവും മായയും ഇല്ലയോ അവർക്കു (ബ്രഹ്മവിദ്യ സിദ്ധിക്കും) എന്നു ശ്രുതിയുണ്ടു്. അതിനാൽ ആണു സത്യത്തെ ബ്രഹ്മവിദ്യയുടെ ഇരിപ്പിടമായി കല്പിച്ചിരിക്കുന്നതു്. മുമ്പു പ്രതിഷ്ഠയായി പ്പറഞ്ഞ തപസ്സു മുതലായവയിൽ സത്യമുൾപ്പെട്ടിരിക്കെ

അതിനെ വീണ്ടും ബ്രഹ്മവിദ്യയ്ക്കു് ഇരിപ്പിടമാക്കിപ്പറഞ്ഞതു, സത്യം മററുള്ളവയെ ഒക്കെക്കാരം ബ്രഹ്മവിദ്യയ്ക്കു കൂടുതൽ ഉപകരിക്കുമെന്നു കാണിപ്പാൻവേണ്ടിയാകുന്നു്. ''അശ്വമേധസഹസ്രം ച സത്യം ച തുലയാ ധൃതം; അശ്വമേധസഹസ്രാച്ച സത്യമേകം വിശിഷ്യതേ'' (ആയിരം അശ്വമേധത്തേയും സത്യത്തേയും തുലാസിൽ ഇട്ടു തൂക്കിനോക്കിയാൽ ആയിരം അശ്വമേധത്തെക്കാരം സത്യം കൂടുതൽ ഗുരുത്വമുള്ളതായിരിക്കും) എന്നു സ്മൃതിയിൽ പറയുന്നു.

മന്ത്രം—യോ വാ ഏതാമേവം വേദാപഹത്യ പാപ്മാന-
മനന്തേ സ്വർഗ്ഗേ ലോകേജ്യേയേ പ്രതിതിഷ്ഠതി.
പ്രതിതിഷ്ഠതി. 9

| | |
|---|---|
| ഏവം | = ഇപ്രകാരമുള്ള. |
| ഏതാം | = ഇതിനെ=ഈ ബ്രഹ്മവിദ്യയെ |
| യഃ വാ | = യാവനൊരുത്തനാണോ, |
| വേദ | = അറിയുന്നതു് |
| സഃ | = അവൻ |
| പാപ്മാനം | = പാപ്മാവിനെ = പാപത്തെ = അവിദ്യ, കാമം, കർമ്മം ഇവയാകുന്ന സംസാരബീജത്തെ, |
| അപഹത്യ | = അപഹനിച്ചിട്ടു് = നശിപ്പിച്ചുകളഞ്ഞിട്ടു് |
| അനന്തേ | = അനന്തവും = അവസാനമില്ലാത്തതും |
| ജ്യേയേ | = ജ്യേയമായും = എല്ലാററിനെക്കാളും മഹത്തരവുമായ |
| സ്വർഗ്ഗേലോകേ | = സ്വർഗ്ഗമാകുന്ന ലോകത്തിൽ = സുഖസ്വരൂപമായ ബ്രഹ്മത്തിൽ |
| പ്രതിതിഷ്ഠതി | = പ്രതിഷ്ഠിതനായിത്തീരും. |

ഭാഷ്യം—'കേനേഷിതം' ഇത്യാദികൊണ്ടു പറയപ്പെട്ടതും, 'ബ്രഹ്മ ഹി ദേവേഭ്യോ വിജിഗ്യേ' എന്നുംമററും സ്തുതിക്കപ്പെട്ടതും, സർവവിദ്യകരംക്കും ആധാരഭൂതവുമായ ബ്രഹ്മവിദ്യയെ അറിയുന്നവൻ അവിദ്യ, കാമം, കർമ്മം ഇവയാകുന്ന സംസാരബീജത്തെ നശിപ്പിച്ചു്, അവസാനത്തിൽ, അവസാനമില്ലാത്തതും സർവത്തെക്കാളും മഹത്തരവും സുഖ

സ്വരൂപവുമായ സ്വാത്മാവാകുന്ന ബ്രഹ്മത്തിൽ ഉറയ്ക്കും. അവനു വീണ്ടും സംസാരമുണ്ടാകയില്ല.

'അമൃതത്വം ഹി വിന്ദതേ' എന്നു മുമ്പുപറഞ്ഞ ബ്രഹ്മവിദ്യ ഫലത്തെത്തന്നെ ആണ് ഒടുവിൽ പറയുന്നതു്. സ്വർഗ്ഗലോകത്തിനു് അനന്തമെന്ന വിശേഷണമുള്ളതിനാൽ ത്രിവിഷ്ടപമെന്നർത്ഥം പറയാൻ പാടില്ല. ഔപചാരികമായിട്ട് അനന്തശബ്ദം ത്രിവിഷ്ടപത്തിലും പ്രയോഗിക്കാവുന്നതാണെന്നുള്ളതുകൊണ്ടു് ജ്യേയമെന്നു വീണ്ടും വിശേഷണം ചേർത്തിരിക്കുന്നു. ജ്യേയം എന്നതിനു എല്ലാററിലും വലുതെന്നർത്ഥം; അതു സ്വാത്മാവുതന്നെയാണുതാനും.

സഹ നാവവതു സഹ നൗ ഭുനക്തു
സഹവീര്യം കരവാവഹൈ
തേജസ്വി നാവധീതമസ്തു
മാ വിദ്വിഷാവഹൈ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

ഉപനിഷത്തുകളാൽ പ്രതിപാദിക്കപ്പെടുന്ന പരമേശ്വരൻ വിദ്യാസ്വരൂപത്തെ പ്രകാശിപ്പിച്ച്, നമ്മെ രണ്ടുപേരെയും ഒരുമിച്ചുരക്ഷിക്കട്ടെ! അതിൻെറ ഫലത്തെ വെളിപ്പെടുത്തി നമ്മെ രണ്ടുപേരെയും രക്ഷിക്കട്ടെ! വിദ്യകൊണ്ടുള്ള വീര്യം നമുക്കൊരുമിച്ചു സമ്പാദിക്കുമാറാകട്ടെ! നാം പഠിച്ച വിദ്യ വീര്യമുള്ളതായിരിക്കട്ടെ! ഗുരുശിഷ്യന്മാരായ നാം രണ്ടുപേരും തമ്മിൽ ഒരിക്കലും ദ്വേഷിക്കാതിരിക്കട്ടെ!

ആപ്യായന്തു മമാങ്ഗാനി വാക്പ്രാണശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവ്വാണി. സർവം ബ്രഹ്മൗപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാ മാ ബ്രഹ്മ നിരാകരോദനിരാകരണമ ƒസ്ത്വനിരാകരണം മേ ƒസ്തു തദാത്മനി നിരതേ യ ഉപനിഷൽസു ധർമ്മാസ്തേ മയി സന്തു! തേ മയി സന്തു!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

എന്റെ എല്ലാ അംഗങ്ങളും വാക്കും പ്രാണനും ചക്ഷുസ്സും ശ്രോത്രവും ബലവും എല്ലാ ഇന്ദ്രിയങ്ങളും പൂർണ്ണങ്ങളായിത്തീരട്ടെ! ഉപനിഷത്തുകളിൽ പ്രതിപാദിക്കുന്ന ബ്രഹ്മം എനിക്കു് പൂർണ്ണമായി വിളങ്ങട്ടെ. ഞാൻ ഒരിക്കലും ബ്രഹ്മത്തെ നിരാകരിക്കാതിരിക്കട്ടെ! ബ്രഹ്മം ഒരിക്കലും എന്നെ നിരാകരിക്കാതിരിക്കട്ടെ! ഞാൻ നിരാകരിക്കാതിരിക്കട്ടെ! എന്നെയും നിരാകരിക്കാതിരിക്കട്ടെ! ഉപനിഷത്തുകളിൽ ആത്മാവിനു പറയുന്ന ധർമ്മങ്ങൾ ആത്മതല്പരനായ എനിക്കു സിദ്ധിക്കട്ടെ! അവ എനിക്കു സിദ്ധിക്കട്ടെ!

സാമവേദീയതലവാകാരോപനിഷത്തു്
പദഭാഷ്യത്തോടുകൂടിയതു കഴിഞ്ഞു.

---

# കേനോപനിഷത്തു്

ശാങ്കരവാക്യഭാഷ്യത്തോടുകൂടിയതു്.

'കേനേഷിതം' ഇത്യാദിയായ സാമവേദശാഖാഭേദബ്രാഹ്മണോപനിഷത്തിനെ പദംപ്രതി വ്യാഖ്യാനിച്ചിട്ടും ശാരീരകന്യായങ്ങളാൽ അതിന്റെ അർത്ഥനിർണ്ണയം ചെയ്തിട്ടില്ല എന്നുള്ള കാരണത്താൽ ഭാഷ്യകാരനായ ആചാര്യസ്വാമിക്കു തൃപ്തിയായില്ല. അതിനാൽ ഇനിയും ന്യായത്തെ പ്രധാനമാക്കി ശ്രുത്യർത്ഥത്തെ സംഗ്രഹിക്കുന്ന വാക്യങ്ങളെക്കൊണ്ടു വീണ്ടും വ്യാഖ്യാനിപ്പാൻ ആഗ്രഹിച്ചുകൊണ്ടു് ഈ ഉപനിഷത്തിനു പൂർവകാണ്ഡത്തോടുള്ള സംബന്ധത്തെ കാണിക്കുന്നതിനായി പൂർവകാണ്ഡത്തിന്റെ അർത്ഥത്തെ ചുരുക്കത്തിൽ കാണിക്കുന്നു:—

ഭാഷ്യം:—കർമ്മങ്ങൾക്കു് ആശ്രയഭൂതവും ശുദ്ധത്വം മുതലായ ഗുണങ്ങളോടുകൂടിയതുമായ പ്രാണനെക്കുറിച്ചുള്ള വിജ്ഞാനവും നിത്യനൈമിത്തികാദിയായ പലവിധത്തിലുള്ള കർമ്മങ്ങളും പറഞ്ഞുകഴിഞ്ഞു. അവയെ വെവ്വേറെയും ഒരുമിച്ചും അനുഷ്ഠിക്കുന്നതിനാൽ ദക്ഷിണമാർഗ്ഗത്തിലും ഉത്തരമാർഗ്ഗത്തിലുംകൂടി ഗമനവും, ദക്ഷിണമാർഗ്ഗത്തിൽക്കൂടിയുള്ള

ഗമനത്തിൽ ആവൃത്തിയും ഉത്തരമാർഗ്ഗഗമനത്തിൽ അനാവൃത്തിയും ഉണ്ടാകും. അങ്ങനെയുള്ള ജ്ഞാനവും കർമ്മങ്ങളും പറഞ്ഞുതീർന്നതിന്റെശേഷം, ഫലത്തെ ആഗ്രഹിക്കാതെ ജ്ഞാനവും കർമ്മങ്ങളും ഒരുമിച്ചു് അനുഷ്ഠിച്ചു്, ആത്മസംസ്കാരം വരുത്തി, ആത്മജ്ഞാനത്തിനുള്ള പ്രതിബന്ധം നീക്കിയിട്ടുള്ളവനും, ബാഹ്യവിഷയങ്ങളെയെല്ലാം അറിഞ്ഞിട്ടുള്ളതിനാൽ ദ്വൈതവിഷയങ്ങളിൽ ദോഷംകണ്ടു്, സംസാരബീജമായ അജ്ഞാനത്തെ ഉച്ഛേദിപ്പാനാഗ്രഹിച്ചു് അന്തര്യാമിയായ ആത്മാവിനെ അറിവാനാഗ്രഹിക്കുന്നവനുമായ മുമുക്ഷുവിനു്, ആത്മസ്വരൂപത്തെ അറിയുന്നതിനായി ഈ അദ്ധ്യായം ആരംഭിക്കുന്നു. ഈ വിജ്ഞാനംകൊണ്ടാണു മൃത്യുകാരണവും സംസാരത്തിനു നിമിത്തവുമായ അജ്ഞാനത്തെ ഉച്ഛേദിക്കേണ്ടതു്. ആത്മാവിനെ അറിഞ്ഞിട്ടില്ലാത്തതിനാൽ ആ വിഷയത്തിൽ ജിജ്ഞാസ ഉണ്ടാകാവുന്നതാണു് കർമ്മങ്ങളുടെ വിഷയത്തിൽ, ദേഹത്തിൽനിന്നു വേറെയായിട്ടുള്ള ആത്മാവിനെപ്പററി നിരൂപണംചെയ്തിട്ടുണ്ടെങ്കിലും പരലോകസംബന്ധിയായ ആത്മാവിനെപ്പററി മാത്രമല്ലാതെ, ബ്രഹ്മരൂപമായ ആത്മാവിന്റെ യഥാർത്ഥരൂപത്തെപ്പററി അവിടെ നിരൂപണംചെയ്തിട്ടില്ല. അത്രയോ അവിടെ ആവശ്യവുമുണ്ടായിരുന്നുള്ളു. എന്നുമാത്രമല്ല, കർമ്മങ്ങൾക്കും ആത്മജ്ഞാനത്തിനും തമ്മിൽ വിരോധമുള്ളതുകൊണ്ടു കർമ്മങ്ങളെപ്പററിപ്പറയുന്നിടത്തു ആത്മതത്വത്തെപ്പറവാനും നിവൃത്തിയില്ല. ഇവിടെ അറിവാൻ ആഗ്രഹിക്കുന്നതു് നിരതിശയബ്രഹ്മരൂപമായ ആത്മാവിനെപ്പററിയാണല്ലോ. ''തദേവ ബ്രഹ്മത്വം വിദ്ധി നേദം യദിദമുപാസതേ'' (അതുതന്നെയാണു ബ്രഹ്മമെന്നറിയണം; ഉപാസിക്കാറുള്ളതു ബ്രഹ്മമല്ല) എന്നാണല്ലോ ശ്രുതി പറയുന്നതു്. യാഗം മുതലായ കർമ്മങ്ങൾ ദേവതാരാധനരൂപങ്ങളാണു്; ബ്രഹ്മജ്ഞാനിയാകട്ടെ, സർവദേവതകളുടെയും ആത്മാവായിത്തീരുകയും പശു എന്നുള്ള നില വിടുകയും ചെയ്യുന്നു. അവനെക്കൊണ്ടു കർമ്മംചെയ്യിക്കുവാൻ സാധിക്കയില്ല എന്തെന്നാൽ; സ്വാരാജ്യത്തിൽ (താൻതന്നെ തന്റെ നാഥൻ എന്ന നിലയിൽ) അഭിഷിക്തനും ബ്രഹ്മത്വത്തെ പ്രാപിച്ചവനുമായ ഒരുവൻ മററൊരുത്തനെ നമസ്കരിക്കുവാൻ ആഗ്രഹിക്കുക എന്നുള്ളതു ഉണ്ടാകുകയില്ലല്ലോ.

എല്ലാംതികഞ്ഞ ബ്രഹ്മമാണ താൻ എന്നു വിചാരിക്കുന്നവനു്, കർമ്മംകൊണ്ടു എന്തെങ്കിലും പ്രയോജനമുള്ളതായി തോന്നുകയില്ല. പ്രയോജനമില്ലാതെ പ്രവൃത്തിയുമുണ്ടാകയില്ല. അതിനാൽ കർമ്മവുംജ്ഞാനവുംതമ്മിൽ വിരുദ്ധംതന്നെയാണു്. അതുകൊണ്ടു കർമ്മങ്ങളെപ്പററിപ്പറഞ്ഞിടത്തു ആത്മതത്വത്തെപ്പറഞ്ഞിട്ടില്ല. ആത്മതത്വത്തെപ്പററിയാണു താനും ഇവിടെ അറിവാൻ ആഗ്രഹിക്കുന്നതു്. ആകട്ടെ, ബ്രഹ്മാത്മതത്വജ്ഞാനം കർമ്മത്തിനു വിരുദ്ധമാണെങ്കിൽ കർമ്മമേ അനുഷ്ഠിക്കാതെപോകുമല്ലോ എന്നാണെങ്കിൽ, അങ്ങനെ വരികയില്ല. നിഷ്കാമനായിട്ടുള്ളവനു് ആത്മസംസ്കാരത്തിനു കർമ്മം അനുഷ്ഠിക്കണം. ഇനിയും, കർമ്മം അവിദ്യാവിഷയമായിട്ടുള്ളതാകയാൽ ആത്മജ്ഞാനം ഉണ്ടാകുമ്പോൾ പരിത്യജിക്കേണ്ടതാണെങ്കിൽ "പ്രക്ഷാളനാദ്ധി പങ്കസ്യ ദൂരാദസ്പർശനം വരം" (ചെളി ചവിട്ടിയതിൻെറശേഷം കഴുകിക്കളയുന്നതിനെക്കാൾ നല്ലതു് ആദ്യമേതന്നെ അതിനെ ചവിട്ടാതെ ഇരിക്കയാണല്ലോ) എന്ന ന്യായമനുസരിച്ചു, അല്പഫലവും അധികം ബുദ്ധിമുട്ടുള്ളതും ആയ കർമ്മത്തെ ചെയ്യാതിരിക്കതന്നെയല്ലയോ നല്ലതു്? തത്വജ്ഞാനംകൊണ്ടുതന്നെ മോക്ഷം ലഭിക്കുമല്ലോ എന്നു ചോദിക്കയാണെങ്കിൽ വാസ്തവംതന്നെ. ശരീരം മുതലായവയെ ആത്മാവെന്നു തെററിദ്ധരിച്ചുകൊണ്ടുചെയ്യുന്ന യാഗാദികർമ്മങ്ങൾ കർമ്മഫലങ്ങളെ ഇച്ഛിക്കുന്നവനു അനിത്യങ്ങളും നിസ്സാരങ്ങളുമായ സ്വർഗ്ഗാദിഫലങ്ങളെമാത്രമേ പ്രദാനംചെയ്കയുള്ളൂ, എന്നുമാത്രമല്ല, അവൻ കർമ്മഫലങ്ങളെ അനുഭവിക്കുന്നതിനായി വീണ്ടും വീണ്ടും ജനിക്കയും മരിക്കയും ദുഃഖങ്ങൾ അനുഭവിക്കയും ചെയ്യേണ്ടിവരികയും ചെയ്യും. 'കാമാൻ യഃ കാമയതേ' (കർമ്മഫലങ്ങളെ ഇച്ഛരിക്കുന്നവനു സ്വർഗ്ഗം മുതലായ അനിത്യഫലങ്ങൾ ലഭിക്കും.) 'ഇതിനു കാമയമാനഃ' (ഇങ്ങനെ സംസാരബന്ധത്തിൽ അകപ്പെടുന്നതു കർമ്മഫലങ്ങളെ ആഗ്രഹിക്കുന്നവനാണു്) ഇത്യാദി ശ്രുതികൾ അങ്ങനെയാണു പറയുന്നതു്. എന്നാൽ നിഷ്കാമനായിട്ടുള്ളവനു് അങ്ങനെയല്ല. അവനു കർമ്മങ്ങൾക്കു നിവർത്തകനും ആശ്രയഭൂതനുമായ പ്രാണനെപ്പററിയുള്ള വിജ്ഞാനത്തോടുകൂടിയ ആവക കർമ്മങ്ങൾ, ആത്മസംസ്കാരത്തിനുപയോഗപ്പെടുകയാണു ചെയ്യുന്നതു്.

വാജസനേയകത്തിൽ, 'ദേവയാജീ ശ്രേയാനാത്മയാജീ വാ' (ദേവന്മാരെ യജിക്കുന്നവനോ, ആത്മാവിനെ യജിക്കുന്നവനോ ശ്രേഷ്ഠൻ?) എന്നുതുടങ്ങി ''ആത്മയാജീ തു കരോതി ഇദം മേ ƒനേനാങ്ഗം സംസ്ക്രിയതേ'' (ആത്മയാജി കർമ്മംചെയ്യുന്നതു ''എന്റെ ഈ അംഗം ഇതുകൊണ്ടു സംസ്കരിക്കപ്പെടുന്നു'' എന്നുള്ള സങ്കല്പത്തോടുകൂടിയാണു്) എന്നു കർമ്മങ്ങളെല്ലാം സംസ്കാരത്തിനുവേണ്ടിയാണെന്നു പറഞ്ഞിട്ടുണ്ടു്. ''മഹായജ്ഞൈശ്ച യജ്ഞൈശ്ച ബ്രാഹ്മീയം ക്രിയതേ തനുഃ യജ്ഞോ ദാനം തപശ്ചൈവ പാവനാനിമനീഷിണാം'' (മഹായജ്ഞങ്ങളെക്കൊണ്ടും യജ്ഞങ്ങളെക്കൊണ്ടും ശരീരസ്ഥനായ ആത്മാവിനു ബ്രഹ്മജ്ഞാനത്തിനുള്ള യോഗ്യത സിദ്ധിക്കുന്നു. യജ്ഞവും ദാനവും തപസ്സും മനീഷികൾക്കു് (നിഷ്കാമന്മാർക്കു്) ആത്മശുദ്ധികരണങ്ങളാണു്) എന്നു സ്മൃതിയും പറയുന്നു. പ്രാണാദികളുടെ ഉപാസനം തനിച്ചോ കർമ്മങ്ങളോടുകൂടിയോ നടത്തുന്നതുകൊണ്ടു് സകാമനായിട്ടുള്ളവനു പ്രാണാദികളായിത്തീരുക എന്ന ഫലം സിദ്ധിക്കും. നിഷ്കാമനായിട്ടുള്ളവനും, കണ്ണാടിതുടച്ചു് അതിലെ മാലിന്യങ്ങളെ നീക്കി തെളിവുണ്ടാക്കുന്നതുപോലെ, ആത്മജ്ഞാനത്തിനു പ്രതിബന്ധകങ്ങളായ കല്മഷങ്ങളെ നീക്കി ആത്മജ്ഞാനത്തിനുള്ള യോഗ്യത വർദ്ധിപ്പിച്ചു ആത്മാവിനെ സംസ്കരിക്കുന്നതിനു്, ആവക കർമ്മങ്ങളും ഉപാസനങ്ങളും പ്രയോജനപ്പെടും. എന്നാൽ ആത്മജ്ഞാനം സിദ്ധിച്ചവനു കർമ്മങ്ങൾ കൊണ്ടു യാതൊരു പ്രയോജനവും സാധിപ്പാനില്ലാത്തതിനാൽ അവൻ കർമ്മം ചെയ്കതന്നെയില്ല. ''കർമ്മണാ ബദ്ധ്യതേ ജന്തുർവിദ്യയാ ച വിമുച്യതേ തസ്മാൽ കർമ്മ നകുർവ്വന്തി യതയഃ പാരദർശിനഃ'' (കർമ്മംകൊണ്ടു ശരീരികൾക്കു ബന്ധവും വിദ്യകൊണ്ടു മോക്ഷവും ലഭിക്കും. അതിനാൽ, ആത്മജ്ഞാനം സിദ്ധിച്ച യതികൾ കർമ്മത്തെ ചെയ്കയില്ല) എന്നും ''ക്രിയാ പഥശ്ചൈവ പുരസ്താൽ സംന്യാസശ്ചോത്തരേണ തയോഃ സംന്യാസ ഏവാത്യരേചയൽ'' (ഒന്നാമതു കർമ്മമാർഗ്ഗവും രണ്ടാമതു സംന്യാസവും ഇങ്ങനെ രണ്ടു മാർഗ്ഗങ്ങളുണ്ടു്; അവയിൽ സംന്യാസംതന്നെയാണു ശ്രേഷ്ഠമായിട്ടുള്ളതു്) എന്നും, 'ത്യാഗേനൈകേ അമൃതത്വമാനശുഃ' (ത്യാഗംകൊണ്ടാണു ചിലർ അമൃതത്വത്തെ പ്രാപിച്ചിട്ടുള്ളതു്) എന്നും 'നാന്യഃ പന്ഥാ വിദ്യതേ'

(മോക്ഷപ്രാപ്തിക്കു വേറേ വഴിയില്ല), എന്നും മററുമുള്ള ശ്രുതികളും ന്യായവും അനുസരിച്ചും, 'അമൃതത്വം ഹി വിന്ദതേ' (ബ്രഹ്മജ്ഞാനംകൊണ്ടു് അമൃതത്വത്തെ പ്രാപിക്കും) 'വിദ്യയാ വിന്ദതേ ഽമൃതം' (വിദ്യകൊണ്ടു മോക്ഷത്തെ പ്രാപിക്കും) ഇത്യാദികളായ ശ്രുതിസ്മൃതികളനുസരിച്ചും, കർമ്മങ്ങൾ ആത്മസംസ്കാരദ്വാരാ ജ്ഞാനപ്രാപ്തിക്കുള്ള ഉപായങ്ങളാകുന്നു; മോക്ഷപ്രാപ്തിയാകട്ടെ, ജ്ഞാനംകൊണ്ടുതന്നെയാണു സിദ്ധിക്കുന്നതു്. നദിയുടെ മറുകരയിൽ എത്തി, ഇഷ്ടമുള്ള ദിക്കിലേയ്ക്കു പോവാൻ സ്വാതന്ത്ര്യംകിട്ടിയവൻ വള്ളത്തിൽത്തന്നെ പിന്നെയും ഇരിക്കുമോ? അവൻ ഉടനേ വള്ളംവിട്ടു പോകയില്ലേ? എന്നുമാത്രമല്ല, സ്വഭാവസിദ്ധമായ വസ്തുവിനെ സാധനങ്ങളെക്കൊണ്ടു സാധിപ്പാൻ ആരും ആഗ്രഹിക്കയുമില്ല. ആത്മാവു സ്വഭാവസിദ്ധവും എപ്പോഴും കൈവശമുള്ളതുമാണു്. അതിനാൽ, അതു് ലഭിക്കുവാൻ ആഗ്രഹിക്കാവുന്നതല്ല. ആത്മാവാകയാൽ അതു നിത്യവും വികാരമില്ലാത്തതും അവിഷയവും അമൃതവുമായതുകൊണ്ടു്, അതിനു മാററം വരുത്തുവാൻ ആഗ്രഹിക്കുവാനും തരമില്ല. 'ന വർദ്ധതേ കർമ്മണാ' (കർമ്മംകൊണ്ടു വർദ്ധിക്കയില്ല) ഇത്യാദി ശ്രുതിയും, 'അവികാര്യോ ഽയ മുച്യതേ' (ഈ ആത്മാവു്, മാററംവരുത്തുവാൻ പാടില്ലാത്തതാണെന്നു പറയപ്പെടുന്നു), എന്നു സ്മൃതിയുമുണ്ടു്. ആത്മാവിനെ സംസ്കരിക്കണമെന്നാഗ്രഹിപ്പാനും ഇടയില്ല. എന്തെന്നാൽ, 'ശുദ്ധമപാപവിദ്ധം' (അതു സ്വതേ ശുദ്ധമാണു്, ആഗന്തുകമായ പാപം അതിൽ പററുകയുമില്ല) ഇത്യാദി ശ്രുതികൾ ഉണ്ടു്. അതുമാത്രമല്ല, ആത്മാവല്ലാതെ വേറൊന്നില്ലതാനും. ഒന്നിനെ മറെറാന്നുകൊണ്ടാണല്ലോ സംസ്കരിക്കേണ്ടതു്. ആത്മാവിൽനിന്നു വേറേയായി ഒരു ക്രിയയുമില്ല. ആത്മാവുകൊണ്ടുതന്നെ ആത്മാവിനെ സംസ്കരിക്കുവാൻ ആഗ്രഹിക്കുകയുമില്ല. പിന്നെ, ആത്മാവിൽ പരമാനന്ദം ഉണ്ടാക്കുന്നതിനു, കർമ്മം ആവശ്യമാണു്; പരമാനന്ദപ്രാപ്തിയാണു മോക്ഷം എന്നു പറയുന്നതും ശരിയല്ല. ഒരു വസ്തുവിൽ മറെറാരു വസ്തുവിനെ ഉണ്ടാക്കുന്നതായാൽ, അതു് അനിത്യമായിരിക്കുവാനേ നിവൃത്തിയുള്ളു. ബ്രഹ്മാണ്ഡത്തിനു വെളിക്കുള്ള ബ്രഹ്മത്തെ പ്രാപിക്കയാണു് മോക്ഷം, അതിനു കർമ്മം ഉപകരിക്കും എന്നും പറവാൻ പാടില്ല. ബ്രഹ്മം, തന്റെ

ആത്മാവല്ലാതെ വേറൊന്നാണെന്നു വരുന്നതായാൽ അതിൻെറ ലാഭം നിത്യമാണെന്നു വരികയില്ല; അനിത്യം തന്നെയായിരിക്കും. മോക്ഷം നിത്യമായിരിക്കേണ്ടതുമാണു്. ഇപ്രകാരം, ഉണ്ടാക്കുക, ലഭിക്കുക, മാററംവരുത്തുക, സംസ്കരിക്കുക, (നന്നാക്കുക) എന്നു നാലുവിധത്തിലുള്ള കർമ്മങ്ങളുടെ ഫലവും, തൻെറ രൂപത്തിൽ താൻ സ്ഥിതിചെയ്കയാകുന്ന കൈവല്യത്തിൽ സംഭവിക്കയില്ലാത്തതിനാൽ ആത്മജ്ഞാനം ലഭിച്ചവനു കർമ്മംചെയ്ക എന്നതു ചേരുന്നതല്ല. അതിനാൽ ബാഹ്യജ്ഞാനങ്ങളിൽനിന്നു പിൻതിരിഞ്ഞവനു് ആത്മജ്ഞാനത്തിനായിട്ടാണു 'കേനേഷിതം' ഇത്യാദി ആരംഭിച്ചിട്ടുള്ളതു്.

മന്ത്രം:—ഓം. കേനേഷിതം പതതി പ്രേഷിതം മനഃ?
കേന പ്രാണഃ പ്രഥമഃ പ്രൈതി യുക്തഃ?
കേനേഷിതാം വാചമിമാം വദന്തി?
ചക്ഷുഃ ശ്രോത്രം ക ഉ ദേവോ യുനക്തി? 1

(ആരോ അയയ്ക്കുന്നതുപോലെ മനസ്സു് അതിൻെറ വിഷയത്തിൽ വ്യാപരിക്കുന്നതു് ആരുടെ ഇച്ഛാമാത്രത്താൽ ആണു്? എല്ലാ ചലനക്രിയയ്ക്കും നിമിത്തമായ പ്രാണൻ പ്രവത്തിക്കുന്നതു് ആരുടെ പ്രേരണയാൽ ആണു്? ആരുടെ ഇച്ഛകൊണ്ടാണു ജനങ്ങൾ വാക്കുച്ചരിക്കുന്നതു്? ചക്ഷുരിന്ദ്രിയത്തേയും ശ്രോത്രേന്ദ്രിയത്തേയും അവയുടെ വിഷയങ്ങളിൽ പ്രവർത്തിപ്പിക്കുന്നതു് ഏതു ദേവനാണു്?

ഭാഷ്യം:—തേരുമുതലായ ചൈതന്യമില്ലാത്ത വസ്തുക്കൾ ചൈതന്യമുള്ളവയാൽ അധിഷ്ഠിതങ്ങളായിരിക്കുമ്പോൾമാത്രം പ്രവർത്തിക്കയും അല്ലാത്തപ്പോൾ പ്രവർത്തിക്കാതിരിക്കയും ചെയ്യുന്നതായിക്കാണുന്നുണ്ടു്. മനസ്സു മുതലായ അചേതനങ്ങളും പ്രവർത്തിക്കുന്നതായി കാണുന്നു. ആ പ്രവൃത്തി ചൈതന്യമുള്ള ഒരു അധിഷ്ഠാതാവുണ്ടെന്നുള്ളതിലേയ്ക്കുള്ള ഒരു തെളിവാണു്. അങ്ങനെയുള്ള ഒരു അധിഷ്ഠാതാവില്ലെങ്കിൽ മനസ്സു മുതലായ കരണങ്ങളുടെ നിയമേന ഉള്ള പ്രവൃത്തിക്കു് എന്താണു ന്യായം? അതിനാൽ, ചേതനനായ ഒരു അധിഷ്ഠാതാവു് ഈ കരണങ്ങൾക്കുണ്ടെന്നു സാമാന്യമായി അറിയാം. എന്നാൽ, ആ അധിഷ്ഠാ

താവു് എങ്ങനെയെല്ലാം ഉള്ളവനാണെന്നുംമററുമുള്ള വിശേഷണങ്ങൾ ഒന്നും അറിവാൻ തരമില്ല. അതിനായിട്ടാണു ചോദ്യം. ആരാൽ ഇച്ഛരിക്കപ്പെട്ടു്, അല്ലെങ്കിൽ ആരുടെ ഇച്ഛരാമാത്രത്താൽ, ആണു മനസ്സ നിയമേന സ്വവിഷയത്തിൽ വ്യാപരിക്കുന്നതു്? വിജ്ഞാനത്തിനു നിമിത്തമായതിനാൽ, മനനംചെയ്യുന്നതിനുള്ള കരണം എന്ന അർത്ഥത്തിലാണു മനസ്സു് എന്നു് അന്തഃകരണത്തെ പറയുന്നതു്. പ്രേഷിതം എന്നതു് 'അയയ്ക്കപ്പെട്ടതുപോലെ' എന്ന ഉപമാർത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു. ഇഷിതശബ്ദത്തിന്റേയും പ്രേഷിതശബ്ദത്തിന്റെയും ശരിയായ അർത്ഥം ഇവിടെ ചേരുകയില്ല. രാജാവിന്റെ ഇച്ഛകൊണ്ടും ചിലപ്പോൾ വാക്കുകൊണ്ടും ഭൃത്യൻ പ്രവൃത്തിക്കുന്നതുപോലെ എന്നുള്ള അർത്ഥം ഇവിടെ സംഭവിക്കയില്ലെന്നു സാരം. എന്തെന്നാൽ, ഗുരു, ശിഷ്യന്മാരെ എന്നപോലെ, ആത്മാവു്, മനസ്സ മുതലായവയെ അതതിന്റെ വിഷയങ്ങളിലേയ്ക്കു് അയയ്ക്കുന്നില്ല. അതു ശുദ്ധവും നിത്യവും ആയ ചൈതന്യമായതിനാൽ, മനസ്സ മുതലായവയുടെ പ്രവൃത്തിക്കു നിമിത്തമാകുന്നതേയുള്ളു. പ്രാണൻ എന്നു പറഞ്ഞതു നാസികാദ്വാരസഞ്ചാരിയായിട്ടുള്ള വായുവാണു്. കണ്ണു്, ചെവി മുതലായ മററു കരണങ്ങളെപ്പററി പറയുന്ന സ്ഥിതിക്കു പ്രകരണബലത്താൽ അങ്ങനെ പറകയാണു ന്യായം. സകലകരണങ്ങളുടേയും ചലനക്രിയയ്ക്കു നിമിത്തം പ്രാണൻ ആകുന്നു. കരണങ്ങളുടെ സ്വന്തമായ പ്രവൃത്തി, അതാതിന്റെ വിഷയങ്ങളെ പ്രകാശിപ്പിക്കമാത്രമാണു്. ചലനക്രിയ പ്രാണനുള്ളതുതന്നെ. അതിനാൽ മനസ്സ മുതലായവയുടെ കൂട്ടത്തിൽ മുഖ്യത്വം പ്രാണനാണെന്നുള്ള അഭിപ്രായത്തോടുകൂടിയാണു്, പ്രഥമനായ എന്ന വിശേഷണം പ്രാണനു ചേർത്തിരിക്കുന്നതു്. ആ പ്രാണൻ ആരാൽ പ്രേരണം ചെയ്യപ്പെട്ടിട്ടാണു് അതിന്റെ വ്യാപാരം നടത്തുന്നതു്? എന്നു സാരം. വാക്കു പുറപ്പെടുവിക്കുന്നതിനു നിമിത്തമായിട്ടുള്ളതു് ആരാണു്? പ്രാണികളുടെ ചക്ഷുസ്സും ശ്രോത്രവും പ്രയോഗിക്കുന്നതു് ഏതു ദേവനാണു്? ഈ കരണങ്ങളുടെ അധിഷ്ഠാതാവായി അവയെ പ്രയോഗിക്കുന്ന ചൈതന്യസ്വരൂപൻ എങ്ങനെയെല്ലാമുള്ളവനാണെന്നു ചോദ്യം.

മന്ത്രം:—ശ്രോത്രസ്യ ശ്രോത്രം മനസോ മനോ യദ്
വാചോ ഹ വാചം സ ഉ പ്രാണസ്യ
പ്രാണശ്ചക്ഷുഷശ്ചക്ഷുഃ അതിമുച്യ ധീരാഃ
പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി. 2

(ഒന്നാമത്തെ മന്ത്രത്തിൽ ഉള്ള ശിഷ്യന്റെ ചോദ്യങ്ങൾക്കുള്ള ഉത്തരം ഇതിൽ പറയുന്നു—നീ ചോദിച്ച ആ ദേവൻ തന്നെയാണു ശ്രോത്രേന്ദ്രിയത്തിന്റെ ശ്രവണശക്തിക്കും മനസ്സിന്റെ സങ്കല്പവികല്പാദിസാമർത്ഥ്യത്തിനും വാഗിന്ദ്രിയത്തിന്റെ ഉച്ചാരണസാമർത്ഥ്യത്തിനും പ്രാണന്റെ പ്രാണനസാമർത്ഥ്യത്തിനും ചക്ഷുസ്സിന്റെ ദർശനശക്തിക്കും നിമിത്തമായിട്ടുള്ളത്. അങ്ങനെയുള്ള ആത്മതത്വത്തെ അറിഞ്ഞിട്ടു ബുദ്ധിമാന്മാർ സംസാരത്തെവിട്ട് ഈ ദേഹത്തോടുള്ള വിയോഗത്തിൽ മുക്തന്മാരായിത്തീരുന്നു.)

ഭാ:—'ശ്രോത്രത്തിനും ശ്രോത്രമായിട്ടുള്ളത്'' എന്നുതുടങ്ങിയുള്ള ഉത്തരം യാതൊരു വിശേഷവുമില്ലാത്തവനാണ്, മനസ്സുമുതലായവയുടെ പ്രവർത്തിക്കു നിമിത്തമായിട്ടുള്ളതെന്നു കാണിപ്പാനാകുന്നു. മനസ്സുമുതലായവയുടെ പ്രവത്തകൻ എങ്ങനെയെല്ലാമുള്ള വിശേഷങ്ങളോടുകൂടിയവനാണെന്നുള്ള ചോദ്യത്തിനു യാതൊരു വിശേഷവുമില്ലാത്തവനാണെന്നുള്ള വിശേഷത്തോടുകൂടിയവനാണെന്നാണുത്തരം. ഒന്നിനെത്തിരിച്ചറിയുന്നതിനുള്ള, ധർമ്മം ഗുണമോ ക്രിയയോ സംബന്ധമോ ആയിരിക്കും. അതൊന്നും ആത്മാവിനുള്ളതായി കാണിപ്പാൻ സാധിക്കയില്ല; എന്തെന്നാൽ, ആത്മാവിനു ക്രിയാദികളുള്ളപക്ഷം അതും കുടം മുതലായതുപോലെ, ചേതനമല്ലെന്നും ആത്മാവല്ലെന്നും വരും. അതിനാൽ, 'യാതൊരു വിശേഷവുമില്ലാത്ത ചൈതന്യസ്വരൂപനാണു ഞാൻ' എന്നുള്ള ജ്ഞാനത്തിൽ വിഷയമാകുന്നു ആത്മാവ്. ക്രിയകൾ, ശുക്ലത്വം കൃഷ്ണത്വം മുതലായ വല്ല വിശേഷവും ആത്മാവിനുണ്ടായിരുന്നുവെങ്കിൽ അതിനെ പറയുമായിരുന്നു. അങ്ങനെ വികാരംമുതലായ യാതൊരു വിശേഷവുമില്ലാത്ത ആത്മാവാണു മനസ്സുമുതലായവയുടെ പ്രവൃത്തിക്കു നിമിത്തം, മെന്നാണു 'ശ്രോത്രത്തിനും ശ്രോത്രമായിട്ടുള്ളവൻ' എന്നു തുടങ്ങിയ ഉത്തരത്തിന്റെ അർത്ഥം. ഈ അർത്ഥത്തിന് അനു

സരിച്ചാണു് ഇതിലെ അക്ഷരങ്ങൾ ഇരിക്കുന്നതു്. അതെങ്ങനെ എന്നാൽ;—എന്തുകൊണ്ടു ശ്രവിക്കുന്നുവോ അതാണു ശ്രോത്രം. ശബ്ദത്തെ അറിവാൻ ശക്തിയുള്ളതുകൊണ്ടാണു് അതു ശ്രോത്രമായിരിക്കുന്നതു്. ആ അറിവിനുള്ള ശക്തി അതിനു സ്വതേയുള്ളതല്ല; എന്തെന്നാൽ, ശ്രോത്രം ചൈതന്യരൂപമല്ല. ആത്മാവു ചൈതന്യസ്വരൂപമാണുതാനും. ശബ്ദത്തെ അറിയുന്നതെന്നുള്ള നിലയിൽ ശ്രോത്രത്തിനുള്ള ജ്ഞാനശക്തിക്കു നിമിത്തം ആത്മാവാകുന്നു. അതിനാൽ ക്ഷത്രജാതിക്കു നിയാമകമായ പ്രജാപാലനം, യുദ്ധം മുതലായ കർമ്മങ്ങളെ ക്ഷത്രത്തി'ന്റെ ക്ഷത്രമെന്നു പറയുന്നതുപോലെയും, വെള്ളത്തിനുള്ള ചൂടു്, അഗ്നിനിമിത്തമുണ്ടാകുന്നതാകയാൽ, അഗ്നി, ദഗ്ദ്ധാവായ വെള്ളത്തിനും ദഗ്ദ്ധാവാണെന്നു പറയുംപോലെയും ആത്മാവിനെ ശ്രോത്രത്തിന്റെ ശ്രോത്രമെന്നു പറയുന്നു. വെള്ളത്തേയും അഗ്നിയുടെ സംയോഗത്താൽ അഗ്നിയെന്നു പറയാറുണ്ടു്. അതുപോലെ, അറിയുന്നവനായ ആത്മാവിന്റെ സംബന്ധത്താൽ ആണു ശ്രോത്രാദികളും അറിയുന്നവയാണെന്നു പറയുന്നതു്.

ശ്രോത്രാദികളിൽ കാണുന്ന അറിവാനുള്ള ശക്തി വെള്ളത്തിനു പൊള്ളിക്കാനുള്ള ശക്തിപോലെ അനിത്യമാണു്. അതിനാൽ, അവയ്ക്കുള്ള അറിവാനുള്ള ശക്തി ഏതാത്മാവിന്റെ സംയോഗത്താൽ ഉണ്ടാകുന്നുവോ, ആ ആത്മാവിനു് അവ കരണങ്ങൾ ആകുന്നു. അഗ്നിയിൽ ചൂടുപോലെ അറിവാനുള്ള ശക്തി നിത്യമായിട്ടുള്ളതു് ആത്മാവിലാണു്. അതിനാൽ അഗ്നിയെ, ദഹിപ്പിക്കുന്നവൻ എന്നു പറയുംപോലെ ആത്മാവിനെ, അറിയുന്നവൻ എന്നു പറയുന്നു. ശ്രോതൃത്വം മുതലായ അറിവു ശ്രോത്രാദികളിൽ അനിത്യമായും ആത്മാവിൽ നിത്യമായും ഇരിക്കുന്നതിനാൽ 'ശ്രോത്രത്തിനും ശ്രോത്രം' എന്നു തുടങ്ങിയ അക്ഷരങ്ങളുടെ അർത്ഥം അനുസരിച്ചു്, യാതൊരു വിശേഷവുമില്ലാത്തവനും ജ്ഞാനസ്വരൂപനുമായ ആത്മാവാണു മനസ്സു മുതലായവയുടെ പ്രവൃത്തിക്കു നിമിത്തമായിരിക്കുന്നതെന്നാണു് ഉത്തരത്തിന്റെ താല്പര്യം. 'മനസ്സിനും മനസ്സായുള്ളതു്' ഇത്യാദികളിലും ഇതുപോലെതന്നെ വ്യാഖ്യാനം. 'വാചോ ഹ വാചം' എന്നതിൽകാണുന്ന ദ്വിതീയയും 'പ്രാണസ്യ പ്രാണഃ' എന്ന

തിൽ കാണുന്ന പ്രഥമയും എല്ലാത്തിലും ചേർക്കുവാനുള്ള താണു്. ചോദിച്ചതിൻെറ ഉത്തരം പ്രഥമകൊണ്ടാണല്ലോ നിർദ്ദേശിക്കേണ്ടതു്. അതുകൊണ്ടു പ്രഥമ വേണ്ടിയിരിക്കുന്നു. ആത്മതത്ത്വം അറിവാനുള്ളതാകയാൽ കർമ്മമായതുകൊണ്ടു ദ്വിതീയയും വേണം. അതിനാൽ 'വാചോ ഹ വാചം' 'പ്രാണസ്യ പ്രാണഃ' എന്നുള്ളവ അനുസരിച്ചു് രണ്ടു വിഭക്തിയും എല്ലാത്തിലും ചേർക്കണം. അതെങ്ങനെയെന്നാൽ:—''ചക്ഷുഃശ്രോത്രംകഉദേവോയുനക്തി?'' (ചക്ഷുസ്സിനേയും ശ്രോത്രത്തേയും അതതിൻെറ വിഷയത്തിലേയ്ക്കു പ്രേരണംചെയ്യുന്ന ചൈതന്യസ്വരൂപൻ ആരാണു്?) എന്നു നീ ചോദിച്ച ആ ചൈതന്യസ്വരൂപൻ, ശ്രോത്രത്തിനു ശ്രോത്രവും, മനസ്സിനു മനസ്സും, വാക്കിനു വാക്കും ആകുന്നു. അവൻതന്നെയാണു പ്രാണനു പ്രാണനും, ചക്ഷുസ്സിനു ചക്ഷുസ്സും ആയിരിക്കുന്നതു്. ആ തത്ത്വത്തെ ''ശ്രോത്രത്തിനു ശ്രോത്രമെന്നും, മനസ്സിനു മനസ്സെന്നും, വാക്കിനു വാക്കെന്നും, പ്രാണനു പ്രാണനെന്നും, ചക്ഷുസ്സിനു ചക്ഷുസ്സെന്നും അറിഞ്ഞിട്ടു്'' എന്നു യോജിപ്പിക്കണമെന്നു സാരം. ശ്രോത്രാദികളിൽ കാണുന്ന അറിവാനുള്ള ശക്തിക്കു നിമിത്തവും നിത്യജ്ഞാനസ്വരൂപവും യാതൊരു വിശേഷവുമില്ലാത്തതും ആയിട്ടുള്ളതാണു് ആത്മതത്ത്വമെന്നറിഞ്ഞു്, അറിവില്ലായ്മനിമിത്തം ബുദ്ധിമുതലായവയെ ആത്മാവെന്നു വിചാരിക്കയാകുന്ന സംസാരത്തിൽനിന്നു മോചനം വരുത്തിയിട്ടു്, ബുദ്ധിമാന്മാർ ഈ ശരീരത്തോടു വേർപെടുമ്പോൾ, മറെറാരു ശരീരമുണ്ടാകുന്നതിനു കാരണമില്ലാത്തതിനാൽ, അമൃതന്മാരായിത്തീരുന്നു. അജ്ഞാനമുള്ളപ്പോൾമാത്രമേ കർമ്മങ്ങൾക്കു മറെറാരു ശരീരത്തെ ജനിപ്പിക്കുന്നതിനു ശക്തിയുള്ളു. ആത്മജ്ഞാനം സിദ്ധിച്ചുകഴിഞ്ഞാൽ ആകട്ടെ, എല്ലാ കർമ്മങ്ങളും ചെയ്യുന്നതിനു നിമിത്തവും അജ്ഞാനത്തിനു വിപരീതവുമായ ജ്ഞാനാഗ്നിയാൽ പൂർവകർമ്മങ്ങൾ ദഹിച്ചുപോകുന്നതിനാലും വീണ്ടും കർമ്മങ്ങൾ ചെയ്യാത്തതിനാലും മുക്തന്മാരായിത്തന്നെ തീരുന്നു. വാസ്തവത്തിൽ അമൃതത്വം എന്ന അവസ്ഥ മുമ്പേതന്നെ ഉള്ളതാകയാൽ അമൃതന്മാരായിത്തീരുന്നു എന്നു പറയുന്നതു് ഉപചാരമായിട്ടാണു്. എന്തെന്നാൽ, അവർ നിത്യാത്മസ്വരൂപന്മാരാണു്. അവർക്കു് അമൃതത്വം, സ്വാഭാവികമായിട്ടുള്ളതാകയാൽ,

മററൊന്നുകൊണ്ടു ലഭിക്കേണ്ടതല്ല. ഞാൻ അനാദിയായ സംസാരപരമ്പരയാൽ ഇതുവരെ ശരീരമുള്ളവനായിരുന്നു; ഇനിയും ശരീരിയായിത്തന്നെ ഇരിക്കും; ഞാൻ ധർമ്മാദികാംക്കു് അധികാരിയാണു്; എനിക്കു സ്വർഗ്ഗം മുതലായ കർമ്മഫലങ്ങരം വേണം; എന്നുംമററുമുള്ള വിചാരമാകുന്ന, ആരോപിതമായ മൃത്യുവിനോടു വേർതിരിയുമെന്നേ അതിനു, (അമൃതന്മാരായിത്തീരുന്നു എന്നതിനു്) അർത്ഥമുള്ളു.

മന്ത്രം—ന തത്ര ചക്ഷുർഗ്ഗച്ഛതി ന വാഗ്ഗച്ഛതി നോ മനോ,
ന വിദ്മോ, ന വിജാനീമോ യഥൈതദനുശിഷ്യാ—
'ദന്യദേവ തദ്വിദിതാദഥോ, അവിദിതാദധി'
ഇതി ശുശ്രുമ പൂർവേഷാം യേ നസ്തദ്വ്യാചചക്ഷിരേ. 3

(ഈ ആത്മതത്വത്തിൽ കണ്ണു് എത്തുകയില്ല, വാക്കെത്തുകയില്ല, മനസ്സെത്തുകയില്ല, അതിനാൽ ഇതു ശ്രോത്രാദികളെ പ്രേരിപ്പിക്കുന്നതു് എങ്ങനെയാണെന്നു മനസ്സിലാകുന്നില്ല, എന്നു ശിഷ്യൻ പറഞ്ഞതുകേട്ടു്, ഗുരു ഉത്തരംപറയുന്നു:—അതു് അറിഞ്ഞിട്ടുള്ളതുമല്ല, അറിഞ്ഞിട്ടില്ലാത്തതുമല്ല, എന്നാണു ഞങ്ങരംക്കു അതു വ്യാഖ്യാനിച്ചുതന്ന പൂർവാചാര്യന്മാർ പറഞ്ഞുകേട്ടിട്ടുള്ളതു്.)

ഭാഷ്യം:—'ശ്രോത്രസ്യ ശ്രോത്രം' ഇത്യാദികൊണ്ടു് ആത്മതത്വത്തെ പറഞ്ഞുകൊടുത്തിട്ടും, ആ വസ്തു സൂക്ഷ്മമായതിനാൽ വീണ്ടും വീണ്ടും ചോദിക്കേണ്ടിവരുന്നതിനു കാരണമായി ശിഷ്യൻ പറയുന്നു:—''ശ്രോത്രാദികരംക്കു് ആത്മാവാണെന്നുപറഞ്ഞ ആ വസ്തുവിൽ ചക്ഷുസ്സു് എത്തുകയില്ല, വാക്കും എത്തുകയില്ല. (ഇവിടെ വാക്കും ചക്ഷുസ്സും എത്തുകയില്ലെന്നുള്ളതു പറഞ്ഞതു് ചക്ഷുസ്സു മുതലായ ഇന്ദ്രിയങ്ങളിലൊന്നും ആത്മാവിനെപ്പററി അറിവുതരുന്നില്ല എന്ന അർത്ഥത്തിലാണു്.) എന്നുമാത്രമല്ല, ''എനിക്കു സുഖമാണു്; എനിക്കു ദുഃഖമാണു്;'' എന്നിങ്ങനെ സുഖദുഃഖാദികളെ ഗ്രഹിക്കുന്നതുപോലെ മനസ്സുകൊണ്ടും അതിനെ ഗ്രഹിക്കുവാൻ സാധിക്കയില്ല. ഇപ്രകാരം ബാഹ്യേന്ദ്രിയങ്ങരംകൊണ്ടാകട്ടെ, അന്തഃകരണംകൊണ്ടാകട്ടെ, ആത്മതത്വത്തെ

അറിവാൻ കഴികയില്ല. എന്തെന്നാൽ, അതു് യാതൊരി ന്ദ്രിയത്തിനും വിഷയമല്ല. ഇങ്ങനെയുള്ള ഈ ബ്രഹ്മം മനസ്സു മുതലായ കരണങ്ങളെ അനുശാസിക്കുന്നതു്—ഇന്നവിഷയ ത്തിൽ ഇന്നഇന്ദ്രിയം പ്രവർത്തിക്കണമെന്ന നിയമത്തോടു കൂടി അവയെ പ്രേരിപ്പിക്കുന്നതു് എങ്ങനെയാണെന്നുള്ളതു ഞങ്ങൾക്കറിഞ്ഞുകൂടാ.''

അല്ലെങ്കിൽ, ശ്രോത്രാദികൾക്കും ശ്രോത്രാദിയായിട്ടുള്ള താണെന്നുപറഞ്ഞ ബ്രഹ്മത്തെ ഇന്നപ്രകാരമുള്ളതാണെന്നു കാണിച്ചുതരണമെന്നു ശിഷ്യൻ ചോദിച്ചതിനുത്തരം ഗുരു പറയുന്നതാണു് 'നതത്ര ചക്ഷുർഗ്ഗച്ഛതി' ഇത്യാദി. അതു ഇന്നപ്രകാരമെന്നു കാണിപ്പാൻ കഴികയില്ല; എന്തെന്നാൽ, അതിൽ കണ്ണു് എത്തുകയില്ല, എന്നും മററും മുമ്പിലേപ്പോ ലെതന്നെ. ഈ പക്ഷത്തിലുള്ള വ്യത്യാസം ''യഥൈതദനു ശിഷ്യാദിതി'' എന്നതിൻെറ അർത്ഥത്തിനാണു്. ഇതിനെ അനുശാസിക്കുന്നതു് — ഇതിന്നവിധത്തിലാണെന്നു മുമ്പു പറഞ്ഞവിധത്തിലല്ലാതെ ശിഷ്യന്മാരെ ബോധിപ്പിക്കു ന്നതു്—എങ്ങനെയാണെന്നു എനിക്കു അറിഞ്ഞുകൂടാ എന്നു സാരം.

ഏതുവിധത്തിലെങ്കിലും ബ്രഹ്മത്തെ മനസ്സിലാക്കി ത്തരണമെന്നു ശിഷ്യൻ അപേക്ഷിച്ചപ്പോൾ ആചാര്യൻ പറ യുന്നു:—അതു വിദിതത്തിൽനിന്നും അവിദിതത്തിൽനിന്നും വേറെയാണു്—ആ ബ്രഹ്മതത്വം അറിയപ്പെട്ടിട്ടുള്ളതുമല്ല, അറിയപ്പെട്ടിട്ടില്ലാത്തതുമല്ല—എന്നാണു് ആഗമം. വിദി തവും അവിദിതവുമല്ലാത്തതെങ്ങനെയെന്നാൽ, ആ വസ്തു സർവാത്മകനായതുകൊണ്ടു് അറിയുന്നവൻതന്നെയാണു്. സർവാത്മാവായ ജ്ഞാതാവിനെ അറിയുന്നതിനു മറെറാരു ജ്ഞാതാവില്ല. അറിവു് എന്നതു് ആത്മാവിനല്ലാതെ മറെറാ ന്നിനുമില്ല, ആത്മാവെല്ലാം ഒന്നുതന്നെയാണുതാനും. അറി യാൻകഴിവുള്ള വേറൊരാൾ ഇല്ലാത്തതിനാൽ ആത്മാവു് അറിയപ്പെട്ടിട്ടില്ല. അതുകൊണ്ടാണു് ആത്മാവു് അറിയ പ്പെട്ടിട്ടുള്ളതിൽനിന്നു വേറെയാണെന്നു പറഞ്ഞതു്. 'സ വേത്തി വേദ്യം ന ച തസ്യാസ്തി വേത്താ' (അറിവിനു വിഷയമായിട്ടുള്ളതിനെ എല്ലാം അറിയുന്നതു് ആത്മാ

വാണു്; എന്നാൽ ആത്മാവിനെ അറിയുന്നവനായി വേറേ ആരുമില്ല) എന്നുള്ള മന്ത്രവർണ്ണവും 'വിജ്ഞാതാരമരേ! കേന വിജാനീയാൽ' (അറിവിനെല്ലാം ആശ്രയമായ ആത്മാവിനെ എങ്ങനെ—അല്ലെങ്കിൽ എന്തുകൊണ്ടു്—അറിയും?) എന്നു വാജസനേയകത്തിൽ പറഞ്ഞിരിക്കുന്നതും നോക്കുക. എന്നുമാത്രമല്ല, അറിയപ്പെട്ടിട്ടുള്ളതെല്ലാം വ്യക്തമാണു്, അതായതു കാര്യമാണു്; അതല്ല ആത്മാവു്. വ്യക്തമായും വിദിതമായുമുള്ളതെല്ലാം ആത്മാവല്ലാത്തതിനാൽ അല്പവും ഒന്നിനൊന്നു് ചേരാത്തതും അനിത്യവും അനേകവും അശുദ്ധവുമാകുന്നു. ബ്രഹ്മം അപ്രകാരമൊന്നും ഉള്ളതല്ലെന്നു സാരം.

അറിയപ്പെട്ടിട്ടുള്ളതു ബ്രഹ്മമല്ലെങ്കിൽ, അറിയപ്പെടാത്തതായിരിക്കണം ബ്രഹ്മം എന്നു പറയുന്നപക്ഷം, അതു മല്ല; എന്തെന്നാൽ ബ്രഹ്മത്തിനു് അറിവിന്റെ ആവശ്യമില്ല. അറിയപ്പെടാത്തതിനെല്ലാം അറിവിന്റെ ആവശ്യമുണ്ടായിരിക്കും. അറിയാത്തതിനെ അറിയുന്നതിനാണല്ലോ ലോകം പ്രവൎത്തിക്കുന്നതു്. ഈ ബ്രഹ്മമാകട്ടെ, വിജ്ഞാനസ്വരൂപമായതുകൊണ്ടു് അതിനു വിജ്ഞാനത്തിന്റെ അപേക്ഷയില്ല. ഒന്നിന്റെ സ്വന്തരൂപത്തെ അതു മറെറാന്നിൽനിന്നു് ആവശ്യപ്പെടുകയില്ലല്ലോ. തന്നിൽനിന്നുതന്നെയും ബ്രഹ്മം വിജ്ഞാനത്തെ ആവശ്യപ്പെടുകയില്ല. എന്തെന്നാൽ, സ്വന്തരൂപമായ വിജ്ഞാനം ആവശ്യപ്പെടാതെതന്നെ ആത്മാവിനു സിദ്ധമാണു്. വിളക്കിനു തന്റെ രൂപത്തെ വെളിപ്പെടുത്തുന്നതിനു മറെറാന്നിൽനിന്നോ തന്നിൽനിന്നോ മറെറാരു പ്രകാശത്തിന്റെ അപേക്ഷയില്ലല്ലോ. ആവശ്യപ്പെട്ടതുകൊണ്ടു പ്രയോജനവുമില്ല; എന്തെന്നാൽ വിളക്കുതന്നെ പ്രകാശസ്വരൂപമാകുന്നു. പ്രകാശമെല്ലാം ഒരുപോലെതന്നെയാണുതാനും.

വരട്ടെ, ദീപത്തെയും ബ്രഹ്മത്തെയും ഒപ്പം പറവാൻ പാടില്ല. ദീപം തൈജസമാണു്. അതിനു സ്വന്തരൂപത്തെ വെളിപ്പെടുത്തുവാൻ തൈജസമായ മറെറാന്നിന്റെ ആവശ്യമില്ലെന്നുവരാം. എങ്കിലും മറെറാരു ജാതിയിലുള്ള പ്രകാശമായ ജ്ഞാനത്തിന്റെ ആവശ്യം, അതിനും സ്വന്തരൂപത്തെ വെളിപ്പെടുത്തുന്നതിനു്, ഉണ്ടു്; ജ്ഞാനത്തിന്റെ സഹായം

കൂടാതെ ദീപസ്വരൂപം ആർക്കും വെളിപ്പെടുകയില്ല. അതു പോലെ, ആത്മാവു ജ്ഞാനരൂപനാണെങ്കിലും അതിന്റെ സ്വരൂപത്തെ വെളിപ്പെടുത്തുന്നതിനു് മറെറാരുജാതി ജ്ഞാനത്തിന്റെ ആവശ്യമുണ്ടെന്നു വന്നുകൂടെയോ? എന്നാണെങ്കിൽ പറയാം. ആത്മാവല്ലാതെ വേറേ ഒരു ജ്ഞാനവുമില്ല. ഉണ്ടായിട്ടുവേണ്ടേ, ആത്മാവിനു സ്വരൂപത്തെ വെളിപ്പെടുത്തുന്നതിനു് അങ്ങനെ ഒരു ആവശ്യമുണ്ടാവാൻ?

നിങ്ങൾ, നിങ്ങൾ പറയുന്നതു്, ആത്മാവു് വിജ്ഞാനസ്വരൂപമാണെന്നും, അതിനാൽ അതിനെ അറിയുന്നതിനു മറെറാരു വിജ്ഞാനത്തിന്റെ ആവശ്യമില്ലെന്നുമല്ലേ? അതു ശരിയല്ല,—ആത്മാവിനെക്കുറിച്ചു് വിപരീതജ്ഞാനവും ശരിയായ ജ്ഞാനവും കാണുന്നുണ്ടല്ലോ. "ന ജാനാമ്യാത്മാനം" (എനിക്കു് ആത്മാവിനെ അറിഞ്ഞുകൂടാ) എന്നു ശ്രുതിയുണ്ടു്. 'തത്ത്വമസി' (അതു നീയാകുന്നു) 'ആത്മാനമേവാവേത്' (ആത്മാവിനെത്തന്നെ അറിയണം) 'ഏവം വൈതമാത്മാനം വിദിത്വാ (ഇപ്രകാരം ആ ആത്മാവിനെ അറിഞ്ഞിട്ടു്) എന്നും ശ്രുതികളിൽ പറയുന്നു. ഇങ്ങനെ ശ്രുതികളിൽ എല്ലായിടത്തും, ആത്മാവിനെ അറിയുന്നതിനു വേറേ വിജ്ഞാനത്തിന്റെ ആവശ്യമുണ്ടെന്നുകാണുന്നു. അതിനാൽ നിങ്ങളുടെ അഭിപ്രായം പ്രത്യക്ഷത്തിനും ശ്രുതിക്കും വിരുദ്ധമായിട്ടുള്ളതാണു്, എന്നു് ആക്ഷേപിക്കയാണെങ്കിൽ സമാധാനം പറയാം. നിങ്ങൾ പറയുന്ന ആത്മാവു് വേറൊന്നാണു്. അനാദിസംസാരപരമ്പരയാൽ, ബുദ്ധിമുതലായ കാര്യകാരണസംഘാതത്തിൽ, തുടർച്ചയായ ആത്മാവെന്നുള്ള അഭിമാനമാകുന്ന അനിർവാച്യമായ അജ്ഞാനമാകുന്നു അതിന്റെ ലക്ഷണം. ആ അജ്ഞാനം ആത്മചൈതന്യത്തിനു് അതിരുകല്പിച്ചു് ആ അതിരിനുള്ളിൽ ആത്മചൈതന്യത്തിന്റെ പരമാർത്ഥസ്വരൂപത്തിന്റെ പ്രകാശത്തെ പ്രതിബന്ധിച്ചു് അതിൽ മൌഢ്യം മുതലായതിനെ ആരോപിക്കുന്നതിനു കാരണമായിത്തീരുന്നു. അതിനാൽ, അതു അവിവേകാത്മകനായ ജീവാത്മാവെന്നു പറയപ്പെടുന്നു. അന്തഃകരണത്തിന്റെ അവഭാസത്തിനാണു് അതിൽ പ്രാധാന്യം. അന്തഃകരണത്തിൽ, ഇതു വെളുത്തതാണു്, ഇതു മഞ്ഞയാണു്, എന്നുംമററുമുള്ള അവഭാസങ്ങൾ ഉണ്ടാകുമ്പോൾ ആ അന്തഃക

രണത്തിലുള്ള ആത്മചൈതന്യത്തിൻെറ പ്രതിബിംബം ജ്ഞാതാവാണെന്നും തോന്നുന്നു. ആ തോന്നലാണു് അതിൽ പ്രധാനമായിട്ടുള്ളതെന്നുസാരം. ചക്ഷുസ്സു മുതലായ ഇന്ദ്രിയങ്ങൾ ഈ ജീവാത്മാവിൻെറ കരണങ്ങളാകുന്നു. നിത്യചൈതന്യസ്വരൂപനായ ആത്മാവാകുന്നു അതിൻെറ കാതൽ. ആ ജീവാത്മാവിലാകുന്നു അനിത്യമായ വിജ്ഞാനം അവഭാസിക്കുന്നതു്. ബുദ്ധിയിലുണ്ടാകുന്ന ബോധങ്ങൾ വെളിപ്പെടുകയും മറകയുമെന്ന സ്വഭാവത്തോടുകൂടിയവയാകുന്നു. അതിനാൽ, ആ സ്വഭാവത്തോടുകൂടിമാത്രവും പ്രതിശരീരം വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടുകൂടിയുമാണു് ആ ആത്മാവു ഭാസിക്കുന്നതു്. വാസ്തവത്തിൽ ആത്മചൈതന്യം അന്തഃകരണമായ മനസ്സിനും മനസ്സാണെന്നും എല്ലാററിനും ഉള്ളിലുള്ളതാണെന്നു ശ്രുതി പറയുന്നു. നിത്യവിജ്ഞാനസ്വരൂപവും ആകാശംപോലെ യാതൊരു ഭാവഭേദവുമില്ലാത്തതുമായ ആ ആത്മചൈതന്യം ഉള്ളിലിരിക്കുന്നതിനാൽ, അതോടു ചേർന്നതും അതിനുപുറമേ ഉള്ളതും അതിൽനിന്നു വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടുകൂടിയതുമായ ബുദ്ധിയെ ആത്മാവെന്നു ആളുകൾ വിചാരിക്കുന്നു. വെളിപ്പെടുകയും മറകയും ചെയ്യുന്ന സ്വഭാവത്തോടുകൂടിയവയും വിജ്ഞാനഭാസരൂപങ്ങളും അനിത്യങ്ങളുമായ ബോധങ്ങൾനിമിത്തം അതു അനിത്യവിജ്ഞാനരൂപമാണെന്നും സുഖദുഃഖാദികളുള്ളതാണെന്നും അവർ അംഗീകരിക്കുകയും ചെയ്യുന്നു. അതുകൊണ്ടാണു് അതു നിത്യവിജ്ഞാനരൂപമായ ആത്മാവിൽനിന്നു വേറെയാണെന്നു പറഞ്ഞതു്. അതിനു വിജ്ഞാനത്തിൻെറ അപേക്ഷയും വിപരീതജ്ഞാനവുമുണ്ടാകാം. നിത്യവിജ്ഞാനരൂപമായ ആത്മാവിലാകട്ടെ, ഇതൊന്നും ഉണ്ടാകയില്ല.

ആകട്ടെ, ഇങ്ങനെ ബുദ്ധ്യാദികളോടു ചേർന്നിരിക്കുന്ന ചൈതന്യാഭാസത്തെയാണു് ആത്മാവായി വിചാരിച്ചിരിക്കുന്നതെങ്കിൽ അതു മിഥ്യയായതിനാൽ 'ഞാൻ ബ്രഹ്മമമാകുന്നു' എന്നുള്ള അനുഭവം വരുവാൻ തരമില്ല. ആ ആത്മാവിനു മോക്ഷത്തിനു് അർഹതയുമില്ല. അതിനാൻ 'തത്ത്വമസി' എന്നും ജീവാത്മാവിനും പരമാത്മാവിനും ഐക്യത്തെ ഉപദേശിക്കുന്നതു ചേരാതെപോകും. അതു നിത്യവിജ്ഞാനസ്വരൂപമായ ആത്മാവിനും ബ്രഹ്മത്തിനും തമ്മിലുള്ള

ഐക്യത്തെയാണ പ്രദിപാദിക്കുന്നതെന്നുവച്ചാലും ചേരുകയില്ല. എന്തെന്നാൽ ആത്മാവു നിത്യബോധസ്വരൂപനാണു്. ആദിത്യനെ പ്രകാശിപ്പിക്കുന്നതു മററാരുമല്ലല്ലോ. അതുപോലെ ആത്മാവിനെ അറിയേണ്ട ആവശ്യമില്ല. അറിയണമെന്നുപറയുന്നതിനു് അർത്ഥവുമില്ല. എന്നാണെങ്കിൽ, പറയാം:—ആവക ഉപദേശങ്ങളെല്ലാം ലോകത്തിന്റെ അദ്ധ്യാരോപത്തെ നീക്കുന്നതിനുവേണ്ടിയുള്ളവയാണു്. ആത്മാവിനെ തിരിച്ചറിയാൻ വഹിയാത്തതിനാൽ ലോകം സർവാത്മാവായ നിത്യവിജ്ഞാനത്തിൽ ബുദ്ധി മുതലായവയുടെ അനിത്യധർമ്മങ്ങളെ ആരോപിച്ചിരിക്കയാണല്ലോ. അതു നീക്കുന്നതിനായിട്ടാണു ബോധരൂപനായ ആത്മാവിനെ അറിയണമെന്നുപദേശിക്കുന്നതു്. ആ ആത്മാവിൽ ബോധവും അബോധവും വരാം. എങ്ങനെ എന്നാൽ വെള്ളത്തിന്റെ ചൂടിനും ചൂടില്ലായ്മക്കും അഗ്നിയും, രാത്രിക്കും പകലിനും സൂര്യനും, നിമിത്തമാകുന്നതുപോലെ, മറെറാന്നിലുള്ള ബോധത്തിനും അബോധത്തിനും അതു നിമിത്തമാകുന്നു. അഗ്നിയിലും ആദിത്യനിലും നിത്യമായുള്ള ചൂടും വെളിച്ചവും മററുള്ളിടത്തു്; ചൂടും വെളിച്ചവും ഉണ്ടായിരിക്കുന്നതിനും ഇല്ലാതിരിക്കുന്നതിനും നിമിത്തമാകുന്നതുകൊണ്ടു് അനിത്യങ്ങളെന്നപോലെ വിചാരിക്കപ്പെട്ടുപോരുന്നു. അതിനാലാണു്, അഗ്നി ദഹിപ്പിക്കും, സൂര്യൻ പ്രകാശിക്കും എന്നിങ്ങനെയുള്ള വ്യവഹാരമുണ്ടാകുന്നതു്. അതുപോലെയാണു് ഇതും. അഗ്നിയുടെ ചൂടും സൂര്യന്റെ പ്രകാശവും എപ്പോഴുമുള്ളതാകയാൽ 'ദഹിപ്പിക്കും' 'പ്രകാശിക്കും' എന്നു ഒരു കാലത്തിന്റെ സംബന്ധത്തോടുകൂടി അതിനെ വ്യവഹരിക്കുന്നതു സൂക്ഷ്മമാലോചിച്ചാൽ ശരിയല്ലല്ലോ. ഇതുപോലെയാണു്, നിത്യബോധസ്വരൂപനായ ആത്മാവിൽ സുഖം, ദുഃഖം, ബന്ധം, മോക്ഷം, മുതലായവയെ ലോകം ആരോപിക്കുന്നതു്. ആ ആരോപത്തെ വകവച്ചുകൊണ്ടു്, അതിനെ നീക്കുന്നതിനായിട്ടുമാത്രമായിട്ടാണു് 'ആത്മാനമേവാവേത' ഇത്യാദി ശ്രുതികൾ ആത്മാവിനെ അറിയണമെന്നുപദേശിക്കുന്നതു്. മേഘാദ്യാവരണം നീങ്ങുമ്പോൾ സൂര്യൻ പ്രകാശിക്കുന്നു എന്നും ആവരണം ഉണ്ടായിരിക്കുമ്പോൾ പ്രകാശിക്കുന്നില്ല എന്നും തോന്നുന്നതുപോലെയാണു് നിത്യബോധസ്വരൂപമായ

ആത്മാവു് അറിയുന്നു എന്നും അറിയുന്നില്ല എന്നും തോന്നുന്നതു്. വാസ്തവത്തിൽ ബോധകർത്തൃത്വവും അബോധകർത്തൃത്വവും നിത്യബോധസ്വരൂപനായ ആത്മാവിൽ ഉണ്ടാകുവാൻ തരമില്ല. അതിനാൽ, അതു് അറിയപ്പെടാത്തതിൽനിന്നും വേറേയാണു്.

'അധി' എന്ന ശബ്ദം ഇവിടെ 'വേറേ' എന്ന അർത്ഥത്തിലാണു് പ്രയോഗിച്ചിരിക്കുന്നതു്. അതിൻെറ സാധാരണ അർത്ഥം 'മേൽ' എന്നാണു്. ഒന്നു മറെറാന്നിൻെറമേൽ ആയിരിക്കുന്നപക്ഷം ആ ഒന്നു മറെറാന്നിൽനിന്നു വേറെ ആയിരിക്കുമെന്നുള്ളതു തീർച്ചയാണു്. ഭൃത്യാദികളുടെ മേൽ ആയിരിക്കുന്ന രാജാവു് ഭൃത്യാദികളിൽനിന്നു വേറെയായിരിക്കുന്നതുപോലെ എന്നുദാഹരണം പറയാം. അറിയപ്പെടാത്തതെന്നു പറയുന്നതു് അവ്യക്തമാ(പ്രകൃതിയാ)ണു്. അതല്ല ബ്രഹ്മ,മെന്നു സാരം. വ്യക്തമെന്നു പറയുന്നതു കാര്യ്വവും അവ്യക്തം കാരണവുമാണു്. ബ്രഹ്മം അവയിൽ നിന്നു വേറെ എന്നു പറയുന്നതിൻെറ അർത്ഥം അതു് ഒന്നിൽനിന്നും ഉണ്ടായതല്ല; അതിൽനിന്നു് ഒന്നും ഉണ്ടാകുന്നതുമില്ല എന്നാണു്. അതു നിത്യവിജ്ഞാനസ്വരൂപവും യാതൊരു വിശേഷവുംകൂടാതെയുള്ളതുമാണെന്നു് ആകെയുള്ള സാരം. ഇങ്ങനെ, ആത്മാവാണു് ബ്രഹ്മമെന്നതുകൊണ്ടുതന്നെ അതു് ഉപേക്ഷിക്കേണ്ടതോ സ്വീകരിക്കേണ്ടതോ അല്ലെന്നു സിദ്ധിക്കുന്നു. മറെറാരു വസ്തുവിനെയല്ലാതെ ഉപേക്ഷിപ്പാനോ സ്വീകരിപ്പാനോ നിവൃത്തിയില്ല. ആത്മാവു ബ്രഹ്മവും എല്ലാററിൻെറയും ഉള്ളിൽ ഇരിക്കുന്നതിനാൽ അവിഷയവുമാണു്. അതിനാൽ അന്യനും ഉപേക്ഷിപ്പാനോ സ്വീകരിപ്പാനോ നിവൃത്തിയില്ല. എന്നുമാത്രമല്ല, ആത്മാവൊഴിച്ചു് അന്യൻ ഇല്ലതാനും. 'ഇതി ശുശ്രുമ പൂർവേഷാം' (ഇങ്ങനെ പൂർവാചാര്യന്മാർ പറയുന്നതു ഞങ്ങൾ കേട്ടിട്ടുണ്ടു്) എന്നു പറഞ്ഞതു് ഈ ജ്ഞാനം പാരമ്പര്യമായി സിദ്ധിച്ചിട്ടുള്ളതാണെന്നു കാണിപ്പാൻവേണ്ടിയാണു്. 'വ്യാചചക്ഷിരേ, (വ്യാഖ്യാനിച്ചുതന്നു) എന്നതുകൊണ്ടു് അതിനെപ്പററി യുക്തിവാദംചെയ്വാൻ സ്വാതന്ത്ര്യമില്ലെന്നു കാണിച്ചിരിക്കുന്നു. ഞങ്ങൾക്കു ബ്രഹ്മത്തെപ്പററിപ്പറഞ്ഞുതന്ന ആചാര്യന്മാർ ബ്രഹ്മത്തെക്കു

റിച്ചു് അവർക്കു പരമ്പരയായി സിദ്ധിച്ചിട്ടുള്ള നിത്യമായ ആഗമത്തെയാണു് ഞങ്ങൾക്കു വ്യാഖ്യാനിച്ചുതന്നതു്; അല്ലാതെ തങ്ങളുടെ ബുദ്ധിയിൽ തോന്നിയ യുക്തി അനുസരിച്ചു പറഞ്ഞുതന്നതല്ല, എന്നു് ആഗമത്തിന്റെ പാരമ്പര്യത്തിനു മുടക്കംവന്നിട്ടില്ലെന്നു കാണിക്കുന്നതു വിദ്യയുടെ മാഹാത്മ്യത്തെ അറിയിക്കുന്നതിനായിട്ടാണു്. യുക്തിക്കു നിലയില്ല; അതിൽ തെററിദ്ധാരണയുമുണ്ടാവാം എന്നു സാരം,

മന്ത്രം—യദ്വാചാ ऽനഭ്യുദിതം യേന വാഗഭ്യുദ്യതേ
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ. 4

[യാതൊന്നിനെ വാക്കുകൊണ്ടു വെളിപ്പെടുത്തുവാൻ സാധിക്കയില്ലയോ, നേരേമറിച്ചു വാക്കുകൾ പ്രകാശിക്കുന്നതിനു് ഏതാണോ ഹേതുവായിരിക്കുന്നതു്, അതുതന്നെയാണു ബ്രഹ്മമെന്നു നീ അറിയുക. സാധാരണജനങ്ങൾ ഉപാസിക്കുന്നതു ബ്രഹ്മമല്ല.)

ഭാ:—'യദ്വാചാ ऽനഭ്യുദിതം' ഇത്യാദിമന്ത്രങ്ങൾ, 'അന്യദേവതദ്വിദിതാത്'' ഇത്യാദിയായി ബ്രഹ്മജ്ഞാനികൾ പറഞ്ഞിട്ടുള്ള ആഗമാർത്ഥത്തിന്റെ ജ്ഞാനം ഉറപ്പിക്കുന്നതിനായിട്ടാകുന്നു. ഏതാണോ വാക്കിനാൽ പറയപ്പെടാത്തതു്, എന്നതുകൊണ്ടു ബ്രഹ്മത്തെ വാക്കുകൊണ്ടു വിവരിക്കാൻ കഴികയില്ലെന്നും, എതിനാൽ വാക്കു് അഭിവദിക്കപ്പെടുന്നു, എന്നതുകൊണ്ടു് വാക്കുകൾക്കു് അർത്ഥങ്ങളെ വെളിപ്പെടുത്തുവാനുള്ള ശക്തിക്കു നിമിത്തം ബ്രഹ്മമാണെന്നും പറഞ്ഞിരിക്കുന്നു. 'കേനേഷിതാം വാചമിമാം വദന്തി' 'യദ്വാചോ ഹ വാചം' എന്നു മുമ്പും പറഞ്ഞിട്ടുണ്ടല്ലോ. വാക്കുകൊണ്ടു പറയപ്പെടാത്തതും വാക്കുകൾ വെളിപ്പെടുന്നതിനു നിമിത്തവുമാണു് ബ്രഹ്മമെന്നു പറഞ്ഞതിനാൽ ബ്രഹ്മം അറിയപ്പെടാൻ കഴിയുന്നതല്ലെന്നു മനസ്സിലാക്കിക്കൊടുത്തു്, മറെറാരു വസ്തുവിനെ മനസ്സിലാക്കുവാനുള്ള ഇച്ഛയേനീക്കി, താൻതന്നെയാണു ബ്രഹ്മമെന്നു് ഉറപ്പിക്കയാണു വേദം ചെയ്യുന്നതു്. 'തദേവ ബ്രഹ്മ ത്വം വിദ്ധി' എന്നുള്ള ഭാഗം മററു വസ്തുക്കളെ അറിവാനുള്ള യത്നത്തിൽനിന്നു പിൻവലിപ്പിക്കുന്നതിനാകുന്നു. 'നേദം യദിദമുപാസതേ' എന്നു്

ഉപാസ്യവസ്തുക്കളിൽ ബ്രഹ്മത്വം പ്രതിഷേധിക്കുന്നതും അതിനുതന്നെ.

മന്ത്രം—യന്മനസാ ന മനുതേ യേനാഹുർമനോ മതം
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ 5

യച്ചക്ഷുഷാ ന പശ്യതി യേന ചക്ഷൂംഷി പശ്യതി
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ. 6

യച്ഛ്രോത്രേണ ന ശൃണോതി യേന ശ്രോത്രമിദം ശ്രുതം
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ. 7

യത്പ്രാണേന ന പ്രാണിതി യേന പ്രാണഃ പ്രണീയതേ
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ. 8

(യാതൊന്നിനെ മനസ്സുകൊണ്ടു സങ്കല്പിക്കാനോ നിശ്ചയിക്കുവാനോ സാധിക്കയില്ലയോ, നേരേമറിച്ചു മനസ്സിന്റെ സങ്കല്പാദിസാമർത്ഥ്യത്തിനു് ഏതു നിമിത്തമായിരിക്കുന്നുവോ, ഏതിനെ കണ്ണുകൾകൊണ്ടു കാണുന്നതിനോ ചെവികൾകൊണ്ടു കേൾക്കുന്നതിനോ ഘ്രാണേന്ദ്രിയംകൊണ്ടു ഘ്രാണിക്കുന്നതിനോ സാധിക്കയില്ലയോ, കണ്ണുകൾക്കു കാണുന്നതിനും ചെവികൾക്കു കേൾക്കുന്നതിനും ഘ്രാണേന്ദ്രിയത്തിനു ഘ്രാണിക്കുന്നതിനുമുള്ള സാമർത്ഥ്യത്തിനു് ഏതാണോ നിമിത്തമായിട്ടുള്ളതു്, അതുതന്നെ ബ്രഹ്മമെന്നു നീ അറിഞ്ഞുകൊൾക. ജനങ്ങൾ ഉപാസിക്കാറുള്ളതു ബ്രഹ്മമല്ല.

ഭാഷ്യം:—'യന്മനസാ' ഇത്യാദി മുൻപറഞ്ഞതുപോലെ തന്നെ. നിത്യവിജ്ഞാനസ്വരൂപമായ ബ്രഹ്മമാണു മനസ്സിന്റെ മനനാദിശക്തിക്കു നിമിത്തമെന്നാണു് 'യേന മനോ മതം' എന്നതിന്റെ അർത്ഥം. ബ്രഹ്മം യാതൊരിന്ദ്രിയത്തിനും വിഷയമല്ലെന്നും, ഇന്ദ്രിയങ്ങളുടെ വ്യാപാരത്തിനും വിഷയഗ്രഹണസാമർത്ഥ്യത്തിനും നിമിത്തം, അവ നിത്യവിജ്ഞാനസ്വരൂപമായ ബ്രഹ്മത്താൽ അവ ഭാസിക്കപ്പെടുന്നു എന്നുള്ളതാണെന്നുമാണു് മേൽപറഞ്ഞ ശ്ലോകങ്ങളുടെ അർത്ഥം. 'യദാദിത്യഗതം തേജോ ജഗദ് ഭാസയതേഖിലം, ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം പ്രകാശയതി ഭാരത'

(ആദിത്യനിലുള്ള തേജസ്സു്, ലോകത്തെ മുഴവൻ പ്രകാശിപ്പിക്കുന്നതുപോലെ ശരീരാന്തഃസ്ഥിതനായ ആത്മാവു് ശരീരത്തെ മുഴവൻ പ്രകാശിപ്പിക്കുന്നു) എന്നു സ്മൃതിയും, 'തസ്യ ഭാസാ സർവമിദം വിഭാതി' (ആ ബ്രഹ്മത്തിൻെറ ചൈതന്യത്താൽ ആണു് ഇതെല്ലാം പ്രകാശിക്കുന്നതു്) എന്നു ശ്രുതിയും പറയുന്നു. 'യേന പ്രാണഃ പ്രണീയതേ' എന്നതുകൊണ്ടു പ്രാണികളുടെ ക്രിയാശക്തിക്കും നിത്യവിജ്ഞാനരൂപനായ ആത്മാവുതന്നെയാണു നിമിത്തമെന്നു പറഞ്ഞിരിക്കുന്നു.

ഒന്നാംഖണ്ഡം കഴിഞ്ഞു.

---

മന്ത്രം:—യദി മന്യസേ സുവേദേതി ദഹരമേവാപി നൂനം,
ത്വം വേത്ഥ ബ്രഹ്മണോ രൂപം യദസ്യ ത്വം യദസ്യ ദേവേ–
ഷ്വഥ നു മീമാംസ്യമേവ തേ; "മന്യേ വിദിതം." 1

(മുൻപറഞ്ഞവിധം ഉപദേശിച്ച ബ്രഹ്മതത്ത്വത്തെ ശിഷ്യൻ ശരിയായി ധരിച്ചോ എന്നു് അറിയുന്നതിനായി, ഗുരു, ശിഷ്യൻെറ ബുദ്ധിയെ ഇളക്കുന്നു;—"ബ്രഹ്മത്തെ ഞാൻ നല്ലവണ്ണം അറിയുന്നു, എന്നു നീ വിചാരിക്കുന്നു എങ്കിൽ നീ ബ്രഹ്മത്തിൻെറ രൂപത്തെ അല്പമേ അറിയുന്നുള്ളു. ഒരു ദേവൻതന്നെ ഇങ്ങനെ വിചാരിച്ചാലും, ആ ദേവൻ ബ്രഹ്മത്തിൻെറ രൂപം അല്പമേ അറിയുന്നുള്ളു; തീർച്ചതന്നെ. നീ മനുഷ്യരിൽ ആധ്യാത്മികമായും ദേവന്മാരിൽ ആധിദൈവികമായും ബ്രഹ്മത്തിൻെറ രൂപത്തെ അറിയുന്നതു് അല്പംതന്നെ എന്നും പറയാം. അതിനാൽ 'അന്യദേവ തദ്വിദിതാദഥോ അവിദിതാദധി, എന്നുപറഞ്ഞ ആഗമത്തിൻെറ അർത്ഥം ശരിയായി അനുഭവപ്പെടുന്നതുവരെ ബ്രഹ്മത്തെപ്പററി നീ ഇനിയും വിചാരിക്കുകതന്നെ വേണ്ടിയിരിക്കുന്നു.'' ഇതുകേട്ടു ശിഷ്യൻ, ഏകാന്തത്തിൽ പോയിരുന്നു്, ഏകാഗ്രചിത്തനായി വിചാരണചെയ്തു്, ആഗമാർത്ഥവും ആചാര്യൻെറയും തൻെറയും അനുഭവവും ഒന്നായി കണ്ടതിൻെറ ശേഷം പറയുന്നു:—"എനിക്കു് ഇപ്പോഠം ബ്രഹ്മത്തെ അറിയാമെന്നു ഞാൻ വിചാരിക്കുന്നു".)

ഭാഷ്യം:—ആചാര്യൻ ശിഷ്യന്റെ ബുദ്ധിയെ, അറിയപ്പെട്ടിട്ടുള്ളതിൽനിന്നും അറിയപ്പെട്ടിട്ടില്ലാത്തതിൽനിന്നും നിവർത്തിപ്പിച്ച്, തന്റെ ആത്മാവിൽത്തന്നെ ഉറപ്പിച്ച്, ഉപാസിക്കപ്പെടുന്നതൊന്നും ബ്രഹ്മമല്ലെന്നുപറഞ്ഞു്, തന്റെ ആത്മാവുതന്നെയാണു ബ്രഹ്മമെന്നുള്ള ഉപദേശത്താൽ അവനെ സ്വാരാജ്യത്തിൽ അഭിഷേകംചെയ്തതിന്റെശേഷം (തനിക്കുതാൻതന്നെ നാഥനാക്കിയതിന്റെശേഷം) അവന്റെ ബുദ്ധിയെ ഇളക്കുന്നു:—"നീ 'എനിക്കു ബ്രഹ്മത്തെ നല്ലവണ്ണം അറിയാം' എന്നു വിചാരിക്കുന്നു എങ്കിൽ, ബ്രഹ്മത്തിന്റെ രൂപത്തെ അല്പംമാത്രമേ അറിയുന്നുള്ളു; തീർച്ചതന്നെ. എന്നു ഞാൻ വിചാരിക്കുന്നു." എന്തിനാണു് ഇങ്ങനെ ശിഷ്യന്റെ ബുദ്ധിയെ ഇളക്കുന്നതു് എന്നു ചോദിച്ചാൽ, മുൻപു ഗ്രഹിച്ചിട്ടുള്ളതു് ഉറപ്പിക്കാൻവേണ്ടിയാണു്. "ദേവന്മാരിലും ആരെങ്കിലും തനിക്കു ബ്രഹ്മത്തെ നല്ലവണ്ണം അറിയാമെന്നു വിചാരിക്കുന്നു എങ്കിൽ ആ ദേവനും ബ്രഹ്മരൂപത്തെ, തീർച്ചയായും, അല്പമേ അറിയുന്നുള്ളു. എന്തെന്നാൽ, ബ്രഹ്മത്തെ ആർക്കും അറിവാൻ കഴികയില്ല." അല്ലെങ്കിൽ, മനുഷ്യരിൽ ആദ്ധ്യാത്മികമായും ദേവന്മാരിൽ ആധിദൈവികമായും ഈ ബ്രഹ്മത്തിന്റെ രൂപത്തെ നീ അറിയുന്നതു് അല്പംതന്നെ എന്നും അർത്ഥം പറയാം. 'അഥ നു' എന്നുള്ളതു് നീ ഇനിയും വിചാരണചെയ്യേണ്ടിയിരിക്കുന്നു എന്നതിലേയ്ക്കു ഹേതുവിനെ കാണിക്കുന്നു. 'അതു് അറിയപ്പെട്ടിട്ടുള്ളതിൽനിന്നും അറിയപ്പെട്ടിട്ടില്ലാത്തതിൽനിന്നും വേറെയാ'ണെന്നു പറഞ്ഞിട്ടുള്ളതുകൊണ്ടും നീ നല്ലവണ്ണം അറിയുന്നു എന്നു വിചാരിക്കുന്നതുകൊണ്ടും നീ ബ്രഹ്മത്തിന്റെ രൂപത്തെ അല്പംമാത്രമേ അറിയുന്നുള്ളൂ എന്നു വിചാരിക്കേണ്ടിയിരിക്കുന്നതിനാൽ ഇനിയും നീ, 'വിദിതവും അവിദിതവുമല്ലാത്തതാണു ബ്രഹ്മം' എന്നുള്ള ആഗമത്തിന്റെ അർത്ഥം അനുഭവപ്പെടുന്നതുവരെ ബ്രഹ്മത്തെപ്പററി വിചാരണചെയ്കതന്നെ വേണ്ടിയിരിക്കുന്നു എന്നു സാരം. 'മന്യേ വിദിതം' എന്നതു ശിഷ്യൻ വിചാരണചെയ്തതിനുശേഷം പറയുന്നതാണു്. ആചാര്യൻ പറഞ്ഞിളക്കിയതിനാൽ, തനിക്കു വേണ്ടതുപോലെ ബ്രഹ്മജ്ഞാനമുണ്ടായിട്ടില്ലെന്നുധരിച്ച്, അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ച വീണ്ടും വിജനസ്ഥലത്തുപോയിരുന്നു് ഏകാഗ്രചിത്ത

നായി വിചാരണചെയ്ത്, ആഗമത്തിന്റെ അർത്ഥവും ആചാര്യന്റെയും തന്റെയും അനുഭവവും യോജിക്കുന്നു എന്നു മനസ്സിലാക്കിയിട്ടാണു ശിഷ്യൻ അങ്ങനെ പറയുന്നത്. ഇപ്രകാരം ഉറച്ച ജ്ഞാനമല്ലാതെ അനിശ്ചിതമായ വിദ്യ ഫലപ്രദമാകയില്ലെന്നുള്ള ന്യായം ഇതുകൊണ്ടു കാണിച്ചിരിക്കുന്നു. ശിഷ്യൻ പറയുന്നു:—

മന്ത്രം—നാഹം മന്യേ സുവേദേതി നോ ന വേദേതി വേദ ച
യോ നസ്തദ്വേദ തദ്വേദ നോ ന വേദേതി വേദ ച. 2

(മുമ്പ് എനിക്കു വിജ്ഞാനം ഉറയ്ക്കാതിരുന്നപ്പോൾ എനിക്കു ബ്രഹ്മത്തെ നല്ലവണ്ണം അറിയാമെന്നു തോന്നിയിരുന്നു. ആ തോന്നൽ ഇപ്പോൾ മാറിപ്പോയിരിക്കുന്നു. ഇപ്പോൾ ഞാൻ ബ്രഹ്മത്തെ നല്ലവണ്ണം അറിയുന്നു എന്നു വിചാരിക്കുന്നില്ല. അറിയുന്നില്ലെന്നും വിചാരിക്കുന്നില്ല. അറികയും ചെയ്യുന്നു അറിയുന്നുമില്ല എന്നാണു ഞാൻ വിചാരിക്കുന്നത്. സബ്രഹ്മചാരികളായ ഞങ്ങളുടെ കൂട്ടത്തിൽ ഇനിയും വല്ലവരും, എന്നെപ്പോലെ, ബ്രഹ്മത്തെ വിശേഷരൂപത്തിൽ അറിയാതിരിക്കയും എന്നാൽ, സാമാന്യരൂപത്തിൽ അറികയും ചെയ്യുന്നുണ്ടെങ്കിൽ അവനും ബ്രഹ്മത്തെ ശരിയായി അറിയുന്നു എന്നാണു് എനിക്കു തോന്നുന്നത്. അങ്ങനെയല്ലാത്തവൻ ബ്രഹ്മത്തെ അറിയുന്നില്ല.)

ഭാ:—ആചാര്യന്റെയും തന്റെയും നിശ്ചയം ഒരുപോലെയാണെന്നു കാണിപ്പാനായി പരിനിഷ്ഠിതമായും സഫലമായുമുള്ള വിജ്ഞാനം ഇന്നവിധത്തിലാണെന്നു പ്രതിജ്ഞ ചെയ്യുകയാണ് ഈ മന്ത്രംകൊണ്ടു ശിഷ്യൻ ചെയ്യുന്നത്. 'അഹ' എന്നുള്ളത് അവധാരണാർത്ഥത്തിലുള്ള ഒരു നിപാതമാണ്. അവധാരണം = ഉറപ്പിച്ചുപറയുക. ബ്രഹ്മത്തെ നല്ലവണ്ണം അറിയുന്നു എന്നു ഞാൻ വിചാരിക്കുന്നില്ലതന്നെ, എന്നാണു് അതുകൊണ്ടുകിട്ടുന്ന അർത്ഥം. മുമ്പ് എന്റെ വിജ്ഞാനം പരിനിഷ്ഠിതമല്ലായിരുന്നപ്പോൾ എനിക്കു ബ്രഹ്മത്തെ നല്ലവണ്ണം അറിയാമെന്നു തോന്നിയിരുന്നു. ഇപ്പോൾ, അങ്ങു പറഞ്ഞിളക്കിയതിനുശേഷം മുൻപറഞ്ഞ ആഗമാർത്ഥത്തെ വിചാരണചെയ്തതിന്റെ ഫലമായി തന്റെ ആത്മാവുതന്നെയാണു് ബ്രഹ്മമെന്നുള്ള ശരിയായ

നിശ്ചയം വന്നിട്ടുള്ളതുകൊണ്ടു്, മുമ്പുണ്ടായിരുന്ന തെററായ നിശ്ചയം നീങ്ങിപ്പോയിരിക്കുന്നു. അതുകൊണ്ടാണു് ബ്രഹ്മത്തെ നല്ലവണ്ണം അറിയുന്നു എന്നു ഞാൻ വിചാരിക്കുന്നില്ലതന്നെ എന്നു പറഞ്ഞതു്. 'ന വേദേതി ച നോ മന്യേ' എന്നു യോജിപ്പിക്കണം. എന്നാൽ ബ്രഹ്മത്തെ അറിയുന്നില്ലെന്നും ഞാൻ വിചാരിക്കുന്നില്ല എന്നർത്ഥം. എന്തെന്നാൽ (വേദ ച) അറിയുകയും ചെയ്യുന്നു. ചുരുക്കത്തിൽ ബ്രഹ്മത്തെ എനിക്ക അറിയാമെന്നും അറിഞ്ഞുകൂടെന്നും പറവാൻ നിവൃത്തിയില്ലെന്നുസാരം. ഇതുകൊണ്ടു് ''അന്യദേവ തദ്വിദിതാദഥോ അവിദിതാദധി'' എന്നുള്ള ആഗമത്തിൻെറ അർത്ഥം തനിക്ക നല്ലവണ്ണം മനസ്സിലായി എന്നു ശിഷ്യൻ കാണിച്ചിരിക്കുന്നു. ബ്രഹ്മം നിത്യവിജ്ഞാനരൂപമായതുകൊണ്ടു അറിയുന്നു എന്നും സ്വരൂപത്തിനു വികാരമൊന്നുമില്ലാത്തതുകൊണ്ടു് അറിയുന്നില്ലെന്നും പറയുന്നതു ശരിതന്നെ. ഞാൻ ബ്രഹ്മമാകുന്നു എന്നുള്ള വിശേഷവിജ്ഞാനം അന്തഃകരണരൂപമായ ഉപാധിയാൽ ആത്മാവിൽ ആരോപിക്കപ്പെടുന്നതാകുന്നു. സ്വതേ ആത്മാവിനു ജ്ഞാനമില്ലെന്നു സാരം. എന്തെന്നാൽ അങ്ങനെയുള്ള ജ്ഞാനം ഒരു വികാരമാകുന്നു; നിത്യവിജ്ഞാനരൂപമായ ആത്മാവിൽ വികാരമുണ്ടാവാൻ തരമില്ല. ഇപ്രകാരം എന്നെപ്പോലെ ബ്രഹ്മത്തെ അറിയുന്നവനായി സഹപാഠികളുടെ കൂട്ടത്തിൽ ആരെങ്കിലും ഉണ്ടെങ്കിൽ അവനും ശരിയായിട്ടു തന്നെയാണു് അറിയുന്നതെന്നു ഞാൻ വിചാരിക്കുന്നു; മററു വിധത്തിൽ അറിയുന്നവൻെറ അറിവു് ശരിയായിട്ടുള്ളതല്ല എന്നുള്ളതു കാണിപ്പാനായിട്ടാണു് 'നോ ന വേദേതി വേദ ച' എന്നു ആദ്യം പറഞ്ഞതിനെത്തന്നെ വീണ്ടും എടുത്തു പറഞ്ഞിരിക്കുന്നതു്.

മന്ത്രം—യസ്യാമതം തസ്യ മതം മതം യസ്യ ന വേദ സഃ
　അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാം. 3

(ശിഷ്യാചാര്യസംവാദരൂപമായ കഥകൊണ്ടു സിദ്ധമായ അർത്ഥത്തെ ശ്രുതി സ്വന്തനിലയിൽ സംഗ്രഹിക്കുന്നു:—ഏതു സാധകനു താൻതന്നെയാണു ബ്രഹ്മമെന്നും അതിനാൽ ബ്രഹ്മത്തെ അറിയാൻ കഴികയില്ലെന്നുമുള്ള നിശ്ചയം വന്നു് ബ്രഹ്മത്തെക്കുറിച്ചു് അറിവാനുള്ള ഇച്ഛ നീങ്ങി

യിരിക്കുന്നുവോ അവൻ ശരിയായി ബ്രഹ്മത്തെ അറിയുന്നു. ഞാൻ ബ്രഹ്മത്തെ അറിഞ്ഞിരിക്കുന്നു എന്നു വിചാരിക്കുന്നവൻെറ അറിവു തെററാണ്. അവൻ ബ്രഹ്മത്തെ ശരിയായി അറിയുന്നില്ല. എന്തെന്നാൽ, ആ ബ്രഹ്മതത്ത്വം, ശരിയായി അറിയുന്നവർക്കു, തൻെറ ആത്മാവുതന്നെയായതിനാൽ അറിവിനു വിഷയമല്ല. ബ്രഹ്മതത്ത്വത്തെ ശരിയായി അറിയാത്തവർക്ക് അതു ബുദ്ധിക്കു വിഷയമായി ത്തോന്നും. അവർ ബ്രഹ്മമെന്നു ധരിക്കുന്നതു നിത്യവിജ്ഞാനരൂപവും നിരുപാധികവുമായ ആത്മാവിനെയല്ല, ബുദ്ധി മുതലായ ഉപാധിയോട്ടുകൂടിയ നിത്യചൈതന്യാഭാസത്തെയാണെന്നു സാരം.)

ഭാ:—ഗുരുശിഷ്യസംവാദരൂപവും അനുഭവവും യുക്തിയും പ്രധാനമായിട്ടുള്ളതുമായ കഥകൊണ്ടു സിദ്ധമായ അർത്ഥത്തെ ആഗമം പ്രധാനമായിട്ടുള്ള ശ്രുതിവാക്യംകൊണ്ടു ചുരുക്കിപ്പറയുന്നു. വാക്കു മുതലായവസ്തു വിഷയമല്ലാത്തതിനാൽ അറിയപ്പെട്ടിട്ടുള്ളതിൽനിന്നു വേറെയാണെന്നു പറകയും അനുഭവംകൊണ്ടും യുക്തികൊണ്ടും വിചാരണചെയ്കയുംചെയ്ത ആ ബ്രഹ്മത്തെ അങ്ങനെതന്നെ (പറഞ്ഞതുപോലെതന്നെ)അറിഞ്ഞുകൊള്ളണം. എന്തെന്നാൽ, ബ്രഹ്മത്തെ അറിയണമെന്നുള്ള ആഗ്രഹത്താൽ പ്രേരിതനായി പ്രവർത്തിക്കുന്ന സാധകനു വിചാരണയിനു ആത്മാവുതന്നെയാണു ബ്രഹ്മമെന്നും അതു് അറിവിനു വിഷയമല്ലെന്നും വെളിപ്പെടുമ്പോൾ ബ്രഹ്മത്തെ അറിയണമെന്നുള്ള ഇച്ഛ തനിയേ നീങ്ങിപ്പോകുന്നു. പിന്നെ അവൻ ബ്രഹ്മത്തെ വേറെ വിചാരണചെയ്‌വാൻ ശ്രമിക്കയില്ല. അങ്ങനെയുള്ളവൻ ബ്രഹ്മത്തെ ശരിയായി അറിയുന്നു എന്നു സാരം. എന്നാൽ ഞാൻ ബ്രഹ്മത്തെ ശരിയായി അറിയുന്നു എന്നുള്ള വിചാരം ആർക്കുണ്ടോ അവൻെറ ജ്ഞാനം തെററാകുന്നു. എന്തെന്നാൽ ബ്രഹ്മം, അറിയപ്പെട്ടിട്ടുള്ളതിൽനിന്നു വേറേയാണു്. ഇത്രയും പറഞ്ഞതുകൊണ്ടു അവൈദികമായ ബൗദ്ധാദികളുടെ വിജ്ഞാനം ശരിയായിട്ടുള്ളതല്ലെന്നു സിദ്ധിക്കുന്നു. എന്തെന്നാൽ അതു ബ്രഹ്മത്തെക്കുറിച്ചുള്ളതായിരിക്കയില്ല; അതിനാൽ നിന്ദിതമാകുന്നു. അതുപോലെതന്നെ, കപിലൻ, കണാദൻ, മുതലായവരുടെ ദർശ

നങ്ങളും അറിയപ്പെട്ടിട്ടുള്ള ബ്രഹ്മത്തെപ്പററിയുള്ളവയായതു കൊണ്ടും നിലയില്ലാത്ത യുക്തിവാദത്തെ അടിസ്ഥാനപ്പെടുത്തി ഉണ്ടായിട്ടുള്ളവയാകയാലും ബ്രഹ്മത്തെ അറിവാനുള്ള ആഗ്രഹം അവകൊണ്ടു നീങ്ങാത്തതുകൊണ്ടും ശരിയല്ല.

''യാ വേദ ബാഹ്യാഃ സ്മൃതയോ യാശ്ച കാശ്ചകു ദൃഷ്ടയഃ
സർവാസ്താ നിഷ്ഫലാഃ പ്രോക്താസ്തമോനിഷ്ഠാ ഹി താഃ
സ്മൃതാഃ'' 4

(അവൈദികങ്ങളായ ബൗദ്ധാദികൾ ബുദ്ധിയാണു് ആത്മാവു്, മനസ്സാണു്, ഇന്ദ്രിയങ്ങളാണു് എന്നും മററും പറയുന്നതും കപിലകണാദാദികളുടെ വിദിതബ്രഹ്മവിഷയകങ്ങളായ തെററായ ദർശനങ്ങളും നിഷ്ഫലങ്ങളും അജ്ഞാനമൂലകങ്ങളും അതുകൊണ്ടുതന്നെ നിന്ദിതങ്ങളുമാകുന്നു) എന്നുള്ള സ്മൃതി ഈ അർത്ഥത്തെയാണു പറയുന്നതു്. 'അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാം'എന്നുള്ളതു് പൂർവാർദ്ധത്തിൽ പറഞ്ഞ അർത്ഥത്തിനു ഹേതു കാണിക്കുന്നതിനായിട്ടാണു്. അല്ലാതെ മുൻപറഞ്ഞ കാര്യത്തെത്തന്നെ വീണ്ടും അനുവദിക്കയല്ല. അങ്ങനെ അനുവദിക്കുന്നതുകൊണ്ടു ഇവിടെ ഒരു പ്രയോജനവുമില്ല. ശരിയായി അറിയുന്നവർക്കു ബ്രഹ്മം ആത്മാവുതന്നെയായതിനാൽ അറിവിനു വിഷയമല്ല. അതിനാൽ അവരുടെ ജ്ഞാനംതന്നെയാണു ശരിയായിട്ടുള്ളതു്. വിദിതവും അവിദിതവുമല്ലാത്തതും നിത്യവിജ്ഞാനസ്വരൂപവും വികാരമോ ജരയോ മരണമോ ഭയമോ ഇല്ലാത്തതും മറെറാന്നല്ലാത്തതിനാൽ അറിവാൻകഴിയാത്തതും ആയ തൻെറ ആത്മാവുതന്നെയാണു ബ്രഹ്മമെന്നു് അറിയാത്തവർ ബുദ്ധിക്കു വിഷയമായിട്ടുള്ള ചൈതന്യാഭാസത്തെയാണു ബ്രഹ്മമെന്നു ധരിക്കുന്നതു്. അവർ ധരിക്കുന്ന ബ്രഹ്മം വിദിതമെന്നും അവിദിതമെന്നും വ്യക്തമെന്നും അവ്യക്തമെന്നും കാര്യമെന്നും കാരണമെന്നുമുള്ള വികല്പങ്ങളോടു കൂടിയതാകുന്നു. മുത്തുച്ചിപ്പിയെ വെള്ളിയെന്നു വിചാരിക്കുന്നതുപോലെ അവർ ബ്രഹ്മമല്ലാത്തതിനെ ബ്രഹ്മമെന്നു വിചാരിക്കുകയാണു്.

മന്ത്രം—പ്രതിബോധവിദിതം മതമമൃതത്വം ഹി വിന്ദതേ
ആത്മനാ വിന്ദതേ വീര്യം വിദ്യയാ വിന്ദതേ ഽമൃതം. 5

(ബുദ്ധിയുടെ ഓരോ പ്രത്യയവും ബോധവും)വഴിയായിട്ട ആത്മാവിനെ അറിയുന്നതാണു ശരിയായിട്ടുള്ള ആത്മജ്ഞാനം. അങ്ങനെ ആത്മാവിനെ അറിഞ്ഞാൽമാത്രമേ അമൃതത്വത്തെ (മരണമില്ലായ്കയെ) ലഭിക്കയുള്ളു. അറിവിനു വിഷയമായിട്ടുള്ളതാണു് ആത്മാവെന്നു ഗ്രഹിക്കുന്നതാണു മരണത്തിനു ഹേതുവായിട്ടുള്ളതു്. ആ മരണമില്ലായ്ക, സ്വതേ ഉള്ളതാണു്; അല്ലാതെ ഉണ്ടാകുന്നതല്ല. അതിനാവശ്യമുള്ള അക്ഷയമായ വീര്യം വിദ്യകൊണ്ടു സിദ്ധിക്കും.

ഭാഷ്യം—'പ്രതിബോധവിദിതം' എന്നതിലെ 'പ്രതി' ശബ്ദം ബോധംതോറും എന്ന അർത്ഥത്തിൽ എല്ലാ ബോധങ്ങളേയും സംഗ്രഹിക്കുന്നതിനാണു്. ബുദ്ധിയുടെ എല്ലാ പ്രത്യയങ്ങളിലും, പഴുത്ത ഇരുമ്പിൽ അഗ്നി എന്നപോലെ നിത്യവിജ്ഞാനസ്വരൂപമായ ആത്മാവു വ്യാപിച്ചിട്ടുള്ളതിനാൽ അവ വിജ്ഞാനസ്വരൂപത്തിന്റെ അവഭാസങ്ങൾ ആകുന്നു. ഇരുമ്പിൽനിന്നു വേറെയായി അഗ്നി ഉള്ളതുപോലെ, ആ പ്രത്യയങ്ങളിൽ വ്യാപിച്ചിരിക്കുന്ന ചൈതന്യം അവയിൽനിന്നു വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടുകൂടി വേറെയുണ്ടെന്നു നമുക്കറിയാം. അതിനാൽ ബുദ്ധിയുടെ ഓരോ പ്രത്യയവും ആത്മാവിനെ അറിയുന്നതിനു വഴിയായിത്തീരുന്നു. നമ്മുടെ ഈ ശരീരത്തിൽ ഉള്ള ബുദ്ധിയുടെ പരിണാമങ്ങൾ അചേതനങ്ങളാണെങ്കിലും അവയിൽ ആത്മചൈതന്യം വ്യാപിച്ചിരിക്കുന്നതിനാൽ ചേതനങ്ങളെപ്പോലെ അവഭാസിക്കുന്നു. ജഡങ്ങളായ ബുദ്ധിപരിണാമങ്ങൾക്കു സ്വാഭാവികമായ പ്രകാശംവരാൻ തരമില്ല. അതുപോലെ തന്നെ എല്ലാ ശരീരങ്ങളിലും ഉണ്ടാകുന്ന ബോധങ്ങളിലും ആ ചൈതന്യം വ്യാപിച്ചിരിക്കുന്നതിനാൽത്തന്നെയാണു് അവ സചേതനങ്ങളായി പ്രകാശിക്കുന്നതു്. അതിനാൽ നമ്മുടെ ശരീരത്തിലുള്ള ആത്മചൈതന്യംതന്നെയാണു മററു ശരീരങ്ങളിലും ഉള്ളതു്. ചുരുക്കത്തിൽ, നമ്മുടെ ശരീരത്തിലുണ്ടാകുന്ന ബോധങ്ങൾക്കു സാക്ഷിയായിരിക്കുന്ന ചൈതന്യംതന്നെയാണു മററു ശരീരങ്ങളിലുണ്ടാകുന്ന ബോധങ്ങൾക്കും സാക്ഷിയായിരിക്കുന്നതു്. ഈ ശരീരത്തിലുള്ള ചൈതന്യവും മററു ശരീരങ്ങളിലുള്ള ചൈതന്യവും വേറേവേറേയാണെന്നു വിചാരിക്കുന്നതിനുള്ള ലക്ഷണഭേദമൊന്നും കാണുന്നില്ല.

അതുമാത്രമല്ല, പ്രത്യേകംപ്രത്യേകമാണു ചൈതന്യമെന്നു പറയുന്നപക്ഷം അതു് ആത്മാവല്ലെന്നുംമററുമുള്ള ദോഷങ്ങളും വന്നുചേരും. അതിനാൽ എല്ലാ ശരീരങ്ങളിലുമുള്ള ചൈതന്യം ഒന്നുതന്നെ എന്നു വിചാരിക്കണം. 'തദേവ ബ്രഹ്മത്വം വിദ്ധി' (അതുതന്നെയാണു ബ്രഹ്മമെന്നു നീ അറിയുക) എന്നുള്ള വാക്യംകൊണ്ടുണ്ടാകുന്ന ബോധത്തിൽ 'ഞാൻ ബ്രഹ്മമാണു്' എന്നുള്ളതു അറിവിനു വിഷയമല്ലാതെ ഭാസിക്കുന്നു. അങ്ങനെ ഭാസിക്കുന്ന ചൈതന്യമാണു മററചേതനങ്ങളേയും ഭാസിപ്പിക്കുന്നതു്. ഇപ്രകാരം ഭാസിപ്പിക്കപ്പെടുന്ന എല്ലാ അചേതനങ്ങളിലുംനിന്നു വിലക്ഷണവും ആ അചേതനങ്ങളുടെ ചൈതന്യത്തിനു നിമിത്തവുമായിട്ടു് ഒരു നിത്യചൈതന്യമുണ്ടെന്നു് അറിയാമെന്നു സാരം. അങ്ങനെയുള്ള അറിവുതന്നെയാണു് ആത്മാവിനെപ്പററിയുള്ള ശരിയായ അറിവു്; അല്ലാതെ, ആത്മാവിനെ, അറിയാൻ കഴിയുന്ന ഒരു വസ്തുവാണെന്നു ധരിച്ചു്, 'ഞാൻ ആത്മാവിനെ അറിയുന്നു എന്നു വിചാരിക്കുന്നതു തെററായ അറിവാണു്. ''ആത്മത്വേന പ്രത്യഗാത്മാനമൈക്ഷത്'' (സർവാന്തര്യാമിയായ ആത്മാവിനെ ആത്മാവായിക്കണ്ടു) എന്നു കാഠകോപനിഷത്തിലും പറഞ്ഞിരിക്കുന്നു. മറെറാരു വിധത്തിലാണു് ആത്മാവിനെ അറിയുന്നതെങ്കിൽ മൃത്യുപ്രാപ്തിയുണ്ടാകുമെന്നുള്ളതാണു് ''അമൃതത്വം ഹി വിന്ദതേ'' എന്നതുകൊണ്ടു പറഞ്ഞിരിക്കുന്നതു്. അറിവിനു വിഷയമായിട്ടുള്ളതാണു് ആത്മാവെന്നു ധരിക്കുന്നതിനാലാണു് മൃത്യു ഉണ്ടാകുന്നതു്. അതിനാൽ, മുൻപറഞ്ഞവിധത്തിലുള്ള ശരിയായ ആത്മവിജ്ഞാനംകൊണ്ടു് അമൃതത്വത്തെ ലഭിക്കുമെന്നു പറഞ്ഞതു ശരിതന്നെ. ആകട്ടെ, ആത്മജ്ഞാനംകൊണ്ടു് അമൃതത്വം ഉണ്ടാവുകയാണോ? അല്ലെങ്കിൽപ്പിന്നെ, അതുകൊണ്ടു് അമൃതത്വത്തെ ലഭിക്കുന്നു എന്നു പറയുന്നതു് എങ്ങനെയാണു? എന്നു ചോദിക്കയാണെങ്കിൽ അതിനു സമാധാനമാണ് 'ആത്മനാ വിന്ദതേ' എന്നതു്. അമൃതത്വം എന്നതു നിത്യമായ ആത്മാവിൻെറ സ്വഭാവമാകുന്നു. അതിനെ ആത്മജ്ഞാനത്താൽ ലഭിക്കുന്നു എന്നാണു് അതിൻെറ അർത്ഥം. ഉപാസ്യമായി മറെറാന്നിനെ ആശ്രയിച്ചു ലഭിക്കേണ്ടതല്ല അമൃതത്വമെന്നു സാരം. അമൃതത്വം ആത്മാവിനു സ്വാഭാവികമാണെങ്കിൽ അതു ലഭിക്കുന്നു എന്നു

പറയുന്നതു ശരിയാണോ? എന്നാണെങ്കിൽ, ആത്മവിജ്ഞാനംകൊണ്ട്, താൻ മരണമുള്ളവനാണെന്നുള്ള തെററായ വിചാരം നീങ്ങി അമൃതത്വമുള്ളവനാണെന്നുള്ള പരമാർത്ഥം അനുഭവപ്പെടുമെന്നേ അതിന്ന് താല്പര്യമുള്ളു എന്നു ധരിക്കണം. ഇരിക്കട്ടെ, അമൃതത്വം വിദ്യകൊണ്ടുണ്ടാകുന്നതാണെങ്കിൽ, യാഗാദികർമ്മംകൊണ്ടു സിദ്ധിക്കുന്ന സ്വർഗ്ഗാദിഫലങ്ങളെപ്പോലെ അതും അനിത്യമാണെന്നുവരും. അതിനാൽ അതു വിദ്യകൊണ്ടുണ്ടാകുന്നതാണെന്നു പറവാൻ പാടില്ല; അമൃതത്വം തനിയേ കിട്ടുന്നതാണെങ്കിൽ ആത്മജ്ഞാനംകൊണ്ടു പ്രയോജനമെന്താണ്? എന്നു ചോദിക്കുന്നു എങ്കിൽ, പറയാം:—ആത്മജ്ഞാനം, ആത്മാവിനെപ്പററിയുള്ള തെററായധാരണ നീക്കുന്നതിനാൽ ആ വഴിക്ക്, ആത്മാവിനു സ്വതേയുള്ള അമൃതത്വത്തിനു നിമിത്തമാണെന്നു കല്പിച്ചിരിക്കുന്നു. അതുകൊണ്ടാണ്, 'വീര്യം വിദ്യയാ വിന്ദതേ ƒ മൃതം' എന്നു പറഞ്ഞതു്. താൻ മനുഷ്യനാണെന്നുംമററുമുള്ള അഭിമാനം, ജീവത്വനിമിത്തമായ അജ്ഞാനം, മായ ഇവയുടെ ബാധയില്ലാത്തതും ഒരിക്കലും നശിക്കാത്തതുമായ സാമർത്ഥ്യത്തെ വിദ്യകൊണ്ടു ലഭിക്കും എന്നാണ് അതിൻെറ അർത്ഥം. വിദ്യകൊണ്ട് അവിദ്യ നശിച്ചുപോകുന്നതിനാൽ അവിദ്യാജന്യമായ വീര്യം (മണിമന്ത്രാദികളെക്കൊണ്ടുള്ളതു്) നാശമുള്ളതാകുന്നു. വിദ്യയ്ക്കു ബാധകമായി മറെറാന്നില്ലാത്തതിനാൽ വിദ്യാജന്യമായ വീര്യത്തിനു നാശമില്ല. അതിനാൽ, വിദ്യ ആത്മാവിന്ന് അക്ഷയമായ വീര്യത്തിനു നിമിത്തമായിത്തീരുന്നു, 'നായമാത്മാ ബലഹീനേന ലഭ്യഃ' (ബലഹീനനു ഈ ആത്മാവിനെ ലഭിക്കുവാൻ സാധിക്കയില്ല) എന്ന് ആഥർവണത്തിൽ പറയുന്നു. ലോകത്തിലും വിദ്യകൊണ്ടുണ്ടാകുന്ന വീര്യത്തിനേ മററുള്ളവയെ കീഴടക്കുവാൻ സാധിക്കയുള്ളു. ശരീരാദിബലംകൊണ്ട് അതു സാധിക്കയില്ല. ആന മുതലായ ജന്തുക്കൾക്കു ശരീരബലം കൂടുതലുണ്ടായിരുന്നിട്ടും മനുഷ്യർക്കു അവ കീഴടങ്ങിപ്പോകുന്നില്ലേ?

'പ്രതിബോധവിദിതം' എന്നതിൽ പ്രതിബോധം എന്നതിനു ഉറക്കത്തിൽനിന്നു ഉണരുക എന്നും അർത്ഥമുണ്ട്. അങ്ങനെ കല്പിക്കുന്നപക്ഷം ഉറക്കത്തിൽനിന്നു് ഉണർന്നതുപോലെ പെട്ടെന്നു വിപരീതജ്ഞാനങ്ങളെല്ലാം അവയുടെ

വാസനകളോടു നീങ്ങിയിട്ടുള്ളവന്നു് ഉള്ള അറിവാണു ശരിയായ ആത്മജ്ഞാനം എന്നും അർത്ഥം പറയാം.

അല്ലെങ്കിൽ, പ്രതിബോധം=ഗുരൂപദേശം. അതുകൊണ്ടു സിദ്ധിക്കുന്നതാണു ശരിയായ ആത്മജ്ഞാനം എന്നും പറയാം.

എന്നാൽ, ഗുരൂപദേശമുണ്ടായിരുന്നാലും ഓരോ ബോധത്തിലുമുള്ള ആത്മചൈതന്യത്തെ അനുസന്ധാനംചെയ്യാതെ ആത്മാവിനെക്കുറിച്ചു പ്രത്യക്ഷാനുഭവമുണ്ടാകാത്തതുകൊണ്ടും ഉറക്കത്തിൽനിന്നുണർന്നവനെപ്പോലെ, മിഥ്യാജ്ഞാനങ്ങളും വാസനകളും പെട്ടെന്നു നശിച്ചിട്ടു ഒരാൾ സദ്യോമുക്തനായിത്തീരുക എന്നതു് അശാസ്ത്രീയമായതുകൊണ്ടും, പ്രതിബോധശബ്ദത്തിനു മൂന്നുവിധത്തിൽ അർത്ഥംപറഞ്ഞതിൽ ആദ്യത്തേതാണു ശരിയായിട്ടുള്ളതെന്നു് അറിഞ്ഞുകൊള്ളണം.

മന്ത്രം:—ഇഹ ചേദവേദീദഥ സത്യമസ്തി;
ന ചേദിഹാവേദീന്മഹതീ വിനിഷ്ടിഃ;
ഭൂതേഷു ഭൂതേഷു വിചിത്യ ധീരാഃ
പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി. 6

(ഇപ്രകാരം പറഞ്ഞ ആത്മസ്വരൂപത്തെ അറിയേണ്ട ആവശ്യകതയെ പറയുന്നു:—പൂർവോക്തമായ ആത്മതത്ത്വത്തെ ഈ മനുഷ്യജന്മത്തിൽത്തന്നെ അറിഞ്ഞാൽ അവന്റെ ജന്മം സഫലമാണു്. ഈ ജന്മത്തിൽ അറിയാതിരുന്നാൽ ജന്മം വ്യർത്ഥംതന്നെ. എന്നുമാത്രമല്ല, ജനനമരണങ്ങൾ ഒഴിയാതെ തുടർന്നുകൊണ്ടിരിക്കുക എന്ന വലിയ വിനാശവുമുണ്ടാകും. അതിനാൽ ആ അനിഷ്ടമുണ്ടാകാതിരിപ്പാൻവേണ്ടി തീർച്ചയായി ആത്മാവിനെ അറിയുകതന്നെ വേണം. ആത്മജ്ഞാനം സിദ്ധിച്ച ബുദ്ധിമാന്മാരായിട്ടുള്ള ആളുകൾ എല്ലാ ചരാചരങ്ങളിലും ആത്മതത്ത്വത്തെ ഒന്നായി അറിഞ്ഞിട്ടു, പുറമേയുള്ള വിഷയങ്ങളിൽ ഉള്ള അഭിലാഷമെല്ലാം വെടിഞ്ഞു്, ശരീരം മുതലായ അനാത്മാക്കളിൽ ഞാനെന്നും എന്റെ എന്നുമുള്ള അഹങ്കാരവും മമതയും ഉപേക്ഷിച്ചു, നിത്യവിജ്ഞാനസ്വരൂപന്മാരായും അമൃതസ്വഭാവന്മാരായും തീരുന്നു.)

ഭാഷ്യം:—'ഇഹ ചേദവേദീത്'' (ഈ ജന്മത്തിൽ അറികയാണെങ്കിൽ) എന്നതുകൊണ്ടു തീർച്ചയായി ആത്മാവിനെ അറിയേണ്ടതാണെന്നു പറഞ്ഞിരിക്കുന്നു. ഈ മനുഷ്യജന്മമുള്ളപ്പോൾ തീർച്ചയായും ആത്മാവിനെ അറിയണമെന്നു വിധിക്കയാണു ചെയ്യുന്നതു്. ഈ ജന്മത്തിൽത്തന്നെ അറിഞ്ഞാൽ പരമാർത്ഥതത്ത്വം ലഭിച്ചു. അങ്ങനെ അറിയുന്നവന്റെ ജന്മം സഫലമെന്നു താല്പര്യം. ഈ ജന്മത്തിൽ അറിയാതിരുന്നാൽ ജന്മം വ്യർത്ഥംതന്നെ. എന്നുമാത്രമല്ല, ജനനവും മരണവും മുടങ്ങാതെ തുടർന്നുകൊണ്ടിരിക്കുക എന്നുള്ള വല്യതായ ആപത്തും ഉണ്ടാകും. അതിനാൽ അതു് ഒഴിക്കുന്നതിനായി ആത്മാവിനെ തീർച്ചയായി അറിയുകതന്നെ വേണം. അങ്ങനെ ആത്മജ്ഞാനമുണ്ടായാൽ അതുകൊണ്ടുണ്ടാകുന്നതെന്തെന്നു പറയുന്നു:—'ഭൂതേഷു ഭൂതേഷു വിചിത്യ' ഇത്യാദി. ഭൂതേഷു ഭൂതേഷു = സകല ചരാചരങ്ങളിലും. വിചിത്യ = വെവ്വേറെ നിഷ്കർഷിച്ചിട്ടു്. സംസാരധർമ്മങ്ങളാൽ സ്പർശിക്കപ്പെടാത്ത ഒരേ ആത്മതത്ത്വത്തെത്തന്നെ ആത്മാവായിക്കണ്ടിട്ടു്, ധാതുവിനു പല അർത്ഥങ്ങൾ ഉള്ളതിനാൽ ഇങ്ങനെയും അർത്ഥം പറയാം. എന്നാൽ 'ശേഖരിച്ചിട്ടു്'' എന്നുള്ള അർത്ഥം ഇവിടെ സംഭവിക്കയില്ല. ധീരാഃ = ധീമാന്മാർ = പുറമേയുള്ള വിഷയങ്ങളിലുള്ള അഭിലാഷം നീങ്ങിയ വിവേകികൾ. പ്രേത്യ = മരിച്ചിട്ടു്. അസ്മാത് ലോകാത് = ഈ ലോകത്തിൽനിന്നു്. ശരീരം മുതലായിട്ടുള്ള അനാത്മസ്വരൂപമായ ലോകത്തിൽനിന്നു്. ശരീരാദികളായ ആത്മാവല്ലാത്ത വസ്തുക്കളിൽ ഞാൻ എന്നും എന്റെ എന്നും ഉള്ള അഭിമാനം നീങ്ങിയിട്ടു് എന്നാണു് 'അസ്മാൽ ലോകാൽ പ്രേത്യ' എന്നതിന്റെ സാരം. അമൃതാഃ ഭവന്തി = അമൃതന്മാരായിത്തീരുന്നു = മരണമില്ലാത്ത സ്വഭാവത്തോടു കൂടിയവരായിത്തീരുന്നു.

രണ്ടാംഖണ്ഡം കഴിഞ്ഞു.

മന്ത്രം—ബ്രഹ്മ ഹ ദേവേഭ്യോ വിജിഗ്യേ
തസ്യ ഹ ബ്രഹ്മണോ വിജയേ ദേവാ അമഹീയന്ത
ത ഐക്ഷന്താസ്മാകമേവായം
വിജയോഽസ്മാകമേവായം മഹിമേതി. 1

(ബ്രഹ്മത്തെ അറിയുന്നതിനു് വളരെ പ്രയാസമുള്ളതിനാൽ അതിനായി കൂടുതൽ പ്രയത്നംചെയ്യണമെന്നു കാണിപ്പാനോ, ശമം മുതലായ ഗുണങ്ങൾ ബ്രഹ്മജ്ഞാനത്തിനു സാധനങ്ങളാണെന്നു വിധിക്കുവാനോ അദ്ധ്യാത്മമായിട്ടും അധിദൈവതമായിട്ടും ബ്രഹ്മത്തെ സഗുണമായി ഉപാസിക്കേണ്ടതാണെന്നു വിധിക്കുവാനോ ആയിട്ടുള്ള അർത്ഥവാദമാണു് ഇനി പറയാൻപോകുന്നതു്:—ബ്രഹ്മം, ദേവാസുരയുദ്ധത്തിൽ ദേവന്മാർക്കുവേണ്ടി ജയിച്ചു. ആ ബ്രഹ്മത്തിന്റെ വിജയത്തിൽ ദേവന്മാൎക്കു മാഹാത്മ്യംകിട്ടി. 'ഈ വിജയം നമ്മുടേതാണു്, ഈ മാഹാത്മ്യവും നമ്മുടേതാണു്" എന്നിങ്ങനെ അവർ വിചാരിച്ചു.)

ഭാഷ്യം—പുരുഷാർത്ഥസാധകമായ ബ്രഹ്മവിദ്യ പറഞ്ഞുകഴിഞ്ഞു. ഇനി അർത്ഥവാദംകൊണ്ടു്, ബ്രഹ്മത്തെ അറിവാൻ വളരെ പ്രയാസമാണെന്നു പറയുന്നു. അങ്ങനെ പറയുന്നതു്, ബ്രഹ്മത്തെ അറിയുന്നതിനു വളരെ പ്രയത്നിക്കണമെന്നുവച്ചിട്ടാണു്. അല്ലെങ്കിൽ ഈ അർത്ഥവാദം ബ്രഹ്മവിദ്യയ്ക്കു സാധനമായ ശമാദികളെ വിധിക്കുന്നതിനാണെന്നും പറയാം. ശമം മുതലായ സാധനങ്ങളൊന്നുമില്ലാതെ, അഭിമാനം, രാഗം, ദ്വേഷം മുതലായവയോടുകൂടിയിരിക്കുന്നവനു് ബ്രഹ്മവിജ്ഞാനത്തിൽ സാമർത്ഥ്യമുണ്ടാകയില്ല; എന്തെന്നാൽ, ബാഹ്യങ്ങളായ മിഥ്യാബോധങ്ങളെല്ലാം നീങ്ങിയവനുമാത്രമേ ബ്രഹ്മത്തെ ഗ്രഹിക്കുവാൻ കഴിയുകയുള്ളൂ. ഇനി പറയുന്ന അർത്ഥവാദത്തിൽ അഗ്ന്യാദിദേവന്മാർക്കു, തങ്ങളാണു ജയിച്ചതെന്നുള്ള അഭിമാനത്തെ നശിപ്പിക്കുന്നതായി പറയുന്നു. അഭിമാനം നീങ്ങിയപ്പോൾ ബ്രഹ്മജ്ഞാനമുണ്ടായതായും കാണിക്കുന്നു. അതിനാൽ ശമം മുതലായ സാധനങ്ങളെ വിധിക്കുന്നതിനായിട്ടാണു് ഈ അർത്ഥവാദമെന്നു നിശ്ചയിക്കാം. അതുമല്ലെങ്കിൽ മുമ്പു അപവദിക്കപ്പെട്ട സഗുണോപാസനത്തെ വിധിക്കുന്നതിനായിട്ടാണെന്നും വിചാരിക്കാം. 'നേദം യദിദമുപാസതേ' (ഉപാ

സിക്കപ്പെടാറുള്ളതു ബ്രഹ്മമല്ല.) എന്നുള്ളതുകൊണ്ടു ബ്രഹ്മത്തിൻെറ ഉപാസ്യത്വത്തെ മുമ്പു് അപവദിച്ചിട്ടുള്ളതിനാൽ ബ്രഹ്മം ഉപാസ്യമല്ലെന്നു വരുന്നതുകൊണ്ടു ആ ബ്രഹ്മത്തെത്തന്നെ സഗുണമായിട്ടു് അധിദൈവതമായും അധ്യാത്മമായും ഉപാസിക്കേണ്ടതാണെന്നു വിധിക്കുന്നതിനായിട്ടാണു് ഈ അർത്ഥവാദം എന്നും വിചാരിക്കാമെന്നു സാരം. ''ഇത്യാധിദൈവതം'' ''അഥാദ്ധ്യാത്മം'' ''തദ്വനമിത്യുപാസിതവ്യം'' എന്നു് ഇനി പറയുന്നുണ്ടല്ലോ. 'ബ്രഹ്മ'മെന്നു ഇതിൽ പറയുന്നതു ഈശ്വരനെത്തന്നെയാണു്; എന്തെന്നാൽ ഈശ്വരൻെറ ലക്ഷണങ്ങളാണു് അതിനു പറഞ്ഞിട്ടുള്ളതു്. പരനും സർവജ്ഞനുമായ ഈശ്വരനല്ലാതെ വേറെ ആർക്കും അഗ്നി മുതലായവരെ തോല്പിച്ചു തൃണത്തെപ്പോലും വജ്രമാക്കുന്നതിനുള്ള സാമർത്ഥ്യമില്ലല്ലോ. 'തന്ന ശശാക ദഗ്ദ്ധും' എന്നും മററും ഇനിപ്പറയാൻപോകുന്ന അടയാളങ്ങളെക്കൊണ്ടു ഈശ്വരനെത്തന്നെയാണു ബ്രഹ്മമെന്നു പറയുന്നതെന്നു നിശ്ചയിക്കാം. അല്ലെങ്കിൽ അഗ്നിക്കു തൃണത്തെ ദഹിപ്പിക്കുന്നതിനോ വായുവിനു തൃണത്തെ എടുക്കുന്നതിനോ സാമർത്ഥ്യമുണ്ടായില്ലെന്നുവരുമോ? ഈശ്വരേച്ഛകൊണ്ടു തൃണം പോലും വജ്രമായിത്തീർന്നു എന്നു വരാവുന്നതാണു്. ലോകത്തിൻെറ നിയതമായ പ്രവൃത്തികൊണ്ടു ഈശ്വരൻ ഉണ്ടെന്നു സിദ്ധിക്കുന്നു. ശ്രുതികളും സ്മൃതികളും പ്രസിദ്ധിയുംകൊണ്ടുതന്നെ നിത്യനും സർവജ്ഞനും സർവാത്മാവും സർവശക്തനുമായ ഈശ്വരൻ സിദ്ധിക്കുന്നുണ്ടെങ്കിലും ശാസ്ത്രാർത്ഥനിശ്ചയത്തിനുവേണ്ടി ആ ഈശ്വരൻ ഉണ്ടെന്നു സിദ്ധിക്കുന്നതെങ്ങനെ എന്നു പറയാൻപോകുന്നു.

ദേവന്മാർ, ഗന്ധർവന്മാർ, യക്ഷന്മാർ, രാക്ഷസന്മാർ, പിതൃക്കൾ, പിശാചുക്കൾ മുതലായ ലക്ഷണങ്ങളോടുകൂടിയതും സ്വർഗ്ഗം, ആകാശം, ഭൂമി. ആദിത്യൻ, ചന്ദ്രൻ, ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ ഇത്യാദികളെക്കൊണ്ടു വിചിത്രവും പലമാതിരിയിലുള്ള പ്രാണികൾക്കുള്ള ഉപഭോഗത്തിനുചിതങ്ങളായ സ്ഥാനങ്ങളോടും സാധനങ്ങളോടുംകൂടിയതും ആയ ഈ ജഗത്തു് അത്യന്തകുശലന്മാരായ ശില്പികൾക്കുപോലും ഉണ്ടാക്കുവാൻ വിഷമമായിട്ടുള്ളതും ദേശത്തിനും കാലത്തിനും നിമിത്തത്തിനും അനുസരിച്ചു നിശ്ചിതമായ പ്രവൃത്തി നിവൃ

ത്തികളുടെ ക്രമത്തോടുകൂടിയതുമായിരിക്കുന്നു. അങ്ങനെയുള്ള ഈ ജഗത്തു്, ഭോക്താക്കളുടേയും കർമ്മങ്ങളുടേയും വിഭാഗത്തെ അറിയുന്ന ഒരുവൻെറ പ്രയത്നംകൊണ്ടുണ്ടായിട്ടുള്ളതായിരിക്കണം. എന്തെന്നാൽ, അതു മുൻപറഞ്ഞ ലക്ഷണങ്ങളോടുകൂടിയതും ജന്യവുമായിരിക്കുന്നു. ഗൃഹം, പ്രാസാദം, രഥം, ശയനം മുതലായതുപോലെ എന്നുദാഹരണംപറയാം. യാതൊന്നു വിചിത്രവും കാര്യവുമായിരിക്കുന്നുവോ, അതു വിഭാഗമറിയാവുന്നവൻെറ പ്രയത്നംകൊണ്ടുണ്ടാകുന്നതായിരിക്കും. വീടു മുതലായവ പണിയുന്ന ആശാരി മുതലായവർക്കു് ഇന്നതു് ഇന്നാർക്കു് ഇന്ന ഉപയോഗത്തിനാണെന്നു അറിയാമല്ലൊ. വിഭാഗമറിയാവുന്നവൻെറ പ്രയത്നംകൊണ്ടുണ്ടാവാത്തതൊന്നും വിചിത്രവും കാര്യവുമായിരിക്കയില്ല. ആത്മാവു മുതലായവയെ ഈ വിഷയത്തിൽ ഉദാഹരിക്കാം. ആ പ്രയത്നത്തിനു് ആശ്രയമായി നിത്യനും സർവജ്ഞനുമായ ഈശ്വരൻ സിദ്ധിക്കുന്നു.

നിഷ്കൃണേ! പ്രാണികളുടെ ഉപഭോഗവൈചിത്ര്യവും ഉപഭോഗസാധനങ്ങളുടെ വൈചിത്ര്യവും ദേശകാലനിമിത്തങ്ങൾക്കനുരൂപമായവിധത്തിൽ നിയതമായ പ്രവൃത്തിനിവൃത്തികളുടെ ക്രമവും, നിത്യനും സർവജ്ഞനുമായ ഒരാൾ ഉണ്ടാക്കിയതല്ല. കർമ്മത്തിൽനിന്നുതന്നെ ഉണ്ടായതാണു്. കർമ്മത്തിൻെറ പ്രഭാവം അചിന്ത്യമാണു്. അതു ഫലഹേതുവാണെന്നു എല്ലാവരും അംഗീകരിച്ചിട്ടുമുണ്ടു്. ഈശ്വരനുണ്ടെന്നു വാദിക്കുന്നവർക്കും ഈശ്വരനു പക്ഷപാതവും നിർഘൃണതയും വരാതിരിപ്പാനായി ജഗത്തിൻെറ വൈചിത്ര്യത്തിനു കർമ്മമാണു ഹേതുവെന്നു സമ്മതിക്കാതെ തരമില്ല. ആ സ്ഥിതിക്കു പുതിയതായി ഈശ്വരൻ എന്ന ഒരു ധർമ്മിയേയും, ആ ധർമ്മിക്കു ഫലഹേതുത്വമെന്ന ധർമ്മത്തേയും കല്പിക്കുന്നതു ഗൗരവമാണു്. എന്നാണെങ്കിൽ, പറയാം:—കർമ്മത്തിൽനിന്നുതന്നെ ഉപഭോഗവൈചിത്ര്യം മുതലായതുണ്ടാവാൻ തരമില്ല. എന്തെന്നാൽ കർമ്മം കർത്താവിന്നധീനമാകുന്നു. ചൈതന്യമുള്ളവൻെറ പ്രയത്നംകൊണ്ടാണു കർമ്മം നടക്കുന്നതു്. അവൻെറ പ്രയത്നം അവസാനിക്കുമ്പോൾ അതും അവസാനിക്കുന്നു. പിന്നെ അതിനു, ദേശാന്തരത്തിലോ കാലാന്തരത്തിലോ കർത്താവിനു ഫലത്തെ ജനിപ്പിക്കുന്ന

തിനു നിയതമായ ഒരു നിമിത്തവിശേഷംകൂടാതെ കഴികയില്ല. അതിനെ ഫലം ജനിപ്പിക്കുവാൻ പ്രേരണചെയ്യുന്നതിനു മറെറാന്നില്ലാതെ അതു കർത്താവിനു ഫലം ജനിപ്പിക്കുന്നു; എന്നു പറയുന്നതു യുക്തമല്ല. 'ഞാനാണു നിന്നെ അനുഷ്ഠിപ്പിച്ചതു്; നിനക്കനുരൂപമായ ഫലംതരുന്നതിനു നിന്നെ ഞാൻ പ്രേരണംചെയ്യുന്നു'' എന്നു കർത്താവുതന്നെയാണു ഫലകാലത്തിൽ കർമ്മത്തെ ഫലജനനത്തിനായി പ്രേരണംചെയ്യുന്നതു് എന്നും പറയാൻ പാടില്ല. കർത്താവിനു ദേശവിശേഷത്തേയും കാലവിശേഷത്തേയും അറിയാൻ പാടില്ല. കർത്താവു ദേശവിശേഷത്തെ അറിഞ്ഞുകൊണ്ടു സ്വതന്ത്രനായി കർമ്മത്തെ നിയോഗിക്കയാണെങ്കിൽ അനിഷ്ടഫലത്തിനായി കർമ്മത്തെ ഒരിക്കലും പ്രയോഗിക്കയില്ല. അനിഷ്ടഫലാനുഭവം കാണുന്നുമുണ്ടു്. അതിനാൽ കർത്താവു തന്നെയാണു കർമ്മത്തെ ഫലജനനത്തിനായി പ്രേരണംചെയ്യുന്നതെന്നു വിചാരിപ്പാൻ പാടില്ല. ആത്മാവിൽ വേർപിരിയാതെ ചേർന്നിരിക്കുന്ന കർമ്മത്തിനു നിർന്നിമിത്തമായിട്ടു കർത്താവിൻെറ ഇച്ഛകൂടാതെ വികാരമുണ്ടാകുന്നു എന്നു വിചാരിപ്പാനും നിവൃത്തിയില്ല. ചർമ്മത്തിൻെറ വികാരത്തിനും നിമിത്തം കാണുന്നുണ്ടു്. കർമ്മത്തിൻെറ ഫലമുണ്ടാകുന്നകാലംവരെ ക്ഷണികവിജ്ഞാനരൂപമായ കർത്താവു നിലനില്ക്കാത്തതിനാൽ കർമ്മം കർത്താവിൽ വേർപിരിയാതെ ചേർന്നിരിക്കുന്നതല്ലെന്നും, അയസ്കാന്തം ലോഹത്തെ ആകർഷിക്കുന്നതുപോലെ അതു ചിലപ്പോഠം ഫലത്തെ ആകർഷിക്കയാണെന്നും സൗഗതന്മാർ പറയുന്നതും ശരിയല്ല. കർമ്മം പ്രധാനകർത്താവിൽ സമവായസംബന്ധേന ചേന്നിരിക്കുന്നതാണു്. (കരണം മുതലായ കാരകങ്ങളെ പ്രേരണം ചെയ്യുന്നവനാണു പ്രധാന കർത്താവു്.) പൃഥിവ്യാദിഭൂതങ്ങളെ ആശ്രയിച്ചാണു കർമ്മമിരിക്കുന്നതെന്നുള്ള നാസ്തികവാദവും ശരിയല്ല; ഭൂതങ്ങഠം ക്രിയയ്ക്കു സാധനങ്ങഠംമാത്രമാണു്. കർത്താവിൻെറ ക്രിയയ്ക്കു സാധനഭൂതങ്ങളായ ഭൂതങ്ങഠം ക്രിയാകാലത്തിൽമാത്രം വ്യാപാരത്തെ അനുഭവിക്കയും ക്രിയ അവസാനിക്കുമ്പോഠം, കലപ്പ മുതലായവയെപ്പോലെ കർത്താവിനാൽ ഉപേക്ഷിക്കപ്പെടുകയും ചെയ്യുന്നു. കാലാന്തരത്തിൽ ഫലമുണ്ടാക്കുന്നതിനു് അവയ്ക്കു ശക്തിയില്ല. കലപ്പ വയലിൽ നിന്നു നെല്ലിനെ വീട്ടിൽ എത്തിക്കുന്നില്ലല്ലോ. എന്നുമാത്ര

മല്ല, ഭൂതവും കർമ്മവും അചേതനമായതിനാൽ അവ തനിയേ പ്രവർത്തിച്ചുവെന്നും വരുന്നതല്ല. അചേതനങ്ങളാണെങ്കിലും വായുവിനെപ്പോലെ തനിയേ പ്രവർത്തിക്കുന്നു എന്നു വിചാരിച്ചുകൂടെയോ? എന്നാണെങ്കിൽ വായു, തനിയേ പ്രവർത്തിക്കുന്നു എന്നു വിചാരിക്കുന്നതും തെററാണു്. ചൈതന്യമില്ലാത്ത വായു തനിയേ പ്രവർത്തിക്കുമെങ്കിൽ രഥാദികളും അതുപോലെ പ്രവർത്തിക്കേണ്ടേയോ? രഥാദികൾ ചേതനാധിഷ്ഠിതങ്ങളായിരിക്കുമ്പോഴല്ലാതെ പ്രവർത്തിക്കുന്നില്ല. അതുകൊണ്ടു വായു ചേതനാധിഷ്ഠിതമായിട്ടാണു പ്രവർത്തിക്കുന്നതെന്നുതന്നെ വിചാരിക്കണം.

ആകട്ടെ, 'സ്വർഗ്ഗകാമോ യജേത' (സ്വർഗ്ഗത്തെ ആഗ്രഹിക്കുന്നവൻ യാഗംചെയ്യണം.) ഇത്യാദി ശാസ്ത്രം ക്രിയയിൽ നിന്നാണു ഫലസിദ്ധി എന്നാണല്ലോ പറയുന്നതു്. ഈശ്വരൻ മുതലായവയിൽനിന്നാണെന്നു പറയുന്നില്ലല്ലോ. ഔഷധപാനം മുതലായ കർമ്മങ്ങൾ സ്ഥിരമായ ശരീരസംസ്കാരമുണ്ടാക്കി അതുവഴിക്കു കാലാന്തരത്തിൽ ആരോഗ്യത്തിനു കാരണമാകുന്നുണ്ടല്ലോ. അതുപോലെ യാഗത്തിനു പറഞ്ഞിട്ടുള്ള സ്വർഗ്ഗസാധനത്വം ശരിപ്പെടുന്നതിനുവേണ്ടി ഫലകാലംവരെ നിലനില്ക്കുന്ന അവാന്തരമായ അപൂർവമെന്ന ഒന്നിനെ കല്പിക്കുന്നതിനാൽ 'സ്വർഗ്ഗകാമോയജേത' ഇത്യാദി പ്രമാണങ്ങളാൽ സിദ്ധിക്കുന്ന യാഗാദികളുടെ സ്വർഗ്ഗസാധനത്വം തെററാണെന്നു വിചാരിക്കാൻ പാടില്ല. ഈശ്വരൻ ഉണ്ടെന്നുള്ളതിലേയ്ക്കു് ഇതുപോലെ വേറേ പ്രമാണമില്ലതാനും, എന്നാക്ഷേപിക്കുന്നപക്ഷം സമാധാനം പറയാം:—

ക്രിയ, കാണുന്നതായ ഫലത്തോടുകൂടിയതും കാണാൻ പാടില്ലാത്ത ഫലത്തോടുകൂടിയതുമെന്നു രണ്ടുവിധമാണല്ലോ. കാണുന്നതായ ഫലമുള്ളതു്, ഉടനേ ഫലം കിട്ടുന്നതെന്നും, കാലാന്തരത്തിൽ ഫലംകിട്ടുന്നതെന്നും വീണ്ടും രണ്ടായിപ്പിരിയുന്നു. ഉടനേ ഫലം കിട്ടുന്നതു്, നടക്കുക, ഊണുകഴിക്കുക മുതലായതുപോലെ ഉള്ളതാണു്. കൃഷി, സേവ മുതലായതുപോലെയുള്ളതാണു കാലാന്തരത്തിൽ ഫലംതരുന്നതു്. ഉടനേ ഫലംതരുന്ന ക്രിയ ഫലം തന്നതിൻെറശേഷമേ നശിക്കയുള്ളു. കാലാന്തരത്തിൽ ഫലം തരുന്നതാകട്ടെ, ഉണ്ടായ ഉടനേ ഫലംതരാതെതന്നെ നശിച്ചു

പോകുന്നതിനാൽ കാലാന്തരത്തിൽ ഫലംതരുന്നതിനു് ഒരു ദാതാവിന്റെ ആവശ്യം അതിനുണ്ടു്. എന്തെന്നാൽ കൃഷി, സേവ മുതലായവയുടെ ഫലം ആത്മാവു്, സേവിക്കപ്പെടുന്നവൻ മുതലായവർക്കധീനമാണു്. ഈ രണ്ടുവിധത്തിലല്ലാതെ കർമ്മമോ അതിൽനിന്നു ഫലമോ കണ്ടിട്ടില്ല. കർമ്മത്തിന്റെ ഫലം ലഭിക്കുന്നതിനു കണ്ടിട്ടുള്ള ഈ ന്യായത്തെ യാഗാദി കർമ്മങ്ങളുടെ സംഗതിയിൽ ഉപേക്ഷിക്കുന്നതു ശരിയല്ല. അതിനാൽ യാഗം മുതലായ കർമ്മങ്ങൾ നശിച്ചുപോയതിന്റെശേഷം, നിത്യനും കർത്താക്കളുടെയും കർമ്മങ്ങളുടെയും ഫലങ്ങളുടെയും വിഭാഗത്തെ അറിയുന്നവനുമായ ഈശ്വരൻ, സേവിക്കപ്പെടുന്നവനേയും മററുംപോലെ, യാഗം മുതലായ കർമ്മങ്ങൾക്കനുരൂപമായ ഫലംതരുന്നു എന്നു കല്പിക്കയാണു ശരിയായിട്ടുള്ളതു്. സേവിക്കപ്പെടുന്ന രാജാവിനെപ്പോലെ ഈശ്വരൻ ഫലംതരികയാണെങ്കിൽ, നിഗ്രഹവും അനുഗ്രഹവും ചെയ്യുന്ന ആളാകയാൽ രാഗദ്വേഷാദികൾ ഉള്ളവനാണെന്നു വരുമല്ലോ എന്നു സംശയിക്കേണ്ട. അദ്ദേഹം എല്ലാ ക്രിയകൾക്കും അവയുടെ ഫലങ്ങൾക്കും എല്ലാ ബോധങ്ങൾക്കും സാക്ഷിയായി നില്ക്കുന്നവനാണു്. സാധാരണസാക്ഷികൾ ഒരാളുടെ ജയത്തിനും മററൊരാളുടെ പരാജയത്തിനും കാരണമായിത്തീരുന്നു എങ്കിലും, താൻ അറിഞ്ഞിട്ടുള്ളതുപോലെതന്നെ പറയുന്നവനാകയാൽ, രാഗദ്വേഷാദികളുള്ളവനാണെന്നു വിചാരിക്കപ്പെടുന്നില്ലല്ലോ. അതുപോലെ ഈശ്വരനും ഒരാൾക്കു നന്മയും മററൊരാൾക്കു തിന്മയും കൊടുക്കുന്നു എങ്കിലും, അവരവർക്കു തക്കതല്ലാതെ കൊടുക്കുന്നില്ലാത്തതിനാൽ, രാഗദ്വേഷാദികൾ ഉള്ളവനാണെന്നു വിചാരിച്ചുകൂടാ. രാജാവും ദുഷ്ടന്മാരെ ശിക്ഷിക്കയും ശിഷ്ടന്മാരെ രക്ഷിക്കയും ചെയ്കയാണെങ്കിൽ അതു രാഗദ്വേഷങ്ങൾകൊണ്ടാണെന്നു വിചാരിക്കാറില്ലല്ലോ. സർവസാക്ഷിയാണെന്നു പറഞ്ഞതുകൊണ്ടു കാണുക എന്ന ക്രിയയുള്ളവനാണെന്നു ശങ്കിക്കയും വേണ്ട. ഈശ്വരൻ നിത്യവിജ്ഞാനസ്വഭാവനായതുകൊണ്ടു സാക്ഷിയാണെന്നു കല്പിച്ചിരിക്കയാണു്. എപ്പോഴും എല്ലാം അറിയുന്ന സ്വഭാവമുള്ളവനാകയാൽ ഈക്ഷണക്രിയ അദ്ദേഹത്തിനില്ല. ആകട്ടെ, അദ്ദേഹം എല്ലാ ജന്തുക്കളുടേയും ആത്മാവാണെന്നു പറഞ്ഞുവല്ലോ. അങ്ങനെയാണെങ്കിൽ, സംസാരിയും ഈശ്വരനും ഒന്നാകയാൽ ഈശ്വ

ഈശ്വരനും സംസാരധർമ്മങ്ങളായ സുഖദുഃഖാദികഠം ഉണ്ടെന്നുവരികയില്ലേ? എന്നാണെങ്കിൽ, അതില്ല. അദ്ദേഹത്തെ സംസാരധർമ്മങ്ങഠം സ്സർശിക്കയില്ല. "ന ലിപ്യതേ ലോകദുഃഖേന" (ഈശ്വരനിൽ സംസാരധർമ്മമായ ദുഃഖം പററുകയില്ല) 'ജരാമൃത്യമത്യേതി' (പരമാത്മാവു ജരാമരണങ്ങളെ അതിക്രമിച്ചവനാണു്) 'വിജരോ വിമൃത്യുഃ' (ജരയും മരണവുമില്ലാത്തവനാണു്) 'സത്യകാമഃ സത്യസങ്കല്പ ഏഷ സർവേശ്വരഃ പുണ്യം കർമ്മ കാരയതി' (സത്യമായിത്തീരുന്ന ആഗ്രഹത്തോടും സങ്കല്പത്തോടുംകൂടിയ ഈ സർവേശ്വരൻ പുണ്യകർമ്മത്തെ ചെയ്യിക്കുന്നു) 'അനശ്നന്നന്യോ അഭിചാകശീതി' (ഒരു വൃക്ഷത്തെ ആശ്രയിച്ചിരിക്കുന്ന ഒരുപോലെയുള്ള കൂട്ടുകാരായ രണ്ടു പക്ഷികളിൽ ഒന്നു് ആ വൃക്ഷത്തിൻെറ രുചിയുള്ള ഫലങ്ങളെ ഭുജിക്കയും മറെറാന്നു് ഒന്നും അനുഭവിക്കാതെതന്നെ വിളങ്ങുകയുംചെയ്യുന്നു.) ഇവിടെ ഫലത്തെ അനുഭവിക്കുന്നു എന്നു പറഞ്ഞതു ജീവാത്മാവിനേയും അനുഭവിക്കാതെ വിളങ്ങുന്നു എന്നു പറഞ്ഞതു് പരമാത്മാവിനേയുമാണു്. 'ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ' (നാശമില്ലാത്ത ഈ പരമാത്മാവിനെ പ്രശാസിക്കുന്നതിനു്) എന്നുംമററുമുള്ള ശ്രുതികഠം കൊണ്ടും യാതൊരു സംസാരധർമ്മങ്ങളുമില്ലാത്തവനും ഏകനും നിത്യമുക്തനുമായ ആത്മാവു് സിദ്ധിക്കുന്നു. ഈശ്വരസിദ്ധിക്കു സ്മൃതികളും ആയിരക്കണക്കിനുണ്ടു്. ഇവയൊക്കെ അർത്ഥവാദങ്ങളാണെന്നു കല്പിക്കുന്നതിനു നിവൃത്തിയുമില്ല. എന്തെന്നാൽ, ഒന്നാമതു് ഇവ കർമ്മങ്ങഠം വിധിച്ചിട്ടുള്ളതിനടുത്തെങ്ങുമല്ല പറയപ്പെട്ടിരിക്കുന്നതു്. അതുകൊണ്ടു മറെറാന്നിൻെറ ശേഷമായി പറഞ്ഞതാണെന്നു വിചാരിപ്പാൻ പാടില്ല. രണ്ടാമതു്, അതു് ഒരറിവിനെ തരുന്നു. അങ്ങനെ തരുന്ന അറിവു തെററാണെന്നു പിന്നീടു തെളിയുന്നുമില്ല. അതിനെ ഇതിൽത്തന്നെ പിന്നെ നിഷേധിക്കുന്നുമില്ല. 'ഈശ്വരൻ ഇല്ല' എന്നു് ഒരിടത്തും നിഷേധമില്ല. ഈശ്വരൻ ഉണ്ടെന്നു വേറൊന്നുകൊണ്ടും സിദ്ധിക്കാത്തതുകൊണ്ടാണു നിഷേധിക്കാത്തതു് എന്നു പറവാനും നിവൃത്തിയില്ല. ഉണ്ടെന്നുള്ളതിലേയ്ക്കു ന്യായം പറഞ്ഞുകഴിഞ്ഞു. അല്ലെങ്കിൽ, യാഗംമുതലായ കർമ്മങ്ങഠംക്കു സ്വർഗ്ഗാദിഫലം തരുന്നതിനു ശക്തിയുണ്ടെന്നല്ലാതെ, ഈശ്വരൻ, കാലംമുതലായ സഹകാരികളുടെ ആവശ്യം കർമ്മത്തിനി

ല്ലെന്നു് എങ്ങും പറഞ്ഞിട്ടില്ലല്ലോ. മററൊരു നിമിത്തവും കൂടാതെതന്നെ കർത്താവിൻെറ പ്രേരണകൊണ്ടുമാത്രം കർമ്മങ്ങൾ ഫലംതരുന്നതായി എങ്ങും കണ്ടിട്ടുമില്ല. ഒരാൾ പുണ്യകർമ്മങ്ങൾ ചെയ്തിട്ടുണ്ടെന്നും അതിനാൽ അവൻ സുഖത്തിനു് അവകാശിയാണെന്നുമിരിക്കട്ടെ; എന്നാലും മാല, ചന്ദനം, വനിത മുതലായ നിമിത്തങ്ങളൊന്നുംകൂടാതെ സുഖം സിദ്ധിക്കുന്നതായി കാണുന്നില്ല. അതുപോലെ, കർമ്മഫലം കിട്ടുന്നതിനു് ഈശ്വരനും നിമിത്തമാണെന്നു വിചാരിക്കണം. എന്തെന്നാൽ, യാഗംമുതലായ കർമ്മങ്ങൾ ചെയ്തുകഴിയുമ്പോൾത്തന്നെ നശിച്ചുപോകുന്നവയാണു്. കാലാന്തരത്തിൽ ഫലംതരുവാൻ അവയ്ക്കു തരമില്ല. സേവകൻ സേവ്യൻെറ ബുദ്ധിയിൽ പ്രസാദംമുതലായ സംസ്കാരങ്ങൾ വരുത്തുന്നതുപോലെ യാഗം മുതലായ കർമ്മങ്ങൾ ഈശ്വരൻെറ ബുദ്ധിക്കു സംസ്കാരം വരുത്തുകയും, കർമ്മങ്ങൾ നശിച്ചുപോയതിൻെറ ശേഷം കാലാന്തരത്തിൽ, സേവ്യനിൽനിന്നെന്നപോലെ, ഈശ്വരനിൽനിന്നു കർത്താവിനു ഫലം ലഭിക്കയും ചെയ്യുന്നു എന്നു വയ്ക്കുന്നതാണു ന്യായം. വരട്ടെ, ലൌകികകർമ്മങ്ങൾക്കുള്ള ഫലം ചേതനത്വമുള്ള ഒരാളിനു് അധീനമായിട്ടേ കണ്ടിട്ടുള്ളു എന്നു പറഞ്ഞതു ശരിയായിരിക്കാം. എന്നാൽ വേദത്തിൽ വിധിച്ചിട്ടുള്ള യാഗം മുതലായ കർമ്മങ്ങളുടെ ഫലം ആരും തന്നേകഴിയു എന്നില്ല. വേദവാക്യങ്ങളുടെ പ്രമാണ്യംകൊണ്ടു അതു തനിയേ സിദ്ധിക്കുന്നതാണു്. എന്നാണെങ്കിൽ, അങ്ങനെ പറവാൻ പാടില്ല. വേദവാക്യങ്ങൾ യാഗാദികർമ്മങ്ങളുടെ സ്വഭാവത്തെ ശരിയായി പറയുന്നു എന്നല്ലാതെ, വേദവാക്യങ്ങളിൽ പറഞ്ഞു എന്നു വിചാരിച്ചു കർമ്മങ്ങളുടെ സ്വഭാവം മാറിപ്പോയി എന്നു വിചാരിക്കാൻ പാടില്ല. പദാർത്ഥങ്ങളുടെ സ്വഭാവം നൂറു വേദവാക്യങ്ങളിൽ പറഞ്ഞാലും, ദേശാന്തരത്തിലോ കാലാന്തരത്തിലോ മാറിപ്പോയി എന്നു വരികയില്ല. മററൊരു ദിക്കിലോ, വേറൊരു കാലത്തോ അഗ്നിക്കു ചൂടില്ലാതായി എന്നു വരുമോ? കർമ്മത്തിനു കാലാന്തരത്തിൽ കിട്ടുന്ന ഫലം രണ്ടുവിധത്തിലേ കാണുന്നുള്ളു. ഒന്നു്—ചെയ്യുന്ന ആളിനു് അധീനമായിട്ടുള്ളതു്. കൃഷി മുതലായ കർമ്മങ്ങളുടെ ഫലം, വിത്തു്, വയൽ, വളം, ശുശ്രൂഷ മുതലായവ ശരിയായിട്ടറിയാവുന്ന കൃഷിക്കാരനു് അധീനമാണു്. രണ്ടു്—അന്യൻെറ

ബുദ്ധിയിൽ ഉണ്ടാകുന്ന സംസ്കാരത്തിനധീനമായിട്ടുള്ളതു്. സേവമുതലായ കർമ്മങ്ങളുടെ ഫലം, വിജ്ഞാനമുള്ള സേവ്യന്റെ ബുദ്ധിയിൽ ഉണ്ടാകുന്ന സംസ്കാരത്തെ അപേക്ഷിച്ചിരിക്കുന്നതാണല്ലോ. ഇതുപോലെ യാഗാദികർമ്മങ്ങളും കാലാന്തരത്തിൽ ഫലത്തെ തരുന്നവയാകയാൽ, അറിവുള്ള ഒരാളിന്റെ ബുദ്ധിയിലുണ്ടാകുന്ന സംസ്കാരത്തിന്റെ അപേക്ഷയില്ലാതെ അവറ്റ ഫലം സിദ്ധിക്കുന്നു എന്നു പറവാൻ നിവൃത്തിയില്ലാത്തതുകൊണ്ടു്, അവയുടെ ഫലവും, കർമ്മം, ദേശം, കാലം, നിമിത്തം, വിപാകം ഇവയുടെ വിഭാഗമറിയാവുന്ന ഒരാളിന്റെ ബുദ്ധിയിൽ ഉണ്ടാകുന്ന സംസ്കാരത്തിനധീനമായിരിക്കണം. സേവ മുതലായ കർമ്മങ്ങൾക്കു് അനുരൂപമായ ഫലം ഇന്നതെന്നു് അറിയാവുന്നവന്റെ ബുദ്ധിയിലുണ്ടാകുന്ന സംസ്കാരത്തിനധീനമായ ഫലംപോലെ എന്നുദാഹരണം പറയാം. അതുകൊണ്ടു്, സർവജ്ഞനും, എല്ലാ ജന്തുക്കളുടേയും ബുദ്ധി, കർമ്മങ്ങൾ, അവയുടെ ഫലങ്ങൾ ഇവയുടെ വിഭാഗത്തിനു സാക്ഷിയും എല്ലാ ഭൂതങ്ങളുടെയും അന്തരാത്മാവുമായ ഈശ്വരൻ സിദ്ധിച്ചിരിക്കുന്നു. 'യത്സാക്ഷാദപരോക്ഷാദ്യ ആത്മാ സർവാന്തരഃ' (അവൻ സാക്ഷാൽ ബ്രഹ്മവും സർവാന്തര്യാമിയായ ആത്മാവുമാകുന്നു) എന്നുള്ള ശ്രുതി അനുസരിച്ചു്, ആ ഈശ്വരൻതന്നെ ജന്തുക്കളുടെ ആത്മാവാകുന്നു. ഇവനല്ലാതെ വേറേ, കാണുന്നവനും കേൾക്കുന്നവനും വിചാരിക്കുന്നവനും അറിയുന്നവനും ഇല്ല. 'നാന്യദതോസ്തി വിജ്ഞാതൃ' (ഇതല്ലാതെ അറിയുന്നതായി വേറെ ഒന്നും ഇല്ല) എന്നുംമററുമുള്ള ശ്രുതികൾ വേറേ ആത്മാവില്ലെന്നു പറയുന്നു. 'തത്ത്വമസി' (ആ ബ്രഹ്മം നീതന്നെയാകുന്നു) എന്നു് ആത്മതത്ത്വത്തെ ഉപദേശിക്കുകയും ചെയ്യുന്നുണ്ടു്. മൺകട്ട സ്വർണ്ണക്കട്ടയാണെന്നു ഉപദേശിച്ചുകൊടുക്കയില്ലല്ലോ.

നിൽക്കണേ! സംസാരികളും ഈശ്വരനും വേറെയല്ല, ഒന്നാണു് എന്നല്ലേ പറഞ്ഞതു്? അതു ശരിയല്ല; സംസാരികളായ ആത്മാക്കൾ ഈശ്വരനിൽനിന്നു വേറേതന്നെയാണു്. എന്തെന്നാൽ ഈശ്വരന്റെ ലക്ഷണം വേറേ; സംസാരികളുടെ ലക്ഷണം വേറേ. കുതിരയ്ക്കും പോത്തിനും എന്നപോലെ ഈശ്വരനും ജീവാത്മാക്കൾക്കും തമ്മിൽ ലക്ഷണഭേദമുണ്ടു്.

അതുകൊണ്ട കുതിരയും പോത്തും വേറേ ആയിരിക്കുന്നതു പോലെ ജീവാത്മാക്കളും ഈശ്വരനും വേറേതന്നെ എന്നു പറയാനേ തരമുള്ളു. ലക്ഷണഭേദം എങ്ങനെ എന്നു പറയാം:—ഒന്നാമത്തു്, ഈശ്വരന്റെ ജ്ഞാനം സൂര്യന്റെ പ്രകാശംപോലെ നിത്യവും എല്ലാത്തിലും വ്യാപിക്കുന്നതു മാണു്. നേരേമറിച്ചു സംസാരികളുടെ ജ്ഞാനം മിന്നാമിനു ങ്ങിന്റെ പ്രകാശംപോലെ അനിത്യവും ഏതാനും വിഷയ ങ്ങളെമാത്രം സംബന്ധിക്കുന്നതുമാകുന്നു. അതുപോലെ ശക്തിക്കും ഭേദമുണ്ടു്. ഈശ്വരനു് എപ്പോഴും എന്തും ചെയ്യുന്ന തിനു ശക്തിയുണ്ടു്. ജീവാത്മാവിന്റെ സ്ഥിതി ഇതിനു നേരേ വിപരീതമാണു്. ഉഷ്ണസ്വരൂപമായ ദ്രവ്യം തന്റെ സാന്നിധ്യംമാത്രംകൊണ്ട ദഹനക്രിയയ്ക്കു നിമിത്തമാകുന്നതു പോലെയും, അയസ്കാന്തം സ്വസാന്നിദ്ധ്യമാത്രംകൊണ്ട ഇരുമ്പിന്റെ ചലനക്രിയയ്ക്കു നിമിത്തമാകുന്നതുപോലെയും ഈശ്വരൻ ചൈതന്യസ്വരൂപനായ തന്റെ സാന്നിദ്ധ്യം മാത്രംകൊണ്ട കർമ്മങ്ങൾക്കു നിമിത്തമാകുന്നതേയുള്ളു. അതിനാൽ അദ്ദേഹത്തിന്റെ കർമ്മം തനിക്കു യാതൊരു ഭാവഭേദവുമില്ലാത്ത വിധത്തിലുള്ളതാണു്. ജീവാത്മാ വിന്റെ ക്രിയ നേരേമറിച്ചാകുന്നു. 'ഉപാസീത' (ഈശ്വ രനെ ഉപാസിക്കണം) എന്നു പറഞ്ഞിരിക്കുന്നതിനാൽ ഈശ്വരൻ രാജാവിനേയും ഗുരുവിനേയുംപോലെ ഉപാസിക്ക പ്പെടേണ്ടവനാണു്. ജീവാത്മാവോ, ശിഷ്യനേയും ഭൃത്യ നേയുംപോലെ ഉപാസിക്കേണ്ടവനുമാകുന്നു. 'അപഹത പാപ്മാ' (പാപമില്ലാത്തവനാകുന്നു) എന്നും മററും ശ്രുതി യുള്ളതുകൊണ്ടു് ഈശ്വരൻ നിത്യശുദ്ധനെന്നു സിദ്ധിക്കുന്നു. 'പുണ്യോ വൈ പുണ്യേന' (പുണ്യകർമ്മംകൊണ്ടു ശുദ്ധ നാകും) എന്നുള്ള വചനമനുസരിച്ചു ജീവാത്മാവിനു പുണ്യ കർമ്മംകൊണ്ടു ശുദ്ധി സമ്പാദിക്കേണ്ടിയിരിക്കുന്നു. നിത്യ ശുദ്ധനായതുകൊണ്ടുതന്നെ ഈശ്വരൻ നിത്യമുക്തനുമാ ണെന്നു് അറിയാം. എപ്പോഴും അശുദ്ധിയുള്ളതുകൊണ്ടു ജീവാത്മാവു സംസാരിയത്രേ. ഇപ്രകാരം ഈശ്വരനും ജീവാ ത്മാവിനും തമ്മിൽ, ജ്ഞാനം, ശക്തി, കർമ്മം, ഉപാസ്യോ പാസകഭാവം, ശുദ്ധാശുദ്ധഭാവം, മുക്താമുക്തഭാവം ഇവ യിൽ ഭേദമുണ്ടു്. ജ്ഞാനം മുതലായ ലക്ഷണങ്ങൾക്കു ഭേദംകാണുന്ന രണ്ടു വസ്തുക്കൾ ഒന്നാണെന്നു വിചാരിപ്പാൻ

തരമില്ല; അവ കതിരയും പോത്തുംപോലെ വേറേവേറേ തന്നെയായിട്ടാണു കണ്ടിട്ടുള്ളതു്. അതുപോലെ ജ്ഞാനാദി ലക്ഷണങ്ങൾക്ക ഭേദം കാണുന്നതിനാൽ ഈശ്വരനും ജീവാത്മാവും വേറേവേറേതന്നെ, എന്നാണെങ്കിൽ പറയാം:— ഈശ്വരനും ജീവാത്മാവും വേറേവേറേയാണെന്നു പറവാൻ പാടില്ല. 'അന്യോസാവന്യോഹമസ്മീതി ന സ വേദ' 'തേക്ഷയ്യലോകാ ഭവന്തി' 'മൃത്യോഃ സ മൃത്യുമാപ്നോതി' (ഈശ്വരൻ വേറേ ഞാൻ വേറേ എന്നു്, ശരിയായി ആത്മജ്ഞാനം സിദ്ധിച്ചവൻ വിചാരിക്കയില്ല; താനും ഈശ്വരനും രണ്ടെന്നുവിചാരിച്ചു ഉപാസിക്കുന്നതുകൊണ്ടു സിദ്ധിക്കുന്നതു് അനിത്യങ്ങളായ ലോകങ്ങളാണു്; ഈശ്വരനും തനിക്കും ഭേദംകാണുന്നവൻ മൃത്യുവിൽനിന്നു മരണത്തെ പ്രാപിക്കും) എന്നിങ്ങനെയുള്ള ശ്രുതികൾ ഭേദജ്ഞാനത്തെ നീക്കുന്നു. ജീവാത്മാവും ഈശ്വരനും ഒന്നു തന്നെ എന്നു പ്രതിപാദിക്കുന്ന ശ്രുതികൾ ആയിരക്കണക്കിനുണ്ടുതാനും. ജ്ഞാനം മുതലായ ലക്ഷണങ്ങൾക്ക ഭേദമുണ്ടെന്നു നിങ്ങൾ പറയുന്നതും സ്വീകരിക്കുവാൻ തരമില്ല. ബുദ്ധി മുതലായ ഉപാധികളൊഴിച്ചു് ഈശ്വരനിൽനിന്നു വ്യത്യാസപ്പെട്ടു വേറേ ലക്ഷണങ്ങളോടുകൂടിയ ആത്മാക്കളേ ഇല്ല. നിത്യമുക്തനായ ഈശ്വരനും സർവജന്തുക്കളുടേയും ആത്മാവും ഒന്നുതന്നെ എന്നു് അംഗീകരിക്കുന്നു. രണ്ടാമതു പുറമേയുള്ളതും ചക്ഷുസ്സു്, ബുദ്ധി മുതലായവയിലെല്ലാംകൂടി ഞാൻ എന്നും എൻെറ എന്നും മററും മുറിയാതെ തുടൎന്നുനില്ക്കുന്ന ബോധമാകുന്ന ലക്ഷണത്തോടുകൂടിയതും, നിത്യശുദ്ധനും നിത്യബുദ്ധനും നിത്യമുക്തനും നിത്യവിജ്ഞാനസ്വരൂപനുമായ ഈശ്വരൻെറ സാന്നിധ്യം ഉള്ളിലുള്ളതും ജ്ഞാനം, സുഖദുഃഖാദികൾ, അവിദ്യ മുതലായ ബീജങ്ങൾ, അവിദ്യാദിജന്യമായ ശരീരം ഇവയുടെ സ്വഭാവമനുസരിച്ചുള്ള സ്വഭാവത്തോടുകൂടിയതും ആയ നിത്യവിജ്ഞാനാവഭാസം (ഉള്ളിൽ ഉള്ള ആത്മചൈതന്യത്തിൻെറ പ്രകാശം) അനിത്യമായ വിജ്ഞാനത്തോടുകൂടിയതും ഈശ്വരലക്ഷണത്തിനു വിപരീതമായ ലക്ഷണങ്ങളോടുകൂടിയതുമായ ആത്മാവായി കല്പിക്കപ്പെട്ടിട്ടുണ്ടെന്നും സമ്മതിക്കുന്നു. മുൻപറഞ്ഞ ബുദ്ധിമുതലായ ഉപാധികളിൽ പ്രവേശിച്ചിട്ടുള്ള ചിത്സ്വരൂപത്തിനു്, ആ ഉപാധികളിലുള്ള അഹങ്കാരം മമത്വം മുതലായ അഭി

മാനം തുടർന്നുകൊണ്ടിരിക്കുന്നിടത്തോളംകാലം സംസാരമെന്നും, ആ അഭിമാനം നീങ്ങിപ്പോകുമ്പോൾ മോക്ഷമെന്നും വ്യവഹാരം ഉണ്ടാകുന്നു. മൂന്നാമതായി, മണ്ണാങ്കട്ടപോലെ പ്രത്യക്ഷമായിത്തന്നെ നശിക്കുന്നതും പഞ്ചഭൂതമയവും ദേവന്മാർ, പിതൃക്കൾ, മനുഷ്യർ എന്നിങ്ങനെയുള്ള ലക്ഷണങ്ങളോടുകൂടിയതുമായ ഒന്നിനേയും ആത്മാവായി കല്പിച്ചിട്ടുള്ളതായി സമ്മതിക്കുന്നു. ഈശ്വരനിൽനിന്നു വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടുകൂടി നാലാമതൊരാത്മാവുള്ളതായി ആരും അങ്ഗീകരിക്കുന്നില്ല. ഇവയിൽ, ബുദ്ധി മുതലായ കല്പിതങ്ങളായ ആത്മാക്കളിലല്ലാതെ അന്തര്യാമിയായ ആത്മാവിൽ ലക്ഷണഭേദംകൊണ്ടു് ഈശ്വരഭേദം സാധിക്കുവാൻ കഴികയില്ല. ഈശ്വരലക്ഷണങ്ങളിൽനിന്നു വ്യത്യാസപ്പെട്ട ലക്ഷണം ആത്മാവിൽ വരുന്നതല്ല. എന്തെന്നാൽ, ഈശ്വരനല്ലാതെ വേറൊരാത്മാവില്ല. ഈശ്വരനുതന്നെ വിരുദ്ധങ്ങളായ ലക്ഷണങ്ങൾ ഉണ്ടെന്നും സുഖദുഃഖാദികളുണ്ടെന്നും പറയുന്നതു ശരിയല്ലല്ലോ. എന്നാണെങ്കിൽ, അങ്ങനെ ശങ്കിക്കേണ്ട. ആത്മാവു്, തന്റെ സന്നിധിമാത്രത്താൽ സുഖദുഃഖാദികളായ ഏതെല്ലാം അന്തഃകരണവികാരങ്ങൾക്കു നിമിത്തമാകുന്നുവോ, ആ വികാരങ്ങളെല്ലാം, അന്തഃകരണാദികളിൽ ഞാൻ എന്നും എന്റെ എന്നും മററുമുള്ള അഭിമാനംനിമിത്തം ലോകം തെററായി ആത്മാവിൽ ആരോപിക്കുന്നതുകൊണ്ടാണു അതിനു സംസാരിത്വമുണ്ടാകുന്നതു്. ആദിത്യൻ നിത്യപ്രകാശരൂപനായതുകൊണ്ടു ലോകത്തിന്റെ വ്യക്തതയ്ക്കും അവ്യക്തതയ്ക്കും നിമിത്തമായതിനാൽ ലോകത്തിന്റെ ദൃഷ്ടിവൈപരീത്യത്താൽ (ലോകം മറിച്ചുകാണുന്നതിനാൽ) ഉദയാസ്തമയങ്ങളുടെയും അഹോരാത്രങ്ങളുടെയും കർത്തൃത്വത്തെ അദ്ദേഹത്തിൽ ആരോപിക്കുന്നതുപോലെ, നിത്യവിജ്ഞാനശക്തിസ്വരൂപനായ ഈശ്വരൻ ലോകത്തിന്റെ ജ്ഞാനം, അജ്ഞാനം, സുഖം, ദുഃഖം, സ്മൃതി മുതലായതിനു നിമിത്തമായതിനാൽ, ലോകത്തിന്റെ വിപരീതജ്ഞാനംനിമിത്തം വിപരീതലക്ഷണങ്ങളും സുഖദുഃഖാദികളും അദ്ദേഹത്തിൽ ആരോപിക്കയാണു ചെയ്യുന്നതു്. സ്വതേ അദ്ദേഹത്തിനു് അവയൊന്നുമില്ല. ഭ്രാന്തൻ തന്റെ കാഴ്ചയ്ക്കനുരൂപമായി അധ്യാരോപംചെയ്യുന്നതായി നമുക്കനുഭവമുണ്ടല്ലോ. ആകാശത്തിൽ മേഘങ്ങൾ വ്യാപിച്ചിരിക്കു

പോൾ ആൾക്കു സൂര്യപ്രകാശം കാണപ്പെടുന്നില്ലയോ, അവൻ മററുള്ളിടത്തു സൂര്യപ്രകാശമുള്ളപ്പോഴും, ഭ്രാന്തിയാൽ 'ഇപ്പോൾ സൂര്യൻ പ്രകാശിക്കുന്നില്ല' എന്നു തൻെറ കാഴ്ചയ്ക്കനുരൂപമായിത്തന്നെ സൂര്യനിൽ പ്രകാശാഭാവത്തെ അധ്യാസിക്കുന്നു (ആരോപിക്കുന്നു) അതുപോലെ ഇവിടേയും അന്തഃകരണവൃത്തികളുടെ ഉത്ഭവവും നാശവുംകൊണ്ടു തിരിച്ചറിവില്ലാതായിത്തീരുന്ന ലോകം ഭ്രാന്തിനിമിത്തം ആരോപിക്കുന്നതിനാൽ ഈശ്വരനിലും സുഖദുഃഖാദികൾ ഉണ്ടെന്നു തോന്നാവുന്നതാണു്. ആ ഈശ്വരൻതന്നെ ഗീതയിൽ, "മത്തഃ സ്മൃതിർ ജ്ഞാനമപോഹനം ച" (സ്മൃതിയും ജ്ഞാനവും ജ്ഞാനമില്ലായ്കയും എന്നിൽനിന്നുതന്നെ) "നാദത്തേ കസ്യചിത് പാപം" (ഒരുത്തൻെറ പാപത്തേയും സ്വീകരിക്കയില്ല) ഇത്യാദി അരുളിച്ചെയ്തിട്ടുണ്ടു്. അതുകൊണ്ടു് ഏകനും നിത്യമുക്തനുമായ ഈശ്വരനിൽ, സൂര്യനിൽ പ്രകാശാഭാവത്തെപ്പോലെ അറിവില്ലായ്കനിമിത്തം ലോകം സംസാരിത്വത്തെ ആരോപിക്കയാണു്. ശാസ്ത്രം മുതലായവയുടെ പ്രാമാണ്യത്താൽ വാസ്തവത്തിൽ സംസാരിത്വമില്ലെന്നും തീർച്ചപ്പെടുന്നു. അതിനാൽ ഈശ്വരനിൽ വിരുദ്ധധർമ്മങ്ങൾ ഇല്ലെന്നു സാരം. ഇതുകൊണ്ടുതന്നെ ഓരോ ആത്മാവിനും ജ്ഞാനാദികൾക്കു ഭേദമുള്ളതിനാൽ ഓരോ ശരീരത്തിലും ജീവാത്മാവു വേറെയാണെന്നുള്ള സാംഖ്യാദികളുടെ വാദവും നിരസിക്കപ്പെട്ടിരിക്കുന്നു. എന്തെന്നാൽ, സൂക്ഷ്മത്വം, ചേതനത്വം, സർവഗത്വം മുതലായ ധർമ്മങ്ങൾ അവയ്ക്കെല്ലാം ഒരുപോലെതന്നെ ആയിരിക്കുന്നതുകൊണ്ടു ഭേദമുണ്ടെന്നനുമാനിക്കുന്നതിനു ഹേതുവൊന്നുമില്ല. അവയ്ക്കു സുഖദുഃഖാദിവികാരമുണ്ടെന്നു വയ്ക്കുന്നപക്ഷം അവ അനിത്യങ്ങളാണെന്നു വരും. അതിനാൽ സുഖാദിവികാരങ്ങൾ ആത്മാവിലുള്ളവയല്ല; ഉപാധികളിൽ ഉള്ളവയാണു്. അവയുടെ ഭേദംകൊണ്ടു് ആത്മാവിനു ഭേദമുണ്ടെന്നനുമാനിക്കുന്നതു തെററാണു്. മോക്ഷത്തിലും മാററമൊന്നുമുണ്ടാവുന്നില്ല. മാററമുണ്ടെന്നു സ്വീകരിച്ചാൽ അനിത്യത്വവും സ്വീകരിക്കേണ്ടിവരും. ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും മാത്രം അജ്ഞാനികളായ ഭ്രാന്തന്മാർക്കു് അനുഭവപ്പെടുന്നതുകൊണ്ടും ഭ്രാന്തിയില്ലാത്ത സുഷുപ്തിയിലും സമാധിയിലും അനുഭവപ്പെടാത്തതുകൊണ്ടും ഭേദം മിഥ്യയാണെന്നു സിദ്ധി

ക്കുന്നു. അതിനാൽ അഹങ്കാരസംബന്ധത്താൽ (ഞാൻ എന്നും എന്റെ എന്നുമുള്ള അഭിമാനത്താൽ) അജ്ഞാനത്തിന്റെ ബീജവും, നിത്യവിജ്ഞാനമല്ലാത്ത നിമിത്തത്തോടു കൂടിയുള്ളതും ആയ, ശരീരം, ഇന്ദ്രിയം, ബുദ്ധി, വിഷയജ്ഞാനം ഇവയുടെ തുടർച്ച, ആത്മതത്വത്തിന്റെ യഥാർത്ഥ സ്വരൂപത്തെപ്പററിയുള്ള അറിവുകൊണ്ടു ഇല്ലാതായി, അജ്ഞാനബീജത്തിനു വിച്ഛേദം വരുമ്പോഴാം ആത്മാവിനു മോക്ഷമെന്നും, വിച്ഛേദം വരാത്തപ്പോഴാം ബന്ധമെന്നും പറയുകയാണു്. ബന്ധവും മോക്ഷവും ആത്മാവിന്റെ സ്വരൂപത്തെ ആശ്രയിച്ചുള്ളവയായതുകൊണ്ടാണു് അവ ആത്മാവിനെന്നു പറയുന്നതു്.

'ബ്രഹ്മ ഹ എന്നതിലെ 'ഹ' എന്നതു് 'പോൽ' എന്നു് ഐതിഹ്യാർത്ഥത്തിലുള്ള നിപാതമാകുന്നു. പണ്ടു്, ദേവാസുരയുദ്ധത്തിൽ, ബ്രഹ്മം പ്രപഞ്ചസ്ഥിതിയെ പരിപാലിക്കണമെന്നുള്ള വിചാരത്താൽ തന്റെ കല്പന അനുസരിക്കുന്ന ദേവന്മാർക്കുവേണ്ടി ജയിച്ചുവത്രേ. ബ്രഹ്മത്തിന്റെ ഇച്ഛയാൽ ദേവന്മാർക്കു ജയം സിദ്ധിച്ചു എന്നു സാരം. ആ ബ്രഹ്മത്തിന്റെ വിജയത്തിൽ ദേവന്മാർ മാഹാത്മ്യത്തെ പ്രാപിച്ചു; അതായതു് ലോകസ്ഥിതികാരണമായ യാഗാദികളെ അപഹരിച്ചുവന്ന അസുരന്മാർക്കു പരാജയമുണ്ടായപ്പോഴാം, ദേവന്മാർക്കു അഭിവൃദ്ധിയും പൂജ്യത്വവുമുണ്ടായി.

മന്ത്രം—തദ്ധൈഷാം വിജജ്ഞൗ തേഭ്യോ ഹ പ്രാദുർബ്ബഭൂവ
തന്ന വ്യജാനത കിമിദം യക്ഷമിതി. 2

(ആ ദേവന്മാരുടെ മിഥ്യാഭിമാനത്തെ ബ്രഹ്മം അറിഞ്ഞുവത്രേ. അവർക്കു ബ്രഹ്മം പ്രത്യക്ഷമായിപോൽ! എന്നാൽ, പൂജ്യമായ ഇതു എന്താണെന്നു് അവർക്കു മനസ്സിലായില്ല.)

ഭാഷ്യം—'ത ഐക്ഷന്ത' ഇത്യാദി ഭാഗംകൊണ്ടു പറഞ്ഞ അഭിമാനം തെററായതിനാൽ ഉപേക്ഷിക്കപ്പെടേണ്ടതാണെന്നു വെളിപ്പെടുത്തുന്നതിനായിട്ടാകുന്നു ഈ പറയുന്നതും. ദേവന്മാർ തങ്ങൾക്കുണ്ടായ ജയംമുതലായ ശ്രേയസ്സുകൾക്കു നിമിത്തവും എല്ലാവർക്കും ആത്മാവും തങ്ങളിലും സ്ഥിതിചെയ്യുന്നവനും എല്ലാ കല്ല്യാണങ്ങൾക്കും അടിസ്ഥാ

സത്യം ആയ ഈശ്വരൻതന്നെയാണു് ആത്മാവെന്നറിയാതെ, ഭൗതികമായ പിണ്ഡത്തെ ആത്മാവെന്നു് അഭിമാനിച്ചു കൊണ്ടു്, ഈശ്വരൻനിമിത്തമുണ്ടായിട്ടുള്ള വിജയം, തങ്ങളുടെ സാമർത്ഥ്യംനിമിത്തമുണ്ടായതാണെന്നും, അതിനാൽ, അതും, അതുകൊണ്ടു തങ്ങൾക്കു സിദ്ധിച്ച മാഹാത്മ്യവും തങ്ങളുടെ സ്വന്തമാണെന്നും ധരിച്ചതു്, തെററായിട്ടുള്ള ധാരണയാകുന്നു. സർവാത്മാവായ ഈശ്വരന്റെ യഥാർത്ഥരൂപം അറിഞ്ഞു് ആ തെററിദ്ധാരണ നീക്കേണ്ടതാണു് എന്നു കാണിപ്പാനാണു്, 'തദ്ധൈഷാം' ഇത്യാദി കഥ പറയുന്നതെന്നു സാരം. ആ ബ്രഹ്മം ദേവന്മാരുടെ തെററായ അഹങ്കാരത്തെ അറിഞ്ഞുപോൽ! എന്നിട്ടു് അവരുടെ മിഥ്യാഭിമാനം നീക്കി അവരെ അനുഗ്രഹിക്കണമെന്നുവച്ചിട്ടു്, അവരുടെ ഇന്ദ്രിയങ്ങൾക്കു വിഷയമാകത്തക്കവിധത്തിൽ, വളരെ അകലെയല്ലാതെ പ്രത്യക്ഷമായിപോൽ! തന്റെ ശക്തിയായ മായകൊണ്ടു സ്വീകരിച്ചിട്ടുള്ള അത്യത്ഭുതമായ ഒരു രൂപവിശേഷത്തെക്കൈക്കൊണ്ടു്, ഈശ്വരൻ ദേവന്മാൎക്കു പ്രത്യക്ഷപ്പെട്ടു എന്നു സാരം. അതിനെ നേരേ കണ്ടിട്ടും, പൂജനീയമായ ഇക്കാണുന്നതു് എന്താണെന്നു് അവൎക്കു മനസ്സിലായില്ല.

മന്ത്രം—തേഽഗ്നിമബ്രുവൻ:—"ജാതവേദ! ഏതദ്വിജാ—
നീഹി കിമിദം യക്ഷ"മിതി "തഥേ"തി. 3

തദഭ്യദ്രവ,ത്തമഭ്യവദൽ"കോസീ"ത്യ"ഗ്നിർവാ—
അഹമസ്മി,ജാതവേദാ വാ അഹമസ്മീ"തി. 4

"തസ്മിംസ്ത്വയി കിം വീര്യ്യ?"—മിത്യ"പീദം സർവം
ദഹേയം യദിദം പൃഥിവ്യാ"മിതി. 5

"തസ്മൈ തൃണം നിദധാ"വേതദ്ദഹേ"തി; തദുപപ്രേയായ
സർവജവേന; തന്ന ശശാക ദഗ്ധും; സ തത ഏവ നിവവൃതേ,
"നൈതദശകം വിജ്ഞാതും കിമേതദ്യക്ഷ"മിതി. 6

അഥ വായുമബ്രുവൻ:—"വായവേതദ്വിജാനീഹി
കിമേതദ്യക്ഷമിതി" "തഥേ"തി 7

തദഭ്യദ്രവത്, തമഭ്യവദത്"കോസീ"തി"വായുർവാ—
അഹമസ്മീ"ത്യബ്രവീ"ന്മാതരിശ്വാ വാ അഹമസ്മീ"തി. 8

തസ്മിംസ്ത്വയി കിംവീര്യ്?''—മി''ത്യപീദം സർവമാദദീയ യദിദം പൃഥിവ്യാ''മിതി. 9

തസ്മൈ തൃണം നിദധാ''വേതദാദത്സ്വേ''തി;തദുപപ്രേയായ സർവജവേന തന്ന ശശാകാദാതും; സ തത ഏവ നിവവൃതേ ''നൈതദശകം വിജ്ഞാതും കിമേതദ്യക്ഷ''മിതി. 10

അഥേന്ദ്രമബ്രുവൻ:—''മഘവന്നേതദ്വിജാനീഹി കിമേതദ്യക്ഷ''മിതി''തഥേ''തി;തദഭ്യദ്രവത്തസ്മാത്തി—രോദധേ. 11

(ദേവന്മാർ പ്രത്യക്ഷമായ ബ്രഹ്മത്തെക്കണ്ടു്, ഇതെന്തെന്നറിയാതെ ഭയത്തോടുകൂടി, തങ്ങളിൽ മുമ്പനും വളരെ അറിവുള്ളവനുമായ അഗ്നിയോടു, ഞങ്ങളുടെമുമ്പിൽ കാണുന്ന പൂജ്യമായ ഈ രൂപം എന്താണെന്നു സൂക്ഷ്മമായി അറിയണം'' എന്നു പറഞ്ഞു. അഗ്നി ''അങ്ങനെയാകട്ടെ'' എന്നു ആ അപേക്ഷയെ അംഗീകരിച്ചിട്ടു് ആ രൂപത്തിനെതിരായി ച്ചെന്നു. അടുത്തെത്തിയതിൻെറശേഷം ഭയത്താലും സങ്കോചത്താലും ഒന്നും മിണ്ടാതെ നിന്നതുകണ്ടു്, ബ്രഹ്മം അവനോടു, ''നീ ആരാണു്?'' എന്നു ചോദിച്ചു. അതിനു്, അഗ്നി ''ഞാൻ അഗ്നിയാകുന്നു; ജാതവേദസ്സെന്നും എനിക്കു പ്രസിദ്ധിയുണ്ടു്'' എന്നു തൻെറ ഗുണങ്ങളെ ശ്ലാഘിച്ചുകൊണ്ടു പറഞ്ഞു. ''ഇത്ര പ്രസിദ്ധമായ നാമങ്ങളോടും ഗുണങ്ങളോടുംകൂടിയ നിനക്കുള്ള സാമർത്ഥ്യം എന്താണെന്നു കേൾക്കട്ടെ'' എന്നു് അവനോടു ബ്രഹ്മം പിന്നെയും ചോദിച്ചു. ''പൃഥിവിയിലുള്ള സകല ചരാചരങ്ങളെയും എനിക്കു ദഹിപ്പിക്കുവാൻ കഴിയും; അതാണു് എനിക്കുള്ള സാമർത്ഥ്യം'' എന്നായിരുന്നു അഗ്നിയുടെ അഹങ്കാരപൂർവമായ ഉത്തരം. ഇതുകേട്ടു ബ്രഹ്മം, ഒരു പുല്ലെടുത്തു് അഗ്നിയുടെ മുമ്പിൽ ഇട്ടുകൊടുത്തിട്ടു്, ''ഇതുമാത്രമൊന്നു് എൻെറ മുമ്പിൽവച്ചു ദഹിപ്പിക്കുക; കാണട്ടെ നിൻെറ സാമർത്ഥ്യം; ദഹിപ്പിക്കുവാൻ കഴിഞ്ഞില്ലെങ്കിൽ നീയാണു ദഹിപ്പിക്കുന്നതെന്നുള്ള അഭിമാനം വിട്ടുകളയുക'' എന്നു പറഞ്ഞു. അഗ്നിയാകട്ടെ, ഇതിപ്പോൾ ദഹിപ്പിച്ചുകളയാം; ഈ പുല്ലു ദഹിപ്പിക്കുവാനാണോ പ്രയാസം? എന്നുവിചാരിച്ചു ഉത്സാഹഭരിതനായി അതിവേഗത്തിൽ ആ പുല്ലിനടുക്കൽ എത്തി.

എന്നാൽ അതിനെ ദഹിപ്പിക്കുവാൻ സാധിച്ചില്ല. പ്രതിജ്ഞാഭംഗത്താലുണ്ടായ ലജ്ജകൊണ്ടും ഭയംകൊണ്ടും പരവശനായി, അപ്പോഴ്തന്നെ അവിടെനിന്നു മടങ്ങിപ്പോന്നു. ആ ഭൂതം, എന്താണെന്നറിവാൻ തനിക്കു സാധിച്ചില്ല എന്നുള്ള വിവരം ദേവന്മാരെ ധരിപ്പിക്കയുംചെയ്തു. പിന്നെ ദേവന്മാർ, ആ അത്ഭുതരൂപമെന്താണെന്നറിയുന്നതിനു വായുവിനോടപേക്ഷിച്ചു. വായുവും അഗ്നിയേപ്പോലെ ആ അപേക്ഷയേ അംഗീകരിച്ചുകൊണ്ടു ബ്രഹ്മത്തിൻെറ സമീപത്തിൽചെന്നു. "നീയാരു്?" എന്നുള്ള ബ്രഹ്മത്തിൻെറ ചോദ്യത്തിനു, "വീശുന്നതുകൊണ്ടു 'വായു'വെന്നും, ആകാശത്തിൽ സഞ്ചരിക്കുന്നതുകൊണ്ടു 'മാതരിശ്വാവെ'ന്നും രണ്ടുപേരിൽ ഞാൻ പ്രസിദ്ധനാണെന്നുത്തരവും നൽകി. "നിനക്കുള്ള സാമർത്ഥ്യമെന്താണെ" "ന്നു് അഗ്നിയോടുണ്ടായതുപോലേതന്നെ വായുവിനോടും ചോദ്യമുണ്ടായി. "ഭൂമിയിൽ കാണുന്നതെല്ലാം എടുക്കുവാനുള്ള സാമർത്ഥ്യമെനിക്കുണ്ടു്" എന്നു വായുവും പറഞ്ഞു. 'ഇതൊന്നെടുക്കുക' എന്നു പറഞ്ഞു തൻെറമുമ്പിൽ ബ്രഹ്മം ഇട്ട പുല്ലിനെ എടുക്കുന്നതിനു വായു തൻെറ സർവശക്തിയുമുപയോഗിച്ചു, എന്നാൽ സാധിച്ചില്ല. ലജ്ജിതനായിട്ടു് ഉടനെ തിരിച്ചുപോരികയും, തനിക്കു് ആ രൂപമെന്തെന്നറിവാൻ സാധിച്ചില്ലെന്നു ദേവന്മാരെ അറിയിക്കയുംചെയ്തു. അനന്തരം ദേവന്മാർ തങ്ങളുടെ നാഥനും മഹാബലശാലിയുമായ ഇന്ദ്രനോടു തങ്ങളുടെ മുമ്പിൽ കാണപ്പെടുന്ന അത്ഭുതരൂപം എന്താണെന്നറിയുവാൻ അപേക്ഷിച്ചു. ഇന്ദ്രനും ആ അപേക്ഷ അംഗീകരിച്ചുകൊണ്ടു വേഗത്തിൽ ആ രൂപത്തിനടുക്കൽച്ചെന്നു. എന്നാൽ അപ്പോഴ് ആ രൂപം മറഞ്ഞുകളഞ്ഞു.)

ഭാഷ്യം—അഗ്നിയുടേയും വായുവിൻേറയും മുമ്പിൽ പുല്ലിട്ടുകൊടുത്തതു്, ഏററവും കേമന്മാരെന്നുവച്ചിരിക്കുന്ന അവർക്കു നിസ്സാരമായ തൃണത്തെപ്പോലും ദഹിപ്പിക്കുന്നതിനും എടുക്കുന്നതിനും കഴികയില്ലെന്നുവന്നിട്ടു്, അവർക്കു തങ്ങൾ കേമന്മാരാണെന്നുള്ള വിചാരം നീങ്ങിപ്പോകണമെന്നുവച്ചിട്ടാണു്. 'ഇന്ദ്രൻ' എന്നതിനു ആദിത്യനെന്നോ, വജ്രപാണി എന്നോ അർത്ഥം പറയാം. രണ്ടിനും ഇവിടെ ചേർച്ചക്കേടില്ല. 'ഞാൻ പരമേശ്വരനാണു്' എന്നു് ഇന്ദ്രനു അഗ്നി മുതലായവരെക്കാഴ് വളരെക്കൂടുതൽ അഭിമാനമുണ്ടു്.

അങ്ങനെ വിചാരിച്ചിരിക്കെ, അഗ്നിമുതലായവക്ക ലഭിച്ച ബ്രഹ്മവുമായുള്ള സംഭാഷണംപോലും തനിക്ക ലഭിച്ചില്ലെന്നു വരുമ്പോഠം ഇന്ദ്രന്റെ അഭിമാനം തീർച്ചയായും നീങ്ങാതിരിക്കയില്ല എന്നുള്ള അഭിപ്രായത്തോടുകൂടിയാണു്, ഇന്ദ്രൻ അടുത്തുചെന്നപ്പോഠം ബ്രഹ്മം മറഞ്ഞുകളഞ്ഞതു്. അഭിമാനം നീക്കി ഇന്ദ്രനെ അനുഗ്രഹിക്കുന്നതിനായിട്ടുതന്നെയാണു് ബ്രഹ്മം മറഞ്ഞതെന്നു സാരം.

മന്ത്രം—സ തസ്മിന്നേവാ ∫ ∫ കാശേ സ്ത്രിയമാജഗാമ
ബഹുശോഭമാനാമുമാം ഹൈമവതീം താം ഹോവാച
''കിമേതദ്യക്ഷ''മിതി. 12

(ബ്രഹ്മം മറഞ്ഞുകളഞ്ഞതിന്റെശേഷം ഇന്ദ്രൻ തിരിച്ചുപോരാതെ അവിടെത്തന്നെ നിന്നു. അപ്പോഠം, ആകാശത്തിൽ ബ്രഹ്മം പ്രത്യക്ഷപ്പെട്ടു മറഞ്ഞ സ്ഥലത്തു്, ഹിമവൽപുത്രിയായ ഉമയെപ്പോലെ അതിരൂപവതിയായ സ്ത്രീരൂപം ധരിച്ച, വിദ്യയെ കണ്ടു്, അവളുടെ അടുക്കൽ എത്തി, അവളോടു്, ''ഇവിടെ പ്രത്യക്ഷമായി മറഞ്ഞ ആ അത്ഭുതരൂപമെന്താ''ണെന്നു ചോദിച്ചു.)

ഭാഷ്യം—ബ്രഹ്മം മറഞ്ഞുകളഞ്ഞതുകൊണ്ടു് അഭിമാനം ശമിച്ച ഇന്ദ്രൻ, എവിടെ ബ്രഹ്മം പ്രത്യക്ഷമാവുകയും മറയുകയും ചെയ്തുവോ, ആ ആകാശത്തിൽത്തന്നെ, വളരെ സുന്ദരമായ സ്ത്രീരൂപം ധരിച്ച വിദ്യയെ കണ്ടു് അടുത്തുചെന്നു. ഇന്ദ്രന്റെ സംശയം തീർത്തുകൊടുക്കുന്നതിനു കാരണമായതിനാൽ ആണു്, അവഠം രുദ്രപത്നിയും ഹിമവൽപുത്രിയുമായ ഉമയേപ്പോലെ വളരെ ശോഭിക്കുന്നവളായിരുന്നു എന്നു പറഞ്ഞതു്. അവഠം വാസ്തവത്തിൽ വിദ്യതന്നെയായിരുന്നു. വിരൂപനാണെങ്കിലും വിദ്യയുള്ളവൻ വളരെ ശോഭിക്കുമെന്നു സാരം.

മൂന്നാംഖണ്ഡം കഴിഞ്ഞു.

മന്ത്രം—സാ ''ബ്രഹ്മേ''തി ഹോവാച; ''ബ്രഹ്മണോ വാ ഏതദ്വിജയേ മഹീയദ്ധ്വ''മിതി; തതോ ഹൈവ വിദാംചകാര ബ്രഹ്മേതി. 1

(''പ്രത്യക്ഷമായി മറഞ്ഞ ആ രൂപം ബ്രഹ്മമായിരുന്നു. ബ്രഹ്മത്തിന്റെ വിജയംനിമിത്തമാണു നിങ്ങൾ ഇപ്രകാരം മാഹാത്മ്യത്തെ പ്രാപിച്ചിരിക്കുന്നതു്'' എന്നു്, ആ സ്ത്രീരൂപിണിയായ വിദ്യ ഇന്ദ്രനോടു പറഞ്ഞുവത്രേ. അതിനാലാണത്രേ അതു് ബ്രഹ്മമായിരുന്നു എന്നു് ഇന്ദ്രൻ അറിഞ്ഞതു്.)

ഭാഷ്യം—ഇന്ദ്രൻ ആ കണ്ട സ്ത്രീയോടു ചോദിച്ചു്, അവൾ പറഞ്ഞതുകേട്ടാണു്, അതു ബ്രഹ്മമായിരുന്നു എന്നു് അറിഞ്ഞതു്. അതിനാൽ, ഇന്ദ്രന്റെ ബോധത്തിനു കാരണമായതുകൊണ്ടു് ഉമ, വിദ്യതന്നെയാണു്. 'വിദ്യാസഹായവാനീശ്വരഃ' (ഈശ്വരൻ വിദ്യയാകുന്ന കൂട്ടുകാരിയോടുകൂടിയവനാണു്) എന്നു ശ്രുതിയുമുണ്ടു്.

മന്ത്രം—തസ്മാദ്വാ ഏതേ ദേവാ അതിതരാമിവാന്യാൻ ദേവാൻ, യദഗ്നിർവായുരിന്ദ്ര,സ്തേ ഹ്യേനന്നേദിഷ്ഠം പസ്പൃശു,സ്തേ ഹ്യേനൽ പ്രഥമോ വിദാംചകാര ബ്രഹ്മേതി. 2

(ദേവന്മാരുടെ കൂട്ടത്തിൽ ആദ്യമായി, ബ്രഹ്മത്തിനടുക്കൽ ചെന്നു് അതിനോടു സംഭാഷണാദികൾ ചെയ്കയും അതു ബ്രഹ്മമാണെന്നു് അറികയും ചെയ്തതു്, അഗ്നിയും വായുവും ഇന്ദ്രനും ആകയാൽ ആണു്, അവർക്കു മററു ദേവന്മാരെക്കാൾ വീര്യം ഐശ്വര്യം മുതലായ ഗുണങ്ങളിൽ മെച്ചമുണ്ടായിരിക്കുന്നതു്.)

മന്ത്രം—തസ്മാദ്വാ ഇന്ദ്രോ ऽതിതരാമിവാന്യാൻ ദേവാൻ സ ഹ്യേനന്നേദിഷ്ഠം പസ്പർശ, സ ഹ്യേനൽ പ്രഥമോ വിദാംചകാര ബ്രഹ്മേതി. 3

(അഗ്നി, വായു, ഇന്ദ്രൻ ഇവരിൽത്തന്നെ ഇന്ദ്രനാണു് ഒന്നാമതായി ബ്രഹ്മത്തിനടുക്കൽചെന്നു് അതിനെ സ്പർശിച്ചതും അതു ബ്രഹ്മമാണെന്നു് മനസ്സിലാക്കിയതും; അതിനാൽത

ന്നെയാണ്, ഇന്ദ്രൻ മററുള്ള എല്ലാ ദേവന്മാരിലും ശ്രേഷ്ഠനായിരിക്കുന്നതു്. ഇന്ദ്രൻ ഉമയിൽനിന്നു് ആദ്യം ബ്രഹ്മത്തെ അറിഞ്ഞു. ഇന്ദ്രൻ പറഞ്ഞാണു്, അഗ്നിയും വായുവും അറിഞ്ഞതു്.)

മന്ത്രം—തസ്യൈഷ ആദേശോ, യദേതദ്വിദ്യുതോ വ്യദ്യുതദാ (3) ഇതീന്ന്യമീമിഷദാ (3) ഇത്യധിദൈവതം. 4

(ആ ബ്രഹ്മത്തെ ഉപാസിക്കേണ്ടതിനുള്ള ഉപദേശം താഴെ പറയുന്നതാണു്:—ബ്രഹ്മം ദേവന്മാർക്കു പ്രത്യക്ഷമായതു്, ഘനമായ അന്ധകാരത്തെ പിളർന്നു്, മിന്നൽ, പെട്ടെന്നു് എല്ലായിടത്തും ഒരേ സമയത്തു പ്രകാശിക്കുന്നതു പോലെ അതിപ്രകാശത്തോടുകൂടിയാണല്ലോ. അതിനാൽ അതിദീപ്തിമത്താണെന്നു സിദ്ധിക്കുന്നു. ഇന്ദ്രൻ അടുത്തുചെന്നപ്പോൾ കണ്ണടച്ചതുപോലെ പെട്ടെന്നു മറഞ്ഞുകളഞ്ഞതിനാൽ ദേവന്മാർക്കുപോലും അറിവാൻ പ്രയാസമാണെന്നും മനസ്സിലാക്കണം. ഈ രണ്ടു ഗുണങ്ങളോടുംകൂടിയാണു് അതിനെ ഉപാസിക്കേണ്ടതു്. മിന്നൽ മിന്നുന്നതുപോലെ പെട്ടെന്നു് എല്ലായിടത്തും ഒരുപോലെ വ്യാപിക്കുന്ന ജ്ഞാനശക്തിയോടും കണ്ണടയ്ക്കുന്നതുപോലെ അചിന്ത്യവേഗത്തിലുള്ള ക്രിയാശക്തിയോടും നിരതിശയദീപ്തിയോടുംകൂടിയതായിട്ടുവേണം ഹിരണ്യഗർഭവിഷയകമായ അധിദൈവതോപാസനം നടത്തുവാൻ എന്നു സാരം. ഇങ്ങനെ അധിദൈവതമായ ഉപാസനോപദേശം.)

ഭാഷ്യം—താഴെപ്പറയുന്നതാണു ബ്രഹ്മത്തെ ഉപാസിക്കുന്നതിനുള്ള ഉപദേശം:—മിന്നൽ മിന്നിയതുപോലെ ദേവന്മാർക്കു പെട്ടെന്നു പ്രത്യക്ഷമായതുകൊണ്ടു്, അതു മിന്നൽ മിന്നുന്നതുപോലെയാണു്. 'ആ' എന്ന ശബ്ദം 'പോലെ' എന്ന ഉപമാർത്ഥത്തിലുള്ളതാണു്. ഘനാന്ധകാരത്തെ പിളർന്നു മിന്നൽ എല്ലായിടത്തും പ്രകാശിക്കുന്നതെങ്ങനെയോ അതുപോലെ, ആ ബ്രഹ്മം ദേവന്മാരുടെ മുമ്പിൽ, സർവത്ര വ്യാപിപ്പിക്കുന്ന പ്രകാശത്തോടുകൂടി പ്രത്യക്ഷമായതിനാൽ മിന്നൽ മിന്നിയതുപോലെ എന്ന വിധത്തിൽ ഉപാസിക്കപ്പെടേണ്ടതാകുന്നു. 'യഥാ സകൃദ്വിദ്യുതം' (ഒരിക്കൽ മിന്നൽ

മിന്നിയതുപോലെ) എന്നു് വാജസനേയകത്തിലും പറയുന്നു. ഇന്ദ്രൻ അടുത്തുചെന്ന സമയം, കണ്ണടച്ചതുപോലെ. മറഞ്ഞു കളഞ്ഞതിനാൽ ആ സ്വഭാവത്തോടുകൂടിയും ഉപാസിക്കേടണം. 'ഇതി' എന്നും 'ഈത്' എന്നുമുള്ളവ അർത്ഥമില്ലാത്ത നിപാതങ്ങളാകുന്നു. ഇതാണു ദേവതാവിഷയമായ ഉപാസനം.

മന്ത്രം—അഥാധ്യാത്മം—യദേതദ് ഗച്ഛതീവ ച മനോ ഽനേന
ചൈതദുപസ്മരത്യഭീക്ഷ്ണം സങ്കല്പഃ. 5

(ഇനി ബ്രഹ്മത്തിന്റെ അദ്ധ്യാത്മമായ (അധികാരിയുടെ ശരീരത്തെ എടുത്തുകൊണ്ടുള്ള) ഉപദേശത്തെ പറയാൻപോകുന്നു:—മനസ്സ്, മുൻപറഞ്ഞമാതിരി (മിന്നൽമിന്നുന്നതുപോലെ എന്നുപറഞ്ഞമാതിരി) ലക്ഷണത്തോടുകൂടിയ ബ്രഹ്മത്തെ ഗമിക്കുന്നതുപോലെ (അറിയുന്നതുപോലെ) ഇരിക്കയും മനസ്സുകൊണ്ടു്, അറിവുള്ളവർ ബ്രഹ്മത്തെ അടുത്തിരിക്കുന്നതായി സ്മരിക്കയും സങ്കല്പവികല്പാദികൾ ചെയ്കയുംചെയ്യുന്നു. അതിനാൽ മനസ്സിനും ഉള്ളിൽ സ്ഥിതി ചെയ്യുന്നതായി ബ്രഹ്മത്തെ ഉപാസിക്കണം—അതായതു്, ഞാൻതന്നെ ബ്രഹ്മമെന്ന ഭാവനയോടുകൂടി ബ്രഹ്മത്തെ ഉപാസിക്കണം അതാണു് ആദ്ധ്യാത്മികമായ ഉപാസന എന്നു സാരം.)

ഭാഷ്യം:—അനന്തരം ആത്മാവിനെ സംബന്ധിച്ച ഉപാസനോപദേശം പറയുന്നു എന്നു ചേർത്തുകൊള്ളണം. മനസ്സ്, മുൻപറഞ്ഞ ലക്ഷണങ്ങളോടുകൂടിയ ബ്രഹ്മത്തെ പ്രാപിക്കുന്നതുപോലെയിരിക്കുന്നു; അറിയുന്നതുപോലെയിരിക്കുന്നു എന്നർത്ഥം. വാസ്തവത്തിൽ ബ്രഹ്മം മനസ്സിനു വിഷയമല്ലാത്തതിനാൽ മനസ്സ് അതിൽ ചെല്ലുകയില്ല. അതുകൊണ്ടാണു ചെല്ലുന്നതുപോലെയിരിക്കുന്നു എന്നു പറഞ്ഞതു്. അതു മനസ്സിന്റെയും മനസ്സാണെന്നും, മനസ്സിന്റെ മനനശക്തിക്കു കാരണമാണെന്നും മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ബ്രഹ്മം ആത്മാവായതുകൊണ്ടു മനസ്സ് അതിന്റെ സമീപത്തിൽ, ഇരിക്കുന്നതിനാൽ ഈ മനസ്സുകൊണ്ടുതന്നെ, വിദ്വാൻ അതിനെ സ്മരിക്കയും ചെയ്യുന്നു. അതുകൊണ്ടാണ മനസ്സു ബ്രഹ്മത്തിൽ എത്തുന്നതുപോലെയിരിക്കുന്നു എന്നു പറ

ഞ്ഞതു്. ബ്രഹ്മത്താൽ പ്രേരണംചെയ്യപ്പെട്ടിട്ട മനസ്സു കൂടെക്കൂടെ സങ്കല്പിക്കുകയും ചെയ്യുന്നു. അതിനാൽ ഉപസ്മരണം സങ്കല്പം മുതലായ അടയാളങ്ങളാൽ മനസ്സിനും ആത്മാവായിട്ട ബ്രഹ്മത്തെ ഉപാസിക്കണമെന്നു സാരം.

മന്ത്രം:—തദ്ധ തദ്വനം നാമ തദ്വനമിത്യുപാസിതവ്യം
സ യ ഏവം വേദാഭിഹൈനം
സർവാണി ഭൂതാനി സംവാഞ്ഛന്തി. 6

അദ്ധ്യാത്മമായുള്ള ഉപാസനം ഏതു ഗുണത്തോടുകൂടിയാണു വേണ്ടതെന്നു വിധിക്കുന്നു:—ബ്രഹ്മത്തിനു ഗുണത്തേ അനുസരിച്ചു 'തദ്വനം' എന്നു പേരുണ്ടു്. 'തദ്വനം' എന്നതിനു് ആ വനം എന്നാണർത്ഥം. വനമെന്നാൽ വനനംചെയ്യപ്പെടേണ്ടതു്, അതായതു്, ഭജിക്കപ്പെടേണ്ടതു് എന്നർത്ഥം. അപ്രത്യക്ഷമായ, ഭജിക്കപ്പെടേണ്ടവസ്തു എന്നു സാരം. ഈ ഗുണത്തോടുകൂടിയും ഈ പേരിലുമാണു്, അധ്യാത്മമായ ബ്രഹ്മോപാസനം നടത്തേണ്ടതു്. ഈ പറഞ്ഞ ഗുണനാമങ്ങളോടുകൂടി ആരു ബ്രഹ്മത്തെ ഉപാസിക്കുന്നുവോ, ആ ഉപാസകനെ, എല്ലാ ഭൂതങ്ങളും സേവിക്കും.)

ഭാഷ്യം:—ആ ബ്രഹ്മത്തിന്റെ അദ്ധ്യാത്മമായ ഉപാസത്തിനായി ഗുണം വിധിക്കുന്നതാണു 'തദ്ധ' ഇത്യാദിമന്ത്രം. 'തത് തദ്വനം നാമ ഹ' = അതു 'തദ്വനം' എന്നു പ്രസിദ്ധമാകുന്നു. ആ ബ്രഹ്മത്തിനു തദ്വനം എന്നു പേരുണ്ടു്. തദ്വനം = ആ വനം = അപ്രത്യക്ഷമായ, ഭജിക്കപ്പെടേണ്ടവസ്തു, 'വനസംഭജനേ' എന്നുള്ള, സംഭജനാർത്ഥകമായ വനധാതുവിൽനിന്നു, സംഭജനക്രിയയുടെ കർമ്മം എന്ന അർത്ഥത്തിൽ ഉണ്ടായ രൂപമാണു 'വനം' എന്നതു് പരോക്ഷവും ഭജിക്കപ്പെടേണ്ടതുമാകയാൽ ബ്രഹ്മത്തെ 'തദ്വനം' എന്നു പറയുന്നു. അതിനാൽ ഈ പേരു ബ്രഹ്മത്തിനു ഗുണത്തെ അനുസരിച്ചുണ്ടായതു്, അല്ലെങ്കിൽ ഗൗണം, ആകുന്നു. ഈ ഗുണത്തോടുകൂടി 'തദ്വനം' എന്ന പേരിലാണു ബ്രഹ്മത്തെ ഉപാസിക്കേണ്ടതു്. ഈ ഗുണത്തോടുകൂടിയും 'തദ്വന'മെന്നപേരിലും ആരു ബ്രഹ്മത്തെ ഉപാസിക്കുന്നുവോ അവനു എന്തു ഫലമാണു ലഭിക്കുന്നതെന്നു് ഇതാ പറയുന്നു:—എല്ലാ ഭൂതങ്ങളും ഈ ഉപാസകനെ സേവിക്കും. എന്തെന്നാൽ, ഏതു ഗുണത്തോ

ടുകൂടിയതായി ഉപാസിക്കുന്നുവോ, ആ ഗുണത്തിനനുസരി ച്ചാണു ഫലംകിട്ടുക.

മന്ത്രം:—"ഉപനിഷദം ഭോ! ബ്രൂഹീ"—"ഉക്താത ഉപനിഷദ്; ബ്രാഹ്മീം വാവ ത ഉപനിഷദ- മബ്രൂമേതി." 7

(ഇത്രയും കേട്ടതിൻെറശേഷം ശിഷ്യൻ:—"അല്ലയോ ഭഗ വാനേ! ഉപനിഷത്തിനെ പറഞ്ഞുതന്നാലും!" എന്നു പറഞ്ഞ പ്പോൾ ഗുരു പറയുന്നു:—നിനക്കു് ഉപനിഷത്തു പറഞ്ഞുത ന്നുകഴിഞ്ഞു. ആത്മോപാസനവും പറഞ്ഞുതന്നു. ഇനി നിനക്കു് ബ്രാഹ്മണർക്കുള്ള ഉപനിഷത്തിനെ പറഞ്ഞു തരാം. പറഞ്ഞുതന്നതു് ആത്മോപനിഷത്താണു്.)

ഭാഷ്യം: — ഉപനിഷത്തു പറഞ്ഞതിൻെറശേഷവും "എനിക്കു് ഉപനിഷത്തു പറഞ്ഞുതരണമേ!" എന്നു ശിഷ്യൻ അപേക്ഷിച്ചതിനുത്തരമായി ഗുരു പറയുന്നു:—"നിനക്കു് ഉപനിഷത്തും ആത്മോപാസനവും പറഞ്ഞുതന്നു. ഇനി ഇപ്പോൾ, ബ്രാഹ്മണജാതിക്കുള്ള ഉപനിഷത്തു പറഞ്ഞു തരാം" "ബ്രാഹ്മീ നോക്താ" (ബ്രാഹ്മിയായ ഉപനി ഷത്തിനെ ഇതുവരെ പറഞ്ഞില്ല) എന്നു് ഇനി പറകയും ചെയ്യും. പറഞ്ഞതാകട്ടെ, ആത്മോപനിഷത്താകുന്നു. അതി നാൽ "അബ്രൂമ" എന്ന ശബ്ദം പറഞ്ഞുകഴിഞ്ഞു എന്ന ഭൂതാർത്ഥത്തിലല്ല പ്രയോഗിച്ചിരിക്കുന്നതു്; ഭാവ്യർത്ഥത്തി ലാണു്.

മന്ത്രം:—തസ്യൈ തപോ ദമഃ കർമ്മേതി പ്രതിഷ്ഠാ വേദാഃ സർവാങ്ഗാണി സത്യമായ തനം. 8

(ആ പറയാൻപോകുന്ന ഉപനിഷത്തിനു ബ്രഹ്മചര്യം മുതലായ തപസ്സും, ഇന്ദ്രിയനിഗ്രഹവും, അഗ്നിഹോത്രം മുതലായ കർമ്മങ്ങളും ആശ്രയം, അല്ലെങ്കിൽ അടിസ്ഥാനം, ആകുന്നു. ഇവയുണ്ടെങ്കിലേ ബ്രഹ്മോപനിഷത്തു് ഉറപ്പുള്ള തായിരിക്കൂ എന്നു സാരം. അതുപോലെതന്നെ, നാലുവേദ ങ്ങളും, അവയുടെ ആറങ്ഗങ്ങളും ബ്രഹ്മോപനിഷത്തിനു് ആശ്രയമാകുന്നു; വിദ്യ ബ്രഹ്മത്തെ ആശ്രയിച്ചാണല്ലോ ഇരിക്കുന്നതു്. അന്യന്മാർക്കും തനിക്കും ഉപദ്രവകരമല്ലാത്ത

വിധത്തിൽ ഉള്ളതു പറയുന്നതാണ് സത്യം. അതു ബ്രഹ്മവിദ്യയ്ക്കു് ഇരിപ്പിടമാകുന്നു. മേൽപ്പറഞ്ഞതെല്ലാം സത്യവാന്മാരിലാണല്ലോ, ഒരു വാസസ്ഥാനത്തിൽ എന്നപോലെ ഉറച്ചിരിക്കുന്നതു്.)

മന്ത്രം:—യോ വാ ഏതാമേവം വേദാപഹത്യപാപ്മാന-
മനന്തേ സ്വർഗ്ഗേ ലോകേ ജ്യേയേ
പ്രതിതിഷ്ഠതി പ്രതിതിഷ്ഠതി. 9

(ഇപ്രകാരം തപസ്സുമുതലായ അങ്ഗങ്ങളോടും പ്രതിഷ്ഠയോടും സത്യമാകുന്ന ആയതനത്തോടും കൂടിയതും ആത്മജ്ഞാനത്തിനു ഹേതുഭൂതവുമായ ബ്രഹ്മോപനിഷത്തിനെ വേണ്ട വിധത്തിൽ ആരു് അനുഷ്ഠിക്കുന്നുവോ, അവൻ, പുണ്യപാപങ്ങളാം ക്ഷയിച്ചു്, അവസാനമില്ലാത്തതും എല്ലാററിനേയുംകാരം മഹത്തരവും യാതൊരു ദുഃഖവുമില്ലാത്തതും പരമാനന്ദമയവുമായ പരബ്രഹ്മമായിത്തീരും.)

(ഭാഷ്യം—താം ഏതാം = അങ്ങനെയുള്ള ഇതിനെ = തപസ്സു മുതലായ അങ്ഗങ്ങളോടും പ്രതിഷ്ഠയോടും ആയതനത്തോടും കൂടിയതും ആത്മജ്ഞാനത്തിനു ഹേതുഭൂതവുമായ ബ്രഹ്മോപനിഷത്തിനെ. യോ വാ വേദ = ആർ അറിയുന്നുവോ = വേണ്ടപോലെ ആർ അനുഷ്ഠിക്കുന്നുവോ, അവനുള്ള ഫലം പറയുന്നു:—സഃ = അവൻ = അങ്ങനെ വേണ്ടവിധത്തിൽ അനുഷ്ഠിക്കുന്നവൻ പാപ്മാനം അപഹത്യ = പാപത്തെ നശിപ്പിച്ചിട്ടു് = പുണ്യപാപങ്ങളെ ക്ഷയിപ്പിച്ചിട്ടു്, അനന്തേ = അനന്തമായും = അപാരമായും = അവസാനമില്ലാത്തതായും. ജ്യേയ = ജ്യേയമായും = എല്ലാററിനേയുംകാരം വലുതായും ഉള്ള. സ്വർഗ്ഗേ ലോകേ = സ്വർഗ്ഗമായ ലോകത്തിൽ = സുഖമയവും ദുഃഖസ്പർശമില്ലാത്തതുമായ പരബ്രഹ്മത്തിൽ. പ്രതിതിഷ്ഠതി പ്രതിതിഷ്ഠതി = പ്രതിഷ്ഠിതനായിത്തീരുന്നു! പ്രതിഷ്ഠിതനായിത്തീരുന്നു!! സർവവേദാന്തവേദ്യമായ ബ്രഹ്മത്തെ ശരിയായിട്ടു് അറിഞ്ഞു്, ആ ബ്രഹ്മംതന്നെയായിത്തീരുമെന്നു സാരം.

നാലാംഖണ്ഡം കഴിഞ്ഞു.

കേനോപനിഷത്തിന്റെ ശാങ്കരവാക്യഭാഷ്യം കഴിഞ്ഞു.

# അനുക്രമണിക


| | പേജ് | പേജ് | മന്ത്രം |
|---|---|---|---|
| അഥവായുമബ്രുവൻ | 50 | 113 | 3.7 |
| അഥാദ്ധ്യാത്മം | 59 | 119 | 4.5 |
| അഥേന്ദ്രമബ്രുവൻ | 52 | 114 | 3.11 |
| അന്യദേവതദ്വിദിതാദഥോ | 14 | 79 | 1.4 |
| ഇഹചേദവേദീദഥ | 42 | 97 | 2.5 |
| ഉപനിഷദംഭോബ്രൂഹി | 61 | 121 | 4.7 |
| കേനേഷിതം പതതിപ്രേഷിതം | 5 | 74 | 1.1 |
| ത ഐക്ഷന്തമസ്മാകമേവായം | 45 | 99 | 3.1 |
| തദഭ്യദ്രവത്തമഭ്യവദത് | 47.50 | 113 | 3.4.8 |
| തദ്ധതദ്വനം നാമ | 60 | 120 | 4.6 |
| തസ്മാദ്വാ ഇന്ദ്രോഽതിതരാം | 56 | 117 | 4.3 |
| തസ്മാദ്വാ ഏതേ ദേവാ | 55 | 117 | 4.2 |
| തസ്യൈതപോദമഃ | 64 | 121 | 4.8 |
| തസ്യൈഷആദേശോയദേതദ് | 57 | 118 | 4.4 |
| തേഽഗ്നിമബ്രുവൻ ജാതവേദ | 47 | 113 | 3.3 |
| നതത്രചക്ഷുർഗ്ഗച്ഛതി | 14 | 79 | 1.3 |
| നാഹംമന്യേസുവേദേതി | 32 | 90 | 2.2 |
| പ്രതിബോധവിദിതം | 36 | 93 | 2.4 |
| ബ്രഹ്മഹദേവേഭ്യോവിജിഗ്യേ | 45 | 99 | 3.1 |
| യച്ചക്ഷുഷാ നപശ്യതി | 23 | 87 | 1.6 |
| യച്ഛ്രോത്രേണനശൃണോതി | 24 | 87 | 1.7 |
| യത്പ്രാണേന ന പ്രാണിതി | 25 | 87 | 1.8 |
| യദിമന്യസേസുവേദേതി | 27 | 88 | 2.1 |
| യ ദ്വാചാഽനഭ്യുദിതം | 19 | 86 | 1.4 |
| യന്മനസാനമനുതേ | 22 | 87 | 1.5 |
| യസ്യാമതം തസ്യമതം | 34 | 91 | 2.3 |
| യോവാഏതാമേവം | 67 | 122 | 4.9 |
| ശ്രോത്രസ്യശ്രോത്രം | 8 | 76 | 1.2 |
| സ തസ്മിന്നേവാഽഽകാശേ | 53 | 116 | 3.12 |
| സാ ബ്രഹ്മേതി ഹോവാച | 55 | 117 | 4.1 |

# ശുദ്ധിപത്രം

| പേജ്: | തെററ്: | ശരി: |
|---|---|---|
| 41 | 12 | 4 |
| 42 | 12 | 4 |
| 42 | 13 | 5 |
| 44 | 13 | 5 |
| 52 | അദൈ്വതം | അദ്വൈതം |
| 93 | 4 | നമ്പരില്ല |
| 93 | 5 | 4 |
| 97 | 6 | 5 |

## ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| ഭഗവത്ഗീത | — | 5—00 |
| തത്വബോധം | — | 2—00 |
| ഞാനാര്? | — | 2—00 |
| വിഗ്രഹാരാധന | — | 6—00 |
| നിത്യകർമ്മചന്ദ്രിക | — | 6—00 |
| ദേവീസ്തോത്രരത്നത്രയം | — | 6—00 |
| ശ്യാമളാദണ്ഡകം | — | 6—00 |
| പ്രസ്ഥാനഭേദം | — | 2—00 |
| അഷ്ടാവക്രഗീത | — | 6—00 |
| ദത്താത്രേയാവധൂതഗീത | — | 4—00 |
| ഈശാവാസ്യോപനിഷത്ത് | — | 5—00 |
| ഗൃഹസ്ഥാശ്രമ ധർമ്മം | — | 2—00 |
| ശിവസഹസ്രനാമം | — | 3—00 |
| വിഷ്ണുസഹസ്രനാമം | — | 4—00 |
| How To be Happy (?) | — | 2—00 |
| കേനോപനിഷത്ത് | — | 15—00 |
| മാണ്ഡൂക്യോപനിഷത്ത് (in print) | | |

സദാനന്ദ പ്രസ്, സദാനന്ദപുരം.